

# ആംഗലസാമ്രാജ്യം

കെ. സി. കേശവപിള്ള

വില രൂപാ ഒന്നര.



ശ്രീ

# ആംഗലസാമ്രാജ്യം

## മഹാകാവ്യം.

---

പ്രൊഫെസർ ഏ. ആർ. രാജരാജവൎമ്മാ

എം. ഏ., എം. ആർ. ഏ. എസ്.

കോയിത്തമ്പുരാൻ തിരുമനസ്സിലെ

സംസ്കൃതകൃതിയിൽനിന്ന്

കെ. സി. കേശവപിള്ള

മലയാളത്തിൽ

തൎജ്ജമ ചെയ്തത്.

---

കൊച്ചി ൧൧-ാം കൂർ

രാമവൎമ്മ (അപ്പൻ) തമ്പുരാൻ തിരുമനസ്സിലെ

അവതാരികയോടു കൂടിയത്

---

"ഭാസ്കരമുദ്രാലയം"

തിരുവനന്തപുരം.

൧൦൮൩.

---

# മുഖവുര.

"ആംഗലസാമ്രാജ്യം" എന്ന സംസ്കൃതമഹാകാവ്യം അച്ചടിച്ചതു് ൧൦൭൬-ാമാണ്ടിടയ്ക്കാണ്. ആയവസരത്തിൽ തന്നെ അതിന്റെ 'ഗുണ'ങ്ങൾ 'കർണ്ണ'ത്തെ പ്രാപിച്ചു് ഈ തർജ്ജമയാകുന്ന 'ചാപല'ത്തിനായി എന്നെ 'പ്രചോദനം' ചെയ്തിട്ടുണ്ടായിരുന്നു. ആ വിവരത്തിനു തൽകർത്താവിന്റെ സന്നിധിയിലേയ്ക്കു് ഞാൻ ഒരു എഴുത്തയച്ചതിനു മറുവടിയായി അവിടുന്നു്, ഞാൻ ഈ ഗ്രന്ഥം മലയാളത്തിൽ തർജ്ജമചെയ്യുന്നതു വളരെ നന്നായിരിക്കുമെന്നും, ഉത്സാഹമുണ്ടെങ്കിൽ അങ്ങനെ ചെയ്വാൻ എന്നോടു പറയണമെന്നു കൂടി അവിടുന്നു വിചാരിച്ചിരുന്നു എന്നും ഒരെഴുത്തും, പുസ്തകത്തിന്റെ ഒരു പ്രതിയും എനിക്കു് അയച്ചുതരികയുണ്ടായി. ഇതു് എന്റെ പക്കൽ വന്നുചേന്നതു് ൧൦൭൭ കന്നിയിലാണ്; താമസിയാതെ തന്നെ ഞാൻ ഇതിനെ ഭാഷപ്പെടുത്താൻ ആരംഭിക്കയും ചെയ്തു. മൂലം ആദ്യമായി വായിച്ചതോടുകൂടിയാണ് ഭാഷാന്തരീകരണവും നടന്നുവന്നതു്. കൊല്ലം ഇംഗ്ലീഷ്ഹൈസ്കൂൾ മലയാളമുൻഷിവേലയിൽ ഇരുന്ന എന്നെ ആയാണ്ടു കുംഭമാസത്തിൽ മഹാരാജാവു തിരുമനസ്സിലെ പുത്രന്റെ അദ്ധ്യാപകനായി നിയമിക്കയാൽ എനിക്കു് ആ മാസത്തിൽ കൊല്ലത്തുനിന്നും ഇങ്ങോട്ടു പോരുന്നതിനിടയായി. / അപ്പോൾ ഇതിൽ ആറു സർഗ്ഗം തർജ്ജമ ചെയ്തിട്ടുണ്ടായിരുന്നു. മൂലഗ്രന്ഥകർത്താവിന്റെ വാസസ്ഥാനമായ ഈ സ്ഥലത്തേയ്ക്കുള്ള മാററം നിമിത്തം ഉണ്ടായ സൌകൎയ്യാധിക്യത്താൽ ശേഷം തർജ്ജമ മുഴുവൻ ൧൦൭൮ മേടത്തോടുകൂടി അവസാനിക്കയും, പിന്നെ അവിടുത്തെ സമയം നോക്കി ഇതു പരിശോധിപ്പിച്ചു തുടങ്ങുകയും ചെയ്തു. ഈ പരിശോധന അവസാനിച്ചതു് കഴിഞ്ഞയാണ്ടു ചിങ്ങമാസത്തിലാണ്. ഇതിലേയ്ക്കും

ഇത്രയും കാലതാമസം വന്നതിന്ന കാരണം അവിടുത്തെ കൃത്യാന്തരബാഹുല്യമാകുന്നു. ഇതിനിടയ്ക്കു് 'സദാരാമ' എന്ന സംഗീതനാടകം, 'പള്ളിക്കെട്ടു വർണ്ണനം' തുള്ളല്പാട്ടു, 'ഷഷ്ടിപൂർത്തിഷഷ്ടി', 'മാനസോല്ലാസം' 'വിക്രമോർവ്വശീയം' സംഗീതനാടകം മുതലായ ചില കൃതികൾ ഞാൻ എഴുതീട്ടും ഉണ്ടു്. പരിശോധനയ്ക്കു സൌകര്യത്തിനായി ആദ്യം മൂലശ്ലോകങ്ങളോടുകൂടിയാണു് പരിഭാഷ എഴുതിത്തീർത്തതു്. പിന്നെ ഇതു് അച്ചടിപ്പിക്കത്തക്കവണ്ണം മാറി എഴുതുന്നതിന്നും കുറേ കാലം വേണ്ടിവന്നു. അനന്തരം മഹാമനസ്കനായ കൊച്ചി ൧൧-ാംകൂർ രാമവർമ്മ (അപ്പൻ) തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഇതിനു് ഒരു അവതാരിക എഴുതാമെന്നു സദയം കല്പിച്ചനുവദിച്ചതനുസരിച്ചു് ഈ കൃതി അവിടുത്തേയ്ക്കു് അയച്ചു. വിവിധകാര്യപര്യാകുലനായ അവിടുത്തേയ്ക്കു് അതിൽപ്പിന്നെ നേരിട്ട പല വിഘ്നങ്ങൾ നിമിത്തം അവതാരിക എഴുതി പുസ്തകം മടക്കി അയച്ചുതരുന്നതിനു് സ്വല്പം താമസം വേണ്ടിവന്നു. "തർജ്ജമ മുഴുവനും മൂലത്തോടുകൂടി ഒത്തുനോക്കിയതിന്നു ശേഷമാണു് ഞാൻ അവതാരിക എഴുതീട്ടുള്ളതു്" എന്നു് അവിടുന്നയച്ച തിരുവെഴുത്തിൽ പ്രസ്താവിച്ചിരിക്കുന്നു.

കാളിദാസകൃതമായ രഘുവംശത്തിന്റെ രീതിയിൽ മനോഹരമായി എഴുതിയിരിക്കുന്ന ഒരു മഹാകാവ്യമായ മൂലഗ്രന്ഥത്തിന്റെ മാഹാത്മ്യത്തേപ്പററി ഞാൻ വിസ്തരിച്ചിട്ടാവശ്യമില്ല. ഇതിൽ ൨൨ സർഗ്ഗങ്ങളിലായി ൧൯൧൦ ശ്ലോകങ്ങൾ അടങ്ങിയിരിക്കുന്നു. 'ആംഗലസാമ്രാജ്യം' എന്ന പേരുകൊണ്ടു തന്നെ ഇതു് ബ്രിട്ടീഷ്കാർ ഇൻഡ്യയിൽ പ്രവേശിച്ചതു മുതലുള്ള ചരിത്രത്തിന്റെ ഒരു സംഗ്രഹമാകുന്നു എന്നു തെളിയുന്നുണ്ടല്ലോ. എന്നാൽ മററുള്ള ചരിത്രഭാഗങ്ങളേയും ഇതിൽ സംക്ഷേപിച്ചിട്ടുണ്ടു്. രണ്ടാം സർഗ്ഗത്തിൽ ഹിന്ദുക്കളുടേയും മഹമ്മദീയരുടേയും ഭരണകാലത്തിലുള്ള ചരിത്രങ്ങളെ സ്ഥൂലമായി വിവരിച്ചിരിക്കുന്നു. മഹാരാഷ്ട്രന്മാരോടുള്ള ഒന്നാമത്തേയും രണ്ടാമത്തേയും യുദ്ധങ്ങളേപ്പററി പറയുന്ന സന്ദർഭങ്ങളിൽ അതിലേയ്ക്കു്

ആവശ്യപ്പെട്ടിട്ടുള്ള മഹാരാഷ്ട്രചരിത്രകാലത്തിലെ പ്രധാനസംഭവങ്ങളെക്കൂടി വിവരിച്ചിട്ടുണ്ട്. ആകപ്പാടെ ഇൻഡ്യാചരിത്രത്തിലുള്ള ഓരോ പ്രധാനസംഭവങ്ങളേയും യഥാർഹം ക്രമപ്പെടുത്തിയാണ് ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുള്ളത്; എന്നാൽ കവിതാരീതിക്ക് ഉതകുംവണ്ണം ചമൽക്കാരജനകങ്ങളായ സംഭവങ്ങൾക്ക് അവിടവിടെ പ്രാധാന്യം കൊടുത്തിട്ടും ഉണ്ട്. ചരിത്രവിഷയമായ പ്രാധാന്യത്തിൽ സ്വല്പം പിറകിൽ നില്ക്കുന്ന ചില അംശങ്ങളെ—അതാവിത്: ടിപ്പുവിൻെറ മലബാറിലേയ്ക്കും വിശിഷ്യ തിരുവിതാംകൂറിലേയ്ക്കും ഉള്ള പ്രവേശങ്ങളേയും മററും—കുറേ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടെങ്കിൽ ആ ന്യൂനതയുടെ ഉത്തരവാദിത്വം തൻെറ സ്വരാജ്യസ്നേഹത്തിനാണെന്നു ഗ്രന്ഥകർത്താവു തന്നെ മുഖവുരയിൽ പ്രസ്താവിച്ചിട്ടുണ്ട്. ആധുനികമായ ലണ്ഡൻപട്ടണത്തിൻെറ വർണ്ണനയെ കാവ്യമുഖമാക്കിയിരിക്കുന്നത് സംസ്കൃതകാവ്യരീതിയുടെ അനുകരണമാകുന്നു.

ഇപ്രകാരം മഹത്തായിരിക്കുന്ന ഈ കാവ്യത്തെ തർജ്ജമചെയ്യാൻ തുനിഞ്ഞതു നിമിത്തം എനിക്ക്, മൂലഗ്രന്ഥകർത്താവിൻെറ ശിഷ്യത്വം വഹിക്കുന്നതിനും, അവിടുത്തെ സർവ്വതോമുഖമായ പാണ്ഡിത്യം സൂക്ഷ്മബുദ്ധിത്വം കവനസാമർത്ഥ്യം മുതലായ ഗുണങ്ങളെ അറിഞ്ഞ് ആശ്ചര്യപ്പെടുന്നതിനും, വിശിഷ്യ സംസ്കൃതമലയാളഭാഷകളുടെ അനേകമർമ്മങ്ങളെ ഗ്രഹിക്കുന്നതിനും ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. തർജ്ജമയിൽ ഭംഗിയായി വരുത്തുന്നതിനു പ്രയാസമായിത്തോന്നീട്ടുള്ള ചിലഭാഗങ്ങളെ കേൾപ്പിക്കുന്ന അവസരങ്ങളിൽ അവിടുന്നു നിഷ്പ്രയാസമായി പറഞ്ഞുതന്നിട്ടുള്ള പാഠാംശങ്ങളുടെ സാരള്യം എന്നെ വിസ്മയിപ്പിച്ചിട്ടുള്ളതിനു കണക്കില്ല. ദ്വിതീയാക്ഷരപ്രാസത്തിൽ അവിടുത്തേയ്ക്കു നിഷ്കർഷയില്ലാത്തത് അതിനു ശക്തിയില്ലായ്കയാലാണെന്നു പറയുന്ന ആളുകൾ, ചിത്രമെഴുത്തുകോയിത്തമ്പുരാൻ തിരുമനസ്സിലെ നെററിയിൽ കിടക്കുന്ന ഭസ്മരേഖകൾക്കു ഐകരൂപ്യമില്ലാത്തത് അവിടുത്തേ കരകൌശലവൈകല്യത്താലാണെന്നു തീരുമാനിക്കുന്നതിനും മടിക്കുമെന്നു തോന്നുന്നില്ല.

മൂലത്തിൽ സംജ്ഞാനാമങ്ങൾക്കെല്ലാം സംസ്കൃതച്ഛായയാണു കൊടുത്തിട്ടുള്ളത്. ഭാഷയിലാകട്ടെ അവയെ അതുപോലെയും, ചില ദിക്കുകളിൽ സന്ദർഭം അനുസരിച്ച് ഇംഗ്ലീഷിന്റെയോ മലയാളത്തിന്റെയോ രീതിയിലും പ്രയോഗിച്ചിട്ടുണ്ട്. രൂപഭേദം ഉള്ള നാമങ്ങൾ എല്ലാം വിവൃതിയിൽ നോക്കി ഗ്രഹിക്കാവുന്നതാണ്. ദുർഘടങ്ങളായ നാമവിശേഷങ്ങളേയും മറ്റും വൃത്തത്തോടു യോജിപ്പിച്ചിട്ടുള്ള ചില ഭാഗങ്ങളിൽ യതിയെപ്പറ്റി വളരെ നിഷ്കർഷിച്ചിട്ടില്ല. ആറേഴു സംവത്സരങ്ങൾക്കു മുൻപേ എഴുതിത്തീർത്ത ഈ തർജ്ജമയിലെ പ്രയോഗരീതിയും പ്രായേണ അന്നത്തെ രുചിക്ക് അനുഗുണമായിട്ടുള്ളതാകുന്നു എന്നു പറയേണ്ടതില്ലല്ലോ.

ഗുരുതരങ്ങളായ കൃത്യാന്തരങ്ങളുടെ ഇടയ്ക്ക് ഇതിന്റെ പരിശോധനയ്ക്കായി ചെയ്യേണ്ടിവന്ന സമയവ്യയത്തെ ക്ഷമയോടുകൂടി സഹിച്ചു മൂലഗ്രന്ഥകർത്താവിനോടും, ഇതു മുഴുവൻ മൂലത്തോടുകൂടി ഒത്തുനോക്കി സരസവും സരളവുമായ ഒരവതാരിക എഴുതി അയച്ചുതന്ന സഹൃദയതിലകമായ അപ്പൻ തമ്പുരാൻ തിരുമേനിയോടും, ഇതിന്റെ അച്ചടിയിൽ ദ്രവ്യസഹായം ചെയ്തും മുൻകൂറായി വില അയച്ചുതന്നും എന്നെ പ്രോത്സാഹിപ്പിച്ചിട്ടുള്ള മാന്യന്മാരോടും ഞാൻ യഥായഥം അകൈതവമായ കൃതജ്ഞതയെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം }
൧൦൮൫ മിഥുനം ൧൮. } കെ. സി. കേശവപിള്ള.

# അവതാരിക.

കാവ്യത്തിന്റെ സ്വഭാവം കവിയറിയുന്നതു പോലെ കാവ്യഗുണദോഷങ്ങളെ നിരൂപകൻ കാണുകയില്ല. കവിയുടെ സങ്കല്പശക്തി നിരൂപകനുമുണ്ടെങ്കിൽ നിരൂപണത്തിനേക്കാൾ എളുപ്പം കവനത്തിനായിരിക്കും. ആകാശപുഷ്പത്തിന്റെ കൂടി ആകാരം നിൎണ്ണയിക്കത്തക്കവണ്ണം കല്പനാവൈഭവമുള്ള കവിപുംഗവന്മാൎക്ക് അവാങ്മനസഗോചരമായി യാതൊന്നും തന്നെ ഉണ്ടാകുന്നതല്ല. ചന്ദ്രന്റെ ഗുണങ്ങൾ ആസകലം ചാണകപ്പുട്ടയ്ക്കു നൽകി, ലൌകികഭംഗവും ഭംഗിക്കുറവും കൂടാതെ ശരച്ചന്ദ്രനെപ്പിടിച്ചു വറളി ഉണക്കുവാനും ചാണകപ്പുട്ടയ്ക്കു മാനം കൊടുക്കുവാനും പച്ചപ്പരമാൎത്ഥം പറഞ്ഞ് പരമാശ്ചൎയ്യം ജനിപ്പിക്കുവാനും പരഹൃദയപരിഗാഹനം ചെയ്യുവാനും സാമൎത്ഥ്യമുള്ള കവിഹൃദയം ആൎക്കാണ് അറിയുവാൻ കഴിയുന്നത്? രാജരാജകവിരാജവിരചിതമായ 'ആംഗലസാമ്രാജ്യ'മെന്ന സംസ്കൃതകാവ്യം കേരളഭാഷാദൎപ്പണത്തിൽ പ്രതിഫലിച്ചുണ്ടായ ഈ പ്രതിച്ഛായയിൽ പ്രതിപത്തിയില്ലാത്തവരുണ്ടെങ്കിൽ അവർ പ്രകൃത്യാ കേരളഭാഷയിൽ വിപ്രതിപത്തിയുള്ളവരായിരിക്കണം. ദോഷൈകദൃക്കുകളുടെ ദൃഷ്ടിദോഷംകൊണ്ടോ ദ്രഷ്ടാവിന്റെ ശ്വാസോഷ്മാവു തട്ടിയുണ്ടാകുന്ന ദൎപ്പണമാലിന്യം കൊണ്ടോ തോന്നുന്ന തെളിവില്ലായ്മ ബിംബത്തേയോ പ്രതിബിംബത്തേയോ ബാധിക്കുന്നതല്ല. മൊരട്ടുവിഷയമായി ഗണിച്ചുപോരുന്ന ചരിത്രസംഭവങ്ങളെ കാവ്യത്തിനുതകുന്ന ചമൽക്കാരത്തോടു കൂടി വൎണ്ണിച്ചിട്ടുള്ള മൂലകവിയുടെ ആശയത്തിന് ഏററക്കുറവും വിട്ടുവീഴ്ചയും വരാതെ അൎദ്ധപരിഷ്കൃതനിലയിൽ കിടക്കുന്ന കേരളഭാഷയിൽ പകൎത്തുന്നത് സുകരമല്ലെന്ന് അനുഭവസ്ഥന്മാൎക്കേ അറിഞ്ഞുകൂടൂ.

മൂലം :— "മൃഷാബലാഡംബരഭ്രരിവിഭ്രമ-
പ്രഭൂതരോമന്ഥനമന്ഥരീകൃതം
ന മാനസം തസ്യ കദാപി പസ്പൃശേ
പരാൽ പരാസ്താൽ പ്രതികാരശങ്കയാ."

തർജ്ജമ :—

" ഊററംചേന്ന ബലപ്രതാപമതുലം തന്നോളമില്ലാക്കമെ-
ന്നേററം ഗൎവ്വമഹോ! മദിച്ചലസനായ് മേവും മഹീവല്ലഭൻ
തോററുള്ളോരരിസഞ്ചയം പ്രതികരിച്ചീടുന്നതിന്നായ് മുതി-
ൎന്നേററീടാൻ വരുമെന്നു മാനസമതിൽ തെല്ലും നിനച്ചില്ല താൻ.
(൩—൧൧)

തന്മയത്വംവരുത്തി തർജ്ജമചെയ്യുന്നതിൽ ഗ്രന്ഥകാരനുള്ളപാ ടവത്തെ വെളിപ്പെടുത്തുന്നതായ അനേകം ശ്ലോകങ്ങൾക്കിടയിൽ നിന്ന് 'സ്ഥാലീപുലാകന്യായേന' ഏതെങ്കിലും ഒന്നെടുത്ത് ഉദാ ഹരിക്കുന്നുവെന്നല്ലാതെ ഉള്ളതിൽവെച്ചു നല്ലതു നോക്കി തിര ഞ്ഞെടുക്കുന്നതിന്നു ഞാൻ ഉത്സാഹിച്ചിട്ടില്ല. അതു സാദ്ധ്യവു മല്ല. 'ആംഗലസാമ്രാജ്യം' ഭാഷാന്തരപ്പെടുത്തുന്നതു സാധാ രണസംസ്കൃതഗ്രന്ഥങ്ങൾ തർജ്ജമചെയ്യുന്നതു പോലെ അത്ര എളുപ്പത്തിൽ സാധിക്കുന്ന ഒരു കാൎയ്യമല്ല പരിഭാഷകന്റെ സ്വാതന്ത്ര്യത്തിനു തടസ്ഥം വരുത്തുന്നതായ പല വൈഷമ്യങ്ങളും അതിൽ പരിഗണനീയങ്ങളായിട്ടുണ്ട്. 'ഇന്ദ്രനോ ചന്ദ്രനോ' വൃത്തത്തിൽ ഒത്തില്ലെങ്കിൽ 'പാകശാസന'നായിട്ടോ 'ശീതകി രണ'നായിട്ടോ വലിച്ചു നീട്ടി പാകപ്പെടുത്തുവാൻ വിരോധമില്ല. തെളിച്ച വഴിപോകാത്ത 'അക്ബർ' മുതലായ വൈദേശികവി ശേഷനാമങ്ങളെ പോയവഴിക്കു തെളിക്കുകയല്ലാതെ മറെറന്തൊ രു ഗതിയാണ് കവിക്കുണ്ടാകുന്നത്? 'അക്ബർ' വൃത്തത്തിനു ചേന്നില്ലെങ്കിൽ വൃത്തം അക്ബൎക്കു ചേൎക്കേണ്ടതായി വരുന്നു. അ തുപോലെ തന്നെ 'ആവാപനീതി' മുതലായ സാങ്കേതികശബ്ദ ങ്ങൾ തർജ്ജമ ചെയ്യുമ്പോഴും ഈ വക ബുദ്ധിമുട്ടുകൾ നേരിടു ന്നതാണ്.

"മരിച്ച നൈസാമരചന്റെ പുത്രൻ
മുറസ്സു വാണാനഥ നാസ്സജംഗൻ
ക്ഷമിച്ചതില്ലായതു പൌത്രനന്നു
സമത്സരൻ മുത്സഭജംഗഭ്രുപൻ." (൩—൧൦)

"ഒന്നിച്ചു ചേർന്നണയുമായവർതൻശ്രമത്തിൽ
നന്ദിച്ചു താനനുവദിച്ചവളായവൾക്കായ്
പൌരസ്ത്യഭാരതവണിഗ്ജനസംഘമെന്നു
പേരോടു നൽകി വിധി പോലധികാരപത്രം."
(൧—൧൭)

പദങ്ങൾ കവിയ്ക്കു വശപ്പെട്ടിരിക്കേണ്ടതു പോയിട്ട് കവി പദങ്ങൾക്ക് അടിമപ്പെടേണ്ടതായി വരുന്ന അവസരങ്ങളിലാണ് പരിഭാഷകന്റെ കവിതയിലുള്ള പഴക്കവും തഴക്കവും വാസനയും പൂർവാധികം തെളിഞ്ഞുകാണുന്നത്.

പതിനഞ്ചും പതിനെട്ടും പത്തൊൻപതും ഇരുപത്തിരണ്ടും സർഗ്ഗങ്ങൾ സൌകര്യാവിരോധേന മൂലവൃത്തത്തിൽ തർജ്ജമ ചെയ്തു കാണുന്നുണ്ടെങ്കിലും ഗ്രന്ഥകാരപാടവപ്രകടനാവേശത്താൽ മാത്രം മതിമറന്നു വൃത്താനുവൃത്തതർജ്ജമ സാമാന്യേന അപരിത്യാജ്യമാണെന്നും അതുകൊണ്ടു മൂലാർത്ഥത്തിനും ശ്രാവ്യതയ്ക്കും വരുന്ന ഭംഗം ഗണ്യമല്ലെന്നും ശഠിച്ചു കാണാത്ത പ്രസ്തുത കവിയുടെ സഹൃദയത്വം സർവഥാ അഭിനന്ദനീയം തന്നെ.

"പരാഭവം കണ്ടു പരാധി പൂണ്ടട്-
ടുരാശയേറുന്ന പരാങ്കിമാതും
ത്വരാന്വിതം ബന്ധുവരാവനാർത്ഥം
വരാതിരുന്നെന്നു വരാ രണത്തിൽ." (൩--൩൦)

"ഉത്തുംഗശ്രീ തടവിന മഹാശക്തിയാലുച്ചമായും
മെത്തീടും ദുർന്നയതതികളാലെത്രയും നീചമായും
മധ്യാഹ്നത്തിൽ ദിവസമണിപോൽ പൊങ്ങിയും താണുമന്ന-
പ്പൃത്ഥ്വീശൻ തന്നുടയ പരമൌജസ്സു പാരം പരന്നു."(വ-൯൭)

ഇമ്മാതിരി ശ്ലോകങ്ങൾ വായിക്കുമ്പോൾ വായനക്കാരുടെ മനസ്സിൽ മൂലവൃത്തസ്മരണയ്ക്കു യാതൊരവകാശവും ലഭിക്കുന്നതല്ല.

ദ്വിതീയാക്ഷരപ്രാസവിരഹംകൊണ്ടു കൈരളീമഹിളയ്ക്കു വൈധവ്യം വരുമെന്നു വിചാരിക്കുന്ന കൂട്ടത്തിലല്ലാ പ്രസ്തുതകവിയെന്നു വരികിലും ഈ തർജ്ജമയിൽ ഒട്ടു മുക്കാലും ഭാഗങ്ങളിൽ ദ്വിതീയാക്ഷരപ്രാസം പ്രയോഗിച്ചു കാണുന്നുണ്ട്. പ്രാസാന്തരങ്ങളെക്കൊണ്ടു കൈരളീമഹിളയ്ക്കു നെടുമംഗല്യവും രമണീയതയും ഉണ്ടാക്കുവാൻ കഴിയുമെന്നുള്ളതിനും ധാരാളം ഉദാഹരണങ്ങൾ കാണിച്ചിട്ടുണ്ട്.

“ വൻപൊത്തിവണ്ണമതിവേഗമിയന്ന മിന്നൽ-
കമ്പിത്തപാലിഹ പുരംപ്രതി ചേന്നമൂലം.
ഇമ്പത്തൊടാളുകൾ വിദൂരഗർതൻചരിത്രം
തൻപത്തനസ്ഥരുടെയെന്നതുപോൽ ഗ്രഹിച്ചു.” (൨൦-൨൦)

“ നിസ്സാരമാം നികുതിയൊക്കെ നിറുത്തി; ഭൂമി-
യെല്ലാം പകുത്തു പുതുതായ് കുടികൾക്കു നൽകി;
നിസ്തന്ദ്രശീലനവനാത്തജനാവനത്തിൽ
വദ്ധിച്ച വാഞ്ഛ വഴിപോലെ വെളിപ്പെടുത്തി.” (൨൦-വ്വ)

“ നിർവ്വിഘ്നമുണ്ടായ ജയങ്ങളാലേ
നിജപ്രതാപം വലുതെന്നുറച്ചു
നിസ്സാരരാം ദൈത്യരെ നിഗ്രഹിപ്പാൻ
നിശ്ശേഷമെന്നോർത്തിതവൻ ജഡാത്മാ.” (ഫ്വ--വ്വ)

ഇവിടെ ദ്വിതീയാക്ഷരപ്രാസം ഉണ്ടായതുകൊണ്ടും ഇല്ലാത്തതുകൊണ്ടും ഗുണമല്ലാതെ ദോഷമൊന്നും തോന്നുന്നില്ല. അന്ത്യപ്രാസം, ആദ്യാക്ഷരപ്രാസം ഇതുകൾക്ക് ദ്വിതീയാക്ഷരപ്രാസത്തേക്കാൾ എന്നല്ല ദ്വിതീയതൃതീയാക്ഷരപ്രാസങ്ങളേക്കാൾ സ്വാരസ്യം കൂടുതലോ കുറവോ എന്ന കാര്യം ശ്രോതാവിന്റെ രുചിഭേദത്തെ അനുസരിച്ചിരിക്കുന്നതാണ്. മലയാളത്തിൽ തോടയാണ് ഉപയോഗിച്ചു വരുന്നതെന്നു വെച്ചു പരദേശത്തെ കമ്മ

ലിനും ഭംഗിയില്ലെന്നു പറയുന്നവരോടു മൌനമവലംബിക്കുന്ന തല്ലാതെ മറുവടിയൊന്നും പറയേണ്ടതില്ല. പരിചയംകൊണ്ടു പ്രതിപത്തി വദ്ധിക്കയില്ലെന്നോ കാലം കൊണ്ടു രുചി ഭേദപ്പെടില്ലെന്നോ ഖണ്ഡിച്ചു പറവാൻ ഞാൻ തയ്യാറില്ല. മിൽട്ടൺ പ്രാസം ത്യജിച്ചിട്ടുണ്ടെന്നു വെച്ചു വെണ്മണി മഹൻ നമ്പൂരിയുടെ കവിതയ്ക്കു കുററം പറവാനോ

"ശ്വപാകോ ജല്പാകോ ഭവതി മധുപാകോപമഗിരാ
നിരാതങ്കോ രങ്കോ വിഹരതി ചിരങ്കോടികനകൈഃ
തവാപർണ്ണേ! കർണ്ണേ വിശതി മനുവർണ്ണേ ഫലമിദം
ജനഃ കോ ജാനീതേ ജനനി! ജപനീയം ജപവിധൌ".

എന്നു തുടങ്ങി ആചാര്യസ്വാമികളുടെ രസനയിൽ നിന്നു പ്രാസം പ്രവഹിച്ചിട്ടുണ്ടെന്നു വെച്ച്,

"നിശ്ചിത്തമിന്നലിയുമെന്നു നിനച്ചു വാസ-
രഞ്ചൈമ്മെ ഞാനിതൊരു മട്ടു കഴിച്ചു കൂട്ടി"

എന്നു ചമച്ച കുകവിയെ അഭിനന്ദിക്കുവാനോ എനിക്കു ധൈര്യവുമില്ല. വാസ്തവത്തിൽ കവിതാഗുണം ഒന്നാമതായി രസത്തേയും രണ്ടാമതായി അലങ്കാരാദികളേയും അപേക്ഷിച്ചാണിരിക്കുന്നത്. അലങ്കാരത്തിൽ തന്നെ അൎത്ഥാലങ്കാരം ശബ്ദാലങ്കാരത്തേക്കാൾ പ്രധാനമായിട്ടുള്ളതാണെന്ന് അൎത്ഥചിത്രശബ്ദചിത്രങ്ങളെ ക്രമത്തിൽ മദ്ധ്യമാധമങ്ങളായി ഗണിച്ചിരിക്കുന്ന ആലങ്കാരികന്മാർ നിൎണ്ണയിച്ചിട്ടുള്ളതുമാകുന്നു. ശബ്ദാലങ്കാരങ്ങളിൽ ദ്വിതീയാക്ഷരപ്രാസത്തിനു മലയാളത്തിൽ കൎണ്ണാകൎണ്ണികയാ സിദ്ധിച്ചിട്ടുള്ള പ്രാധാന്യം വാദഗ്രസ്തമെന്നു വന്നപ്പോൾ തന്നെ രുചിഭേദം തീൎച്ചപ്പെട്ടു. അതു കാലഭേദത്തിന്റെ ഫലമാണേന്നേ വിചാരിക്കേണ്ടതുമുള്ളു. കേ. സീ. കേശവപിള്ള അവർകളുടെ കൃതിയിൽ നിന്ന് ഈ അഭിപ്രായമാണ് ഞാൻ സംഗ്രഹിക്കുന്നത്,

'ആംഗലസാമ്രാജ്യം' മൂലത്തേയും മൂലകവിയേയും കുറിച്ച് എന്തെങ്കിലും ഇവിടെ പ്രസ്താവിക്കുവാനോ പ്രശസ്തകവിയായ കെ. സീ. കേശവപിള്ള അവർകളെ കവിയുടെ നിലയിൽ അവതരിപ്പിക്കുവാനോ ഉള്ള അവകാശമൊന്നും കാണുന്നില്ലെന്നല്ല ആവശ്യവും ഇല്ല. എന്നാൽ ഇദംപ്രഥമമായി മലയാളഭാഷയിൽ പ്രവേശിക്കുന്ന ഇൻഡ്യാചരിത്രവിഷയകമായ ഈ കാവ്യം മാതൃഭാഷയിൽ എനിക്കുള്ള പ്രതിപത്തി നിമിത്തം കേരളീയസമക്ഷം അരങ്ങു കയററുവാൻ യഥാശക്തി ശ്രമിക്കുക മാത്രമാണ് ഇതിനാൽ ചെയ്തിട്ടുള്ളത്.

കുമാരമന്ദിരം.
അയ്യന്തോൾ.
൮ - ൧൧ - ൮൭.

അപ്പൻതമ്പുരാൻ.

**Rama Varma**

**11th Prince of Cochin.**

# വിഷയവിവൃതി.

---

## ൧-ാം സർഗ്ഗം. ഇൻഡ്യാപ്രവേശം

ശ്ലോകം ൧ മുതൽ
൯-വരെ. ലണ്ഡൻനഗരത്തിന്റെ വർണ്ണനം.

൧൦ - ൧൫. എലിസബത്തിന്റെ രാജ്യഭാരം.

൧൬ - ൧൭. ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഉത്ഭവവും, അവർ ശാസനപത്രം സ്വീകരിക്കുന്നതും.

൧൯ - ൨൨. കമ്പനിയുടെ വ്യവസ്ഥ.

൨൩. മുഗൾചക്രവർത്തിയോടുള്ള ഉടമ്പടി.

൨൪ - ൨൫. ഇൻഡ്യയിലേയ്ക്കു് ഒന്നാമതായി യാത്ര പുറപ്പെടുന്നതു്.

൨൬ - ൨൭. കമ്പനിയുടെ ധൈര്യസമേതമായ ഉദ്യമത്തെപ്പറ്റിയുള്ള നിരൂപണങ്ങൾ.

൨൯ - ൩൬. സമുദ്രയാത്രാവർണ്ണനം.

൩൭ - ൪൦. സൂററിൽ മൂന്നു കച്ചവടസ്ഥലങ്ങൾ ഏർപ്പെടുത്തുന്നതു്.

൪൧ - ൪൪. പോർട്ടുഗീസ്കാരും ഡച്ചുകാരും ഇംഗ്ലീഷ്കാരോട് അസൂയപ്പെടുന്നതു്.

൪൫ - ൪൬. പ്രതിപക്ഷക്കാരായി വേറെ ഇംഗ്ലീഷ് കമ്പനിക്കാർ ഉണ്ടാകുന്നതും, ഒടുവിൽ എല്ലാവരും യോജിക്കുന്നതും.

൪൭ - ൪൯. പോർട്ടുഗീസ്കാരിൽ നിന്നും ബാംബ ലഭിക്കുന്നതു്.

൫൦ - ൫൨. ഇൻഡ്യയുടെ കിഴക്കേത്തീരത്തിലുള്ള സ്ഥാപനങ്ങൾ; മദ്രാസും (ഫോർട്ടു സെൻറ് ജ്യാർജ്ജ്) ഫോർട്ടു സെൻറു് ഡേവിഡും സ്ഥാപിക്കപ്പെടുന്നതു്.

---



൧-ാം സൎഗ്ഗം ആദിചരിതാനുവൎണ്ണനം.

---

൩-ാം സർഗ്ഗം. കർണ്ണാടകാസ്കന്ദനം.

൨൯ - ൩൨. അതൃപ്തന്മാരായ രാജാക്കന്മാർ ഡ്യൂപ്ലേയുടെ വരുതിയിൽ പെട്ട ഫ്രഞ്ചുകാരുടെ സഹായത്താൽ രാജ്യങ്ങളെ അപഹരിക്കുന്നത്.

൩൩ - ൩൫. ഡ്യൂപ്ലേയുടെ ആധിപത്യം. ഫ്രഞ്ചുകാർ മഹമ്മദാലിയെ തൃച്ചിനാപ്പള്ളിയിൽ വെച്ച് ഉപരോധിക്കുന്നത്.

൩൬. മഹമ്മദാലി മദ്രാസിലുള്ള ഇംഗ്ലീഷ്കാരുടെ സഹായത്തെ അപേക്ഷിക്കുന്നത്.

൩൭ - ൪൩. ഇംഗ്ലീഷ്കാൎക്കും ഫ്രഞ്ചുകാൎക്കും തമ്മിൽ മുൻപിനാലേയുള്ള പിണക്കം.

൪൪. ഇംഗ്ലീഷ്കാരുടെ ബലഹീനത.

൪൫ - ൫൨. ആക്കാട്ടിൽ യുദ്ധം നടത്തണമെന്നു ക്ലൈവ് അഭിപ്രായപ്പെടുന്നത്.

൫൩ - ൫൬. ക്ലൈവ് ആക്കാട്ടിനെ പിടിക്കുന്നത്.

൫൭ - ൬൨. അയാൾ ഏതാനും ആളുകളോടു കൂടി ആക്കാട്ടിനെ രക്ഷിക്കുന്നത്.

൬൩ - ൬൫. അയാൾ സമ്മൈന്യം യുദ്ധത്തിൽ ശത്രുവിനെ തോല്പിക്കുന്നത്.

൬൬ - ൬൯. ഇംഗ്ലീഷ്കാരുടെ ജയം. മഹമ്മദാലിക്കു വീണ്ടും രാജ്യാധിപത്യം കൊടുക്കുന്നത്.

൭൦. ക്ലൈവ് ഇംഗ്ലണ്ടിലേക്കു കപ്പൽ കയറുന്നത്.

---

൪-ാം സർഗ്ഗം. ഫ്രഞ്ചുകാരുടെ നിഷ്കാസനം.

൧ - ൪. ഇംഗ്ലീഷ്കാരെ അവരുടെ മിത്രങ്ങൾ വെടിയുന്നത്. തൃച്ചിനാപ്പള്ളിയുടെ ഉപരോധം തുടരുന്നത്.

൫ - ൧൦. ഡ്യൂപ്ലേയുടെ ജയവും അത്യാശയും.

---

൭-ാം സൎഗ്ഗം. ഇരുട്ടറയിലെ രാത്രി.

൨ - ൬. അവരുടെ പൂർവ്വചരിത്രം.

൭ - ൮. സുരാജുദ്ദൌലാ ബംഗാൾനബാവാകുന്നത്.

൯ - ൧൫. അയാൾ ഇംഗ്ലീഷ്കാരോടു കലഹം ഉണ്ടാക്കുന്നതും, കാസിംബസാർ പിടിക്കുന്നതും.

൧൬ - ൨൨. അയാൾ കൽക്കട്ടായെ ആക്രമിച്ചു അടക്കുന്നത്

൨൩ - ൩൮. തോററവരായ ദുർഗ്ഗപാലന്മാരോടുള്ള അയാളുടെ സംഭാഷണം.

൩൯ - ൪൦. കൽക്കട്ടായിലെ സായാഹ്നം.

൪൧ - ൪൨. ദുർഗ്ഗപാലന്മാരെ തടവിലാക്കുന്നത്.

൪൩ - ൪൬. ബ്ളാക്ക്ഹോൾ (ഇരുട്ടറ) കെട്ടിടത്തിന്റെ വർണ്ണനം.

൪൭ - ൫൩. കാവൽക്കാരുടെ ക്രൂരകൃത്യങ്ങളും തടവുകാരുടെ സങ്കടങ്ങളും.

൫൪ - ൬൦ തടവുകാരുടെ സങ്കടങ്ങൾ കണ്ട് കാവൽക്കാർ നിർദ്ദയം അപഹസിക്കുന്നത്.

൬൧ - ൬൫. ഭയങ്കരമായ ആ രാത്രി മന്ദമായി കഴിയുന്നത്.

൬൬ - ൭൦. ഈ അത്യാപത്തിന്റെ ശേഷമുള്ള പ്രഭാതം.

൭൧ - ൭൪. നബാവ് തീരെ നിർദ്ദയനായിട്ട് ജയത്തോടുകൂടി തലസ്ഥാനത്തിലേയ്ക്കു മടങ്ങുന്നത്.

---

## ൬-ാം സർഗ്ഗം. വംഗവിജയം.

൧ - ൩. ക്ലൈവും വാട്സനും ഹുഗ്ലീതീരത്തിൽ വന്നിറങ്ങുന്നത്.

൪ - ൭. ക്ലൈവ് ധീരതയോടുകൂടി യുദ്ധം ചെയ്ത് കൽക്കട്ടായെ വീണ്ടെടുക്കുന്നത്.

൮ - ൧൮. സൂരാജ്ദൌലയുടെ നീതിക്രമം.

൧൯ - ൨൨. അയാളുമായുള്ള സമാധാനം.

൨൩ - ൨൪. അതൃപ്തിക്കുള്ള കാരണങ്ങൾ.

൨൫ - ൨൬. ചന്ദ്രനാഗരിയെ ഇംഗ്ലീഷ്കാർ പിടിക്കുന്നത്.

൨൭ - ൩൨. നബാവിൻെറ ദുരാലോചനകളും മൌഢ്യങ്ങളും.

൩൩ - ൩൫. നബാവിനെ രാജ്യഭ്രഷ്ടനാക്കുന്നതിനുള്ള ഗൂഢാലോചനകൾ.

൩൬. അതിൽ ചേരുന്നതിന് ഇംഗ്ലീഷ്കാർ ക്ഷണിക്കപ്പെടുന്നത്.

൩൭ - ൩൯. ഗൂഢാലോചനക്കാരുടെ നിശ്ചയം.

൪൦ - ൪൯. ഉമിച്ചന്ദ് രഹസ്യോൽഘാടനം ചെയ്യുമെന്നു ഭയപ്പെടുത്തുന്നതും ക്ലൈവ് അയാളെ ചതിക്കുന്നതും.

൫൦ - ൫൩. ക്ലൈവ് കള്ളപ്രമാണം നിൎമ്മിച്ചതിനേക്കുറിച്ചുള്ള വിമൎശങ്ങൾ.

൫൪ - ൫൭. ക്ലൈവും നബാവും തമ്മിൽ യുദ്ധത്തിനായി പുറപ്പെടുന്നതും, ക്ലൈവ് കാസിംബസാറിലും നബാവു പ്ലാസിയിലും എത്തിത്താമസിക്കുന്നതും.

൫൮ - ൬൭. ക്ലൈവ് ഇതികർത്തവ്യതാമൂഢനായി ആലോചിക്കുന്നതും ഒടുവിൽ നദി കടക്കാൻ തീൎച്ചപ്പെടുത്തുന്നതും.

൬൮ - ൭൦. രാത്രിയിൽ പ്ളാസിയിലെ ഇരുകക്ഷികളുടേയും പാളയങ്ങൾ.

൭൧ - ൭൩. പ്രഭാതത്തിൽ മുസൽമാന്മാർ ഇംഗ്ലീഷ്കാരോട് എതിക്കുന്നതും യുദ്ധം ആരംഭിക്കുന്നതും.

൭൪ - ൭൭. യുദ്ധത്തിൽ ഇരുകക്ഷികളുടേയും പ്രവൃത്തികൾ.

൭൮ - ൮൧. നബാവിൻെറ പാളയത്തിലെ കുഴപ്പവും അയാൾ വ്യാകുലനാകുന്നതും.

൮൨ - ൮൪. മിയർജാഫർ ഇംഗ്ലീഷ് പക്ഷത്തിൽ ചേരുന്നത്.

൮൫ - ൮൭. ക്ലൈവ് ജയിക്കുന്നതും മീയർജാഫറെ ബംഗാൾ, ബിഹാർ, ഒറീസാ ഇവയുടെ നബാവാക്കുന്നതും.

൮൮ - ൯൦. ഉമിച്ചന്ദിൻേറയും സുരാജദൌലയുടേയും വ്യ

# സന്തകരമായ അവസാനം.
## ൻ൧. മിയർജാഫർ നഭാവായിരിക്കുന്നതു്.

---

### ൧-ാം സർഗ്ഗം. വംഗക്ഷോഭം..

൮൬ - ൮൯. അയാൾ ഇംഗ്ലിഷ്കാരുമായി യുദ്ധം ചെയ്യുന്നത്.

൯൦ - ൯൧. ഒന്നാമത്തെ ശിപായിലഹള.

൯൨ - ൯൬. ബക്സാർയുദ്ധവും ഇംഗ്ലിഷ്കാരുടെ ജയവും.

൯൭ - ൯൯. നബാവും ചക്രവർത്തിയും കീഴടങ്ങുന്നത്.

൧൦൦ - ൧൦൬. മിയർ ജാഫരുടെ മരണവും കമ്പനിയിലെ ജോലിക്കാരുടെ ദുർവ്യാപാരങ്ങളും.

൧൦൭ - ൧൧൨. ക്ലൈവ് തിരിയെ വരുന്നതും, നൂതനാധികാരങ്ങളോടു കൂടി ബംഗാൾഗവർണ്ണരാക്കപ്പെടുന്നതും.

---

൮-ാം സർഗ്ഗം. രാജ്യതന്ത്രപരിഷ്കാരം.

൧ - ൯. ബംഗാൾ, ബിഹാർ, ഒറീസാ ഈ ദേശങ്ങളിലെ അധികാരം ഇംഗ്ലീഷ്കാൎക്കു കൊടുക്കുന്നത്.

൧൦ - ൧൩. ക്ലൈവ് സിവിൾസർവീസിനെ പരിഷ്കരിക്കുന്നത്.

൧൪ - ൧൮. അയാൾ സൈന്യവകുപ്പിനെ പരിഷ്കരിക്കുന്നതും, ഇംഗ്ലണ്ഡിലേയ്ക്കു പോകുന്നതും.

൧൯ - ൨൧. അയാളുടെ സ്വഭാവം.

൨൨ - ൨൩. അയാൾ ഉദ്യോഗത്തിൽ നിന്നും ഒഴിയുന്നത്.

൨൪ - ൨൯. ഉഭയഭരണദോഷങ്ങൾ.

൩൦ - ൩൧. ബംഗാളത്തിലെ ദുർഭിക്ഷം.

൩൨ - ൩൬. വാറൻ ഹേസ്റ്റിംഗ്സ് ഗവർണ്ണരായി നിയമിക്കപ്പെടുന്നത്.

൩൭ - ൪൪. അയാളുടെ രാജ്യഭരണപരിഷ്കാരങ്ങൾ.

൪൫ - ൫൩. റെഗുലേററിംഗ് ആക്ട് പാസാകുന്നതും ഹേസ്റ്റിംഗ്സ് ഒന്നാമത്തെ ഗവർണ്ണർ ജനറലാകുന്നതും.

ൻ-ാം സർഗ്ഗം. മഹാരാഷ്ട്രചരിത്രം.

## ൧൦-ാം സർഗ്ഗം. മൈസൂരിലെ കലഹങ്ങൾ.

൧൧-ാം സർഗ്ഗം. ടിപ്പുവിൻെറ ക്രൂരകൃത്യങ്ങൾ.

ത്തേ ജനങ്ങൾ തിരുവിതാംകൂറിലേയ്ക്കു ഓടുന്നതും.

ന്ദ - നൻ. അയാൾ മലബാറിനെ കീഴടക്കി ജനങ്ങളെ നിർദയമായി സ്വമതത്തിൽ ചേർക്കുന്നത്.

രം - രന്ധ. അയാൾ തിരുവിതാംകൂറിനെ ആക്രമിക്കുന്നത്.

രര - ര൭. തിരുവിതാംകൂർരാജാവിൻെറ ഒരുക്കങ്ങൾ.

രവ്വ - ദദ. ടിപ്പു തോറേറാടുന്നത്.

ദന്ന - ദ൭. രാജാവിൻെറ വിജയം.

ദവ്വ - ന്നന്ന. ടിപ്പു കുപിതനായി വീണ്ടും വന്ന് രാജ്യത്തിന്റെ അതിർത്തിയിലുള്ള കോട്ടകൾ തകർക്കുന്നത്.

ന്ന൭ - ൭വ. തിരുവിതാംകൂറിൽ വടക്കുഭാഗത്തുള്ള ആലുവായിലെ അതിവൃഷ്ടി.

൭ന്ധ - ൭ര. ടിപ്പു പെട്ടെന്ന് സ്വനഗരത്തിലേയ്ക്കു പോകാൻ നിർബന്ധിക്കപ്പെടുന്നത്.

---

## ഫവ-ാം സർഗ്ഗം. ടിപ്പുദമനം.

ഫ - ര ഇംഗ്ലീഷ്കാർ ടിപ്പുവിനു വിരുദ്ധമായി നൈസാമിനോടും മഹാരാഷ്ട്രന്മാരോടും സഖ്യം ചെയ്യുന്നത്.

ദ - നാ. മൈസൂരിലെ തൃതീയകലഹം.

൭ - ഫന്ന. ഇംഗ്ലീഷ്കാർ ബാംഗ്ളൂർ പിടിക്കുന്നതും അരീക്കരയിൽ വച്ച് ടിപ്പുവിനെ തോല്പിക്കുന്നതും.

ഫ൭ - വര. ഇംഗ്ലീഷ്കാർ പിൻവാങ്ങുന്നതും, മിത്രങ്ങളെ കാത്തിരിക്കുന്നതും.

വദ - വൻ. ഇതിനിടയിൽ പല കോട്ടകളും പിടിക്കുന്നത്.

ന്നം - ന്നന്ന. ശ്രീരംഗപട്ടണത്തിലേയ്ക്കായി നൈസാമും മഹാരാഷ്ട്രന്മാരും ഇംഗ്ലീഷ്കാരും കൂടി പുറപ്പെടുന്നത്.

---

൧൩-ാം സർഗ്ഗം. ടിപ്പുനിഗ്രഹം.

---

൧൪-ാം സർഗ്ഗം. വെല്ലസ്‌ലിയുടെ പരാക്രമങ്ങൾ.

൫൨ - ൫൭. വെല്ലസ്‌ലിയുടെ കീഴിൽ ഇംഗ്ലീഷ്കാൎക്കുണ്ടായ മഹത്വം.

൫൮ - ൬൩. അയാൾ ഇൻഡ്യൻ സിവിൾ സൎവീസിനെ സ്ഥാപിക്കുന്നതും, അയാളുടെ സഫലമായ നീതിക്രമവും.

---

൧൫-ാം സൎഗ്ഗം. മഹാരാഷ്ട്രവിജയം.

൧ - ൪. സാൽബേയിലെ ഉടമ്പടി മുതൽക്കുള്ള മഹാരാഷ്ട്രചരിത്രത്തിന്റെ അനുവൎണ്ണനം.
നാനാഫൎണാവിസും മഹാദാജിസിൻഡ്യാവും

൫ - ൧൦. സിൻഡ്യാ ഡെൽഹിയെ കൈവശമാക്കുന്നതും, ഷാലം ദ്വിതീയൻ അയാളെ പേഷ്വാവിന്റെ പ്രതിനിധിയായി നിയമിക്കുന്നതും.

൧൧ - ൧൭. ഗുലാംഖാദിർ.

൧൮ - ൨൦. മഹാദാജിയുടെ മരണത്താൽ നാനാ വീണ്ടും പൂനായിൽ അധികൃതനാകുന്നത്.

൨൧ - ൨൪. നാനായുടെ കീഴിൽ മഹാരാഷ്ട്രശക്തി പുനരുജ്ജീവിക്കുന്നത്.

൨൫ - ൩൦. പൂനായിലെ അനൎത്ഥങ്ങളും ബാജിറാവു ദ്വിതിയൻ ഒടുവിലത്തെ പേഷ്വാവാകുന്നതും.

൩൧ - ൩൩. നാനായുടെ മരണവും പൂനായിലെ അരാജകത്വവും.

൩൪ - ൩൮. പൂനായിലെ ആന്തരകലഹം.

൩൯ - ൪൪. ബാജിറാവു ഇംഗ്ലീഷ്കാരുടെ സാഹായ്യം അപേക്ഷിക്കുന്നതും ബാസ്സേയിനിലെ ഉടമ്പടിയും.

൪൫ - ൪൯. സിൻഡ്യാവും ബോൺസിലേയും ആ ഉടമ്പടിയെ അനുവദിക്കാതിരിക്കുന്നത്.

൫൦ - ൫൩. കലഹം ആരംഭിക്കുന്നതും, ഹോൾക്കർ ഉദാ

---

## ൧൩-ാം സൎഗ്ഗം. കണ്ടകശോധനം.

---

## ൧൭-ാം സർഗ്ഗം. മദ്ധ്യഭാരതത്തിൻെറ ഉദ്ധരണം.

---

## ൧൮ ാം സൎഗ്ഗം ബാഹ്യോപദ്രവങ്ങൾ.

൩൮ - ൪൦. കമ്പനിയുടെ ശാസനപത്രത്തിനുണ്ടാകുന്ന ഭേദഗതികൾ.

൪൧ - ൪൭. കൂർഗ്ഗിനെ സ്വാധീനപ്പെടുത്തുന്നതും മൈസൂർ രാജാവിനെ ഭ്രഷ്ടനാക്കുന്നതും.

൪൮ - ൫൦. റഷ്യയിലെ ദുരാലോചനകൾ.

൫൧. ലാർഡ് ആക്ലണ്ഡ്.

൫൨ - ൫൬. അഫ്ഗാനിസ്ഥാനിലെ കുഴപ്പം.

൫൭ - ൬൦. അഫ്ഗാൻ യുദ്ധയാത്രയുടെ സാഫല്യം.

൬൧ - ൬൪. ഇംഗ്ലീഷ്കാരുടെ ക്ഷണികമായ വിജയം.

൬൫ - ൬൮. കിൽജികളുടെ ക്ഷോഭം.

൬൯ - ൭൧. കാബൂളിലെ ലഹളയും മക്നാട്ടനെ നിഗ്രഹിക്കുന്നതും.

൭൨ - ൭൪. ഇംഗ്ലീഷ് സൈന്യം സലജ്ജം പിൻവാങ്ങുന്നത്.

---

൧൯-ാം സൎഗ്ഗം. ശിക്കികളുടെ ശക്തിയെ നശിപ്പിക്കുന്നത്.

൧. ലാർഡ് എല്ലെൻബറോ.

൨ - ൫. അഫ്ഗാണിലെ അപത്തിനാൽ ഇംഗ്ലീഷ്കാൎക്കുണ്ടായ അഭിമാനക്ഷയം.

൬ - ൮. വിജയത്തോടുകൂടി കാബൂളിൽ പ്രവേശിക്കുന്നത്.

൯ - ൧൦. തടവുകാരുടെ വിമോചനം.

൧൧. ഇംഗ്ലീഷ് സൈന്യം ഇൻഡ്യയിലേയ്ക്കു മടങ്ങുന്നത്.

൧൨ - ൧൩. ഇംഗ്ലീഷ്കാർ വല്ലാതെ കോപാകുലന്മാരാകുന്നത്.

൧൪ - ൧൬. സിൻഡ് അവൎക്ക് ഇരയാകുന്നത്.

൧൭ - ൨൫. ഗ്വാളിയരിലേ കാൎയ്യങ്ങളിൽ ഇംഗ്ലീഷ്കാർ പ്രവേശിക്കുന്നത്.

വ൩ - വ൭. ലാർഡ് ഹാർഡിഞ്ജ് ലാർഡ് എല്ലെൻ ബറോവിൻെറ സ്ഥാനം പ്രാപിക്കുന്നത്.

വ൮ - ൩ൻ. പഞ്ചാബിലെ ക്ഷോഭം.

ഖ൦ - ഖ൭. ശിങ്കികൾ ഇംഗ്ലീഷ്കാരുടെ അതിൎത്തി കടക്കുന്നത്.

ഖ൮ - ഒ൮. മുഡ്കി, ഫിറോസ്ഷാ ഈ സ്ഥലങ്ങളിലെ യുദ്ധങ്ങൾ.

ഒൻ - ന്ന൨. ശിങ്കികൾ തോററു മടങ്ങുന്നത്.

സന - ൯൧. സോബ്രായോണിലെ യുദ്ധം.

൯൨ - ൯൩. ടെജ്സിംഗിൻെറ വിശ്വാസഘാതം.

൯ന്ന - ൯൭. ലാഹൂരിലെ സമാധാനം, വിജയികളായ യോധന്മാൎക്കു പാരിതോഷികം കൊടുക്കുന്നത്.

൯൮ - ൮൦. ലാർഡ് ഡൾഹൌസി ലാർഡ് ഹാർഡിഞ്ജിൻെറ സ്ഥാനം പ്രാപിക്കുന്നത്.

൮൧ - ൮൭. മുൾട്ടാനിലെ ക്ഷോഭങ്ങളും ലാഹൂരിലെ ദുരാലോചനകളും രണ്ടാമത്തും കലഹത്തിനു ഹേതുവാകുന്നത്.

൮൮ - ൮ൻ. ഷെർസിംഗിൻെറ വിശ്വാസഘാതം.

ൻ൦ - ൻ൧. മുൾട്ടാൻ പിടിക്കുന്നത്.

ൻ൨ - ൻ൩. ചില്ല്യൻവാലായിലേയും ഗുജറററിലേയും യുദ്ധങ്ങൾ.

---

## ൨൦-ാം സർഗ്ഗം. ഡൽഹൌസിയുടെ പരാക്രമങ്ങൾ.

൧ - ൨. പഞ്ചാബിനെ സ്വാധീനപ്പെടുത്തുന്നത്.

൩ - ഖ. ഇംഗ്ലീഷ്കാൎക്കു കോഹിനൂർ ലഭിക്കുന്നത്.

൫ - ൻ. പഞ്ചാബിലെ പരിഷ്കരണങ്ങൾ.

൧൦ - ൧൧. സാമാന്യപരിഷ്കരണങ്ങൾ.

൯ - ൧൦. തീവണ്ടി നടപ്പാക്കുന്നത്.

൧൧ - ൧൨. തപാൽ നിയമം ഏർപ്പെടുത്തുന്നത്.

൧൩ - ൧൮. കമ്പിത്തപാൽ ഏർപ്പെടുത്തുന്നത്.

൧൮ - ൨൦. ഗംഗാനദിയിൽനിന്നും ഒരു തോടുണ്ടാക്കുന്നത്.

൨൧ - ൨൪. ഇൻഡ്യയിൽ സർവകലാശാലകൾ സ്ഥാപിക്കുന്നത്.

൨൫ - ൨൭. ഇംഗ്ലീഷ് വിദ്യാഭ്യാസപ്രചാരം.

൨൮. റോഡുകളും തോടുകളും പാലങ്ങളും.

൩൦ - ൩൧. പണം കടം വാങ്ങി മരാമത്തുവേലകൾ നടത്തിക്കുന്ന രീതി.

൩൨ - ൩൫. സാമാന്യവിമർശങ്ങൾ.

൩൬ - ൪൧. അന്യരാജ്യങ്ങളെ സ്വാധീനപ്പെടുത്തുന്ന രീതി, പെഗു, നാഗപ്പൂർ, അയോദ്ധ്യ ഇവയെ സ്വാധീനപ്പെടുത്തുന്നത്.

൪൨ - ൪൭. ഈ രീതിയെ സാധൂകരിക്കുന്നത്.

൪൮ - ൫൦. പൂർവകഥാസംക്ഷേപവും ഭാവിചിന്തനവും.

---

## ൧൧-ാം സർഗ്ഗം. ഇൻഡ്യയിലെ വലിയ ശിപായിലഹള.

൧ - ൪. ലാർഡ് കാനിംഗ്. അയാളുടെ പൂർവസ്ഥിതികളും ഉദ്ദേശ്യങ്ങളും.

൫ - ൧൧. ഡൾഹൌസിയുടെ ഉദ്ധതമായ നീതിക്രമത്തിന്റെ ഫലങ്ങൾ.

൧൨ - ൧൬. രാജ്യഭ്രഷ്ടന്മാരായ രാജാക്കന്മാർ ഇംഗ്ലീഷ്കാരെ ദ്രോഹിക്കാൻ ആലോചിക്കുന്നത്.

൧൭ - ൧൮. ഇംഗ്ലീഷ്കാർ സ്വയം സുരക്ഷിതന്മാരെന്നു കരുതുന്നത്.

൨൨-ാം സർഗ്ഗം. രാജ്യാധിപത്യത്തിന്റെ മാററം.

---

൨൩-ാം സർഗ്ഗം. സാമ്രാജ്യസ്ഥാപനം.



---

# സാങ്കേതികപദവിവൃതി.

അഗ്നിചൂൎണ്ണം Gunpowder.

അധികാരപത്രം Charter.

അധിഭൎത്താവ്<br>അധിനാഥൻ<br>അധീശൻ } Governor General.

അൎത്ഥശാസ്ത്രം Political Economy.

ആവാപനീതി Foreign policy.

കരണം Act (of Parliament.)

കൎമ്മസംസത്ത്<br>കൎമ്മസംഘം } Executive Council.

കാൎയ്യദൎശി Secretary.

കാൎയ്യാലയം Office.

കാളഗൎത്തം The Black Hole.

ഖണ്ഡഭൎത്താവ്<br>(ഗുല്മപതി) } Colonel.

ചൈത്യം Church, Mosque.

ജനാധിപത്യം { Common wealth,<br>Republic.

ജാനപദം Civil.

തന്ത്രം Government.

ദണ്ഡനയം Criminal Policy.

ദണ്ഡപാലൻ General.

ദത്തമഹി The Ceded District.

ദാസഭൂപന്മാർ (അടിമവംശക്കാർ) Slave Kings.

ധൎമ്മദൂതൻ Missionary.

ധൎമ്മപാലൻ Magistrate.

നീതിപാലൻ Judge.
പൌരൻ Citizen.
പ്രതിരാജൻ Viceroy.
പ്രതിഹസ്തൻ Deputy.
പ്രഭു Lord.
ഭരണം (രക്ഷാവിധി) Civil administration.
ഭർത്താവ് Governor.
ഭൂസ്വാമി Land Proprietor.
മണ്ഡലം Presidency.
മന്ത്രസഭ Council.
മഹാമന്ത്രസഭ Parliament.
മഹിതവാമനൻ The Glorious Little man.
രാഷ്ട്രപാലൻ Subedar or Mugal Governor.
വാസ്തവ്യൻ Resident.
വിഗ്രഹം War.
വിനയനസദസ്സ് Board of Directors.

വിനേതാവ് Director.
വൈദ്യുതശക്തി Electric power.
വ്രാതം Tribe.
ശിക്ഷാവിധി / ശിക്ഷണം } Criminal Administration.
ശൈല സിന്ധുക്ഷിതിപതി The Zamorin.
സംഘം Company.
സംയന്ത്രണസഭ / യന്ത്രണസഭ } Board of Control.
സചിവൻ / കർമ്മസചിവൻ } Executive officer.
സാഹസം Police.
സാഹായ്യസന്ധി / സാഹ്യസന്ധി } Subsidiary System
സേവനം Service.

## ദേശനാമവിവൃതി,



അജമീർ, അജമീരം Ajmir.
അതലാന്തികം Atlantic.
അബ്ഘലനസ്ഥാനം Afghanistan.
അസ്സേയി Assai.
അഹമ്മദപത്തനം Ahmednagar.
ആംഗലം England.
ആൻഡമനം Andaman.
ആന്ധ്രം (ഹൈദ്രാദേശം) Hyderabad.
ആമേരികം America.
ആരഖണം Arakhan.
ആർക്കോടം Arcot.
ആസാമം (കാമരൂപം) Assam.
ഇന്ദൂരം Indur.

ഇരാവതി Ravi.
ഇരാവതി Irawadi.
ഉജ്ജയിനി Oojein.
ഉൽക്കലം (ഒറീസ്സാ) Orissa.
ഉദയപുരം Udipore.
ഉദ്വനല്ലാ Udwanalla.
കഡലൂർ Cuddalore.
കംബാ Cambay.
കംബോജം Kamboja.
കരികളം Karikul.
കാഞ്ചീപുരം Conjeeveram.
കാന്യകബ്ജം Kanouj.
കാബൂൾ Cabul.

കാസിമാപണം Cassimbazar.
കാളിഘട്ടം Calcutta.
കാളി Kali R.
കടക്, കടകം Coorg.
കമാരി Comorin.
കർദലം Curdla.
കൃഷ്ണപുരം Cawnpore.
കൊങ്കണം Konkan.
കോയമ്പുരം Coimbatore.
കോരാ Korah.
കോസലം Oude.
ഖഡ്കി Kharki.
ഗാളിയാ (പരാങ്കദേശം) France.
ഗുജ്ജരം, ഗുജറാററ്, ഗുജറാത്തി Guzerat.
ഗോരകം Gorakpore.
ഗ്വാളിയരം, ഗ്വാളിയർ Gwalior.
ഘസിനി, ഘസ്സി Ghazni.

ചിത്രദുർഗ്ഗം Chittledoorg.
ചിൻസൂർ Chinsurah.
ചില്യന്വാൽ Chillianwala.
ചീനം, ചീനാ, ചൈനം China.
ജലാലം Jalalabad.
ജോധപുരം Jodepore.
ഝാൻസീപുരം Jhansi.
ടോങ്കം (തോങ്കം) Tonka.
തക്ഷോപലം, തക്ഷശില Taxila.
തഞ്ജാപുരം Tanjore.
തിംസ Thames.
തുലുഷ്കം Turkey.
തൃണമാലി Trinomali.
തേഗനപട്ടണം Tegnapatam.
തേരകച്ഛം Terai.
ത്രിലിംഗദേശം Telingana.
ത്രിശിരഃപുരം Trichiropoli.

ദക്ഷിണതലം, ദക്ഷിണദിക്ക്
ദക്ഷിണപഥം, ദക്ഷിണഭാരതം
ദക്ഷിണഭൂതലം, ദക്ഷിണാപഥം } Dekhan.
ദില്ലി Delhi.
ദിഗം Dig.
ദേവികോട്ടം Devikotta.
ദേവിദുർഗ്ഗം Fort St. David.
നന്ദിദുർഗ്ഗം Nandidoorg.
നവ്യശ്രേണി, പുതുശ്ശേരി. Pondicherry.
നാഗപട്ടണം Nagapatam.
നാഗപുരം Nagpore.
പഞ്ചനദം The Panjab
പാടലീപുത്രം, പുഷ്പപുരം Patna.
പാണ്ഡരപുരം Pandarpore.
പാണ്ഡ്യം Pandya.
പാനിപതം, പാനിപട്ട് Paniput.
പാരസീകം Persia.
പിഗു Pegu.

പിനാർ Pennar R.
പുണ്യപുരി Poona.
പൃത്തഗളം Portugal.
പ്രയാഗ Allahabad.
ഫിരജനഗരം, ഫിരോസ് Firozpore.
ഫിരോസഷാഹരം Firozshahore.
ബക്സാരം Baxar.
ബഡ്ജബഡ്ജം Budge Budge.
ബന്ദൽഖണ്ഡം, ബന്ദിലഖണ്ഡം Bundlekhand
ബഹ്രാംപുരം, ബഹ്രാമം Berhampore.
ബാസിനം Basin.
ബീജപുരം (വിജയപുരം) Bijapore.
ബ്രിത്താനികാ Brittanica.
ബ്രഹ്മർഷിദേശം Bittaur.
ബ്രഹ്മഹലം Bèrmahals.
ഭരതപുരം Bhartpore.
ഭാരതം India.
മഗധം Magada.

മഥുരാ Muttra.
മദ്രം. Madras.
മഹാംബാ (മുംബാ) Bombay.
മഹാരാജപൂര് Maharajapore.
മഹാരാഷ്ട്രം, മാരാഷ്ട്രം Mahratta Country.
മഹീശൂരം Mysore.
മാടഭൂമി Cochin (state)
മാരിഷസം Mauritius.
മാർവാർ Mhairware.
മാഹി, മയ്യഴി Mahe.
മാളവം, മാൽവാ Malwa.
മീരാഥം Mirat.
മുഖന്ദരം. Mukhandar.
മുംഗീരം Monghir.
മുദകി Mudki.
മുൽട്ടാൻ (മൂലസ്ഥാനം) Multan.
മൂഷിദം Murshedabad.
യൂരോപം Europe.

രംഗൂണം Rangoon.
രാമനഗരം Rampore.
രുബികോണ Rubicon.
രോഹിളഖണ്ഡം (പഞ്ചാലം) Rohilkhand.
ലക്ഷ്മണപുരം Lucknow.
ലണ്ഡനം London.
ലാഹൂരം (ലാഹൂർ) Lahore.
വംഗം (ബംഗാളം) Bengal.
വന്ദിവാസം (വാൻഡിവാഷ്) Vandivash.
വർദ്ധമാനപുരം Burdwan.
വാർഗ്ഗാമം Wargam.
വിദർഭം Berar.
വിപാശ (നദി) Bias.
വിഹാരം (ബിഹാർ) Bihar.
ശതദ്രു Sutledj.
ശീഷശ്രേണി, ശിരശ്ശ്രേണി Tellicherri.
ശ്രീരംഗപട്ടണം Seringapatam.
ഷാഹാപുരി Shahpuri.

| | |
|---|---|
| സർഹിന്ദം Sarhind. | സോബരായോനം Sobraon. |
| സാംഗമം Changama. | സ്കാടദേശം Scotland. |
| സാതാരാ Satara. | സ്പാനിയാ (ഹിസ്പാനിയാ) Spain. |
| സിന്ധുദേശം Sind. | ഹൈദരാപുരം Hyderabad. (Town). |
| സിന്ധുനദി Indus. | |

## വൈദേശികസ്ത്രീപുരുഷനാമവിവൃതി.

| | |
|---|---|
| അക്ബരഖാൻ Akbarkhan. | ആക്ലന്ദൻ Auckland. |
| അകതർലോണി Octherlony. | ആംഗലൻ, ആങ്ഗ്ലൻ, ആംഗ്ലേയൻ The English. |
| അഗ്നു Agnew. | ആബർകോംബി Abercomby. |
| അന്വാറുദ്ദീൻ Anwar-ud-din. | ആമഹെഴ്സൻ Amherst. |
| അപ്പാസാഹിബൻ Appasahib. | ആലിവർദി Aliverdikhan. |
| അമീരഖാൻ Amirkhan. | ഇലീജ ഇമ്പി Elijah Impey. |
| അസാഫുദ്ദൌലൻ Asaf-ud-doula. | ഉന്ദതുല്മുമ്രൻ Umda-tul-umra. |
| അഹമ്മദൻഷാ Ahmed Shah. | ഉന്മുകൻ Ulmulk. |

ഉമാചന്ദ്രൻ, ചന്ദ്രൻ Omichand.
എലിസബെത്ത്, എലീസബെത്ത് Elizabeth.
എല്ലീസ് Ellis.
ഔത്രാമൻ Outram.
ഔരംഗസേബൻ, അറംഗസ്ബൻ, അറംഗ്സിബ്ബ് } Aurengzib.
കംബെരമീരൻ Combermere.
കർണ്ണകൻ, കർണ്ണാക്ക് Carnac.
കല്യാടൻ Calliaud.
കാനിംഗൻ Canning.
കാംബെലൻ Campbell.
കാർണ്ണവാലിസൻ, കാരണവാലിസൻ, കാരണൻ, വാലിസൻ } Cornwalis.
കാസിമൻ, കാസിം Kasim.
കീനൻ Kean.
കുത്ബുദ്ദീനൻ Kutubuddin.

കൂടൻ Coote.
ക്ലൈടൻ Clide.
ക്ലൈവൻ, ക്ലൈവ് Clive.
ഖാരീമൻ Kharim.
ഖാലസം Khalsa.
ഗേകവർ, ഗേകവാർ, ഗേകവരൻ Gaikwar.
ഗോഖലൻ Gokhla.
ഗോടർടൻ Godard.
ഗോഫൻ Gough.
ഗൂർകൻ Goorkhas.
ഘോരൻ, ഘോരി Ghore.
ഘോഷമാലി Ghoshaum Ali.
ചണ്ഡസാഹിബ്ബ്, ചണ്ഡകൻ Chanda Sahib.
ചിററു Chitu.
ജഗച്ഛ്രേഷ്ഠി Jagat Sethe.
ജമിന്ദാർ, ജമിന്ദരൻ Zamindar.
ജസ്വന്തരായൻ Jaswantha Row.
ജാഡർ Jats.

ജാൎജ്ജൻ George.
ജെംസൻ James.
ജോണൻ, ജാൺ John.
ടോഗ്ലാക Toglak.
ഡെങ്ങ്ഗ്ല്യാ Dainglia.
താന്ത്യടോപി Tantia Topi.
ള്ടാര Tudor.
ള്ലുഷ്കൻ Turk.
തേജസിംഹൻ Tej Singh.
ഥഗൻ Thug.
ഡച്ചു Dutch.
ഡൽഹൌസി Dalhousie.
ദിലീപസിംഹൻ Dulip sing.
ഡ്യൂപ്ലേ, ഡൂപ്ലി Dupleix.
ദോസ്ത Dost.
ഡൌതനൻ Doveton.
ദൌലതരായൻ Doulat Row.
ഡ്രേകൻ Drake.

നന്ദപുത്രൻ Nuncomar.
നബാവ്, നബാവൻ. Nabab.
നാക്സൻ Knox.
നാണൻ Nana.
നാർ ബ്രൂക്ക് Northbrook.
നാസ്സർജംഗൻ Nazerjung.
നിഖോലസനൻ Nicholson.
നീലൻ Neil.
നേപ്പിയർ Napier.
നൈജാമൻ, നൈസാം Nizam.
പരാങ്കി French.
പൎണ്ണവിശൻ Farnavis.
പിഗോടൻ Pigot.
പിണ്ഡാരി Pindari.
പീടൻ Pit.
പീരസൻ Pearce.
പൂൎണ്ണയൻ Purniah.
പൃത്തഗളിയ Portuguese.

പേഷ്വാ, പേഷ്വാൻ Peshwa.
പോഫാമൻ Popham.
പോർദൻ Forde.
ബാലബാജി Balaji Baji.
ബെന്തിങ്കൻ Bentink.
ബെബരൻ, ബെബർ Baber.
ബെലി Baillie.
ബ്രെത്വൈതൻ Breithwaite.
ഭ്രംഗാരി Bringaris.
ഭോസലൻ Bhonsle.
മന്രൊ, മൺരൊ Monro.
മല്ഹരരായൻ Mulhar Row.
മലിഖാൻ Malikhan.
മഹാബന്ദുലൻ Mahabandula.
മഹാമദൻ, മമ്മത് Mahomet.
മാൺസനൻ Monson:
മാമൂദൻ, മാമൂദ് Mahmud.
മാല്കമൻ Malcolm.

മിന്തു Minto.
മീരജാഫരൻ Mir Jafir.
മുരാദൻ Murad.
മൂഷിദൻ Murshid.
മൂലരാജൻ Mulraj.
മൂത്സജംഗൻ Merzefa Juug.
മെക്നാടൻ Mac Naughton.
മേയൊ Mayo.
മോയിരൻ Moire.
യവനൻ Greek.
രഘുജി Raghuji.
രണജിൽസിംഹൻ Ranjit Singh.
രാഘവൻ Raghaba.
രാജദുല്ലഭൻ Raidurlabh.
രാജപുത്രൻ Rajput.
രോഹിളൻ Rohila.
ലെകൻ Lake.
വാട്സനൻ, വാട്സൻ Watson.

വാൻസിതാൎത്തൻ Vansitart.
വാരണൻ Warren.
വിശ്വാസൻ Visvasa Row.
വീഷൻ Whish.
ശംഭാജി Sambaji.
ശിഖി Sikhs.
ഷാലമൻ, ഷാലം Sha Alam.
ഷീരാലി Shear Ali.
ഷൂജൻ Shuja.
ഷേരസിംഹൻ Sher Singh.
ഷോരൻ Shore.
സബക്താജി Sabaktajin.
സയീദ Sayyid.
സരദാര Sirdar.
സലബാതജംഗൻ Salabatjung.
സാദത്ത് Sadat.

സിന്ധ്യൻ, സിന്ധ്യൻ Sindia.
സുരാജദൌലൻ, സുരാജൻ Surajdoula.
സേലൻ Sale.
സേല്യൂകൻ Selucus.
സ്കോട Scot.
സ്റ്റീവൻ (സൻ) Stevenson.
സ്തുവാൎത്തൻ Stuart.
സ്മിഥൻ, സ്മിത്ത് Smith.
ഹസ്തിംഗൻ Hasting.
ഹസ്തിംഗസൻ Hastings.
ഹാരഡിഞ്ജൻ Hardinge.
ഹാരീസൻ Harris.
ഹാല്വെലൻ Holwell.
ഹേന്റി Henry.
ഹേവലാകൻ Havelock.
ഹോല്ക്കരൻ, ഹോല്ക്കർ Holkar.




ശ്രീ.

# ആംഗലസാമ്രാജ്യം.

## ഒന്നാം സർഗ്ഗം.

ചൊല്ലാൎന്നനല്പമതലാന്തികവാരിരാശി-
ക്കുള്ളിൽ തിളങ്ങിടുമൊരാംഗ്ലമായ രാജ്യേ
തിംസാനദീതടമതിൽ ധരണിക്കു തൊട്ടു
പൊട്ടായ ലണ്ഡനപുരം വിലസുന്നു പാരം. (൧)

നാനാവിധം വിലസിടും ബഹുശില്പശാലാ-
ജാലങ്ങളക്കുഴൽവഴിക്കു പുറപ്പെടീക്കും
ധൂമങ്ങൾ കൊണ്ടിഹ ശരൽസമയത്തുമഭ്രം
ശോഭിച്ചിടുന്നു ചെറുകൊണ്ടൽ നിരന്നവണ്ണം. (൨)

നാനാമനോജ്ഞവിഭവങ്ങളിണങ്ങിയിങ്ങു
ബക്‌ഖിംഗമെന്നു പുകൾ പൊങ്ങിന നാമമോടേ
ആങ്ഗ്ലേയഭൂപതികൾതൻകുലരാജധാനി
വാനിൽ സുരേന്ദ്രപുരി പോലെ വിളങ്ങിടുന്നു. (൩)

സാമാന്യരും പ്രഭുജനങ്ങളുമായ് സഹസ്രം
സാമാജികപ്രവരരുള്ളൊരു പാർല്ലമെന്റാം
സംഘത്തിനുണ്ടു വിലസുന്നിഹ തുംഗഭാവം
തങ്കുന്ന രണ്ടു നിലയായ് വിഭജിച്ച ഗേഹം. (൪)

താഴെ സ്ഥലം നിറകയാലിഹ മേല്ക്കുമേലായ്
വീണ്ടും ചമച്ച പല തട്ടുകൾ കൊണ്ടു നിത്യം
വൎദ്ധിച്ച വാസപദമാൎന്നു യഥാൎത്ഥമായി
വാനത്തുരുമ്മി വിലസുന്ന ഗൃഹങ്ങളെല്ലാം. (൫)

ചാലേ ജലംവഴിയുരുക്കളിലേറിയും, മേൽ
പാലങ്ങളൂടെയുമഹോ!, പുനരത്ര കീഴിൽ
ചേലൊത്തു ചേർത്തൊരു തുരങ്കമതിൻവഴിക്കും
മാലോകരെന്നുമിഹ തിംസ കടന്നിടുന്നു. (൩)

പൂവല്ലി ചുററിയ വിധം വിലസുന്ന സൂത്ര-
ജാലങ്ങൾ പാമരസമൂഹമിവററിനാലേ
ചേർന്നററ കപ്പലുകൾ തിംസയതിന്റെ മദ്ധ്യ-
സ്ഥാനത്തിലത്ഭുതവനപ്രഭ ചാർത്തിടുന്നു. (൪)

ആരും തിങ്ങിടും തെരുവുകൾക്കടിയിൽ തുരന്ന
മാർഗ്ഗങ്ങളൂടെയിവിടെപ്പുകവണ്ടിജാലം
വീട്ടിന്റെരയോവുകളിൽ മൂഷികരെന്നപോലെ
വാട്ടം വെടിഞ്ഞനിശമങ്ങനെ മണ്ടിടുന്നു. (൫)

തീ തിന്നു ധൂമനികരത്തെ വമിച്ചുകൊണ്ടു
വേതാളർ പോലെയിവിടെപ്പല യന്ത്രവൃന്ദം
ആശ്ചര്യമേകമതിദുഷ്കരമായ ശില്പ-
ജാലങ്ങളെത്ര ലഘുവായി നടത്തിടുന്നു!. (൬)

അഞ്ഞൂറുമായിരവുമൻപതുമെട്ടുമാന്ന
ക്രിസ്ത്വബ്ദമായ സമയം മുതൽ മാന്യകീർത്ത്യാ
ഈടാർന്നിടും മഹിമയുള്ളൊരെലീസബെത്താ-
യിടുന്ന രാജ്ഞി ചിരമത്ര ഭരിച്ചു രാജ്യം. (൧൦)

ശ്രീമത്തുദാരകുലസംഭവയായുദാര-
ശ്രീ മെത്തിടുന്നൊരവളന്നൊരു ഭൂപതിക്കും
ദാരങ്ങളായമരുവാനരുതാതെ രാജ്യ-
ശ്രീയോടു ചേർന്നു സുഖമായി രമിച്ചു നിത്യം. (൧൧)

എന്നാലുമങ്ങരുളിടുന്ന കരം ഗ്രഹിച്ചു-
ത്തന്വംഗിമാർമണിയുപദ്രവമുള്ളതെല്ലാം
നന്നായ് ശ്രമിച്ചു വഴിപോലെയകററിയേറീ-
ടുന്നോരു തൻപ്രജകളെബ്ഭുത! രക്ഷചെയ്താൾ. (൧൨)

ചാപല്യമാൎന്ന കപിപോതനിഭാനമെന്നും
സ്പെയിൻനൃപന്റെ രണപോതഗണങ്ങളെല്ലാം
തൻനാവികപ്പടകളാലവർ മൺകുടങ്ങൾ-
ക്കൊപ്പം കരുത്തൊടു തകൎത്തിതു ഹന്ത! കൎമ്മം. (൧൩)

ശ്രേഷ്ഠത്വമോടതിയശസ്വിനിയായിടുന്ന-
സ്കോട്ട്‌ലൻഡുരാജ്യമതിനീശ്വരിയായ മേരി
പേരാൎന്നിടുന്നൊരവൾ തൻപദമാഗ്രഹിച്ചു
കാരാഗൃഹത്തിനതിഥിത്വമിയന്നിതന്നാൾ. (൧൪)

രാജ്യം നിറഞ്ഞതിർ കവിഞ്ഞു ജനങ്ങളന്നു
രാജ്യാന്തരത്തിലണയുന്നതു കണ്ടു മോദാൽ
പ്രാജ്യപ്രതാപമതിദൂരഗദേശജാലേ
രാജ്യാധികാരമണവാനവർ ദൃഷ്ടി വെച്ചു. (൧൫)

ചേണാൎന്ന ഭാരതമഹാധരണീതലത്തിൽ
വാണിജ്യവൃത്തി വഴിപോലെ നടത്തുവാനായ്
കാമിച്ചു കൌതുകമെഴും ജനസംഘമേകം
യാചിച്ചു വന്നവളൊടന്നധികാരപത്രം. (൧൬)

ഒന്നിച്ചു ചേൎന്നണയുമായവർതൻശ്രമത്തിൽ
നന്ദിച്ചു താനനുവദിച്ചവളായവൎക്കായ്
പൌരസ്ത്യഭാരതവണിഗ്ജനസംഘമെന്ന
പേരോടു നൽകി വിധിപോലധികാരപത്രം. (൧൭)

പാരം വിദൂരമതിലുള്ള കിഴക്കുദിക്കിൽ
നേരേയുദിച്ചു വിലസുന്നതിനായ്ത്തുടങ്ങും
ആങ്ഗ്ളപ്രതാപമിഹിരന്നവളേവമന്നു
കല്പിച്ചൊരാജ്ഞയരുണോദയമായ് ഭവിച്ചു. (൧൮)

മോദിച്ചന്നാജ്ഞയവരിങ്ങനെ വാങ്ങിയേററം
യോജിച്ചു തീൎത്തുടനുടമ്പടിയന്നു തമ്മിൽ
വേഗാൽ പവൻ പരിചിൽ മുപ്പതിനായിരം ചേ-
ൎത്തുണ്ടാക്കിയോഹരികൾ കൊണ്ടഥ മൂലവിത്തം. (൧൯)

കൃത്യങ്ങളൊക്കെ വഴിപോൽ നിയമിച്ചുറച്ചു
തൽഭാരവാഹികളെയും പുനരേൎപ്പെടുത്തി
സംഘത്തിലുള്ള ചിലരെസ്സകലാധികാര-
കാൎയ്യം വഹിച്ചിടുവതിന്നവർ നിശ്ചയിച്ചു. (൨൦)

നേതാക്കളാകുമിവരന്നു കരാറു പോലെ
കൈവന്നുചേൎന്നൊരധികാരമിതാദരിച്ചു
ആലോചനയ്ക്കൊരു സദസ്സുമുടൻ സ്വദേശേ
സ്ഥാപിച്ചു കൃത്യമഖിലം നിയമിച്ചു മോദാൽ. (൨൧)

ഇന്നേതൃവീരരുടനിൻഡ്യയിലും സ്വകീയ-
വൃന്ദം ഭരിപ്പതിനൊരുത്തനെ നിശ്ചയിച്ചു;
അന്നായകൻ ഗവർണരെന്നൊരു നാമമോടേ
നന്നായ് വഹിച്ചു ബഹുനീതി കലൎന്ന സംഘം. (൨൨)

അന്നീവിധം നിയമമൊക്കെയുമേൎപ്പെടുത്തി-
ട്ടിന്നീടു കച്ചവടമിച്ഛയിൽ നിൎവ്വഹിപ്പാൻ
ചിന്നും രസത്തൊടവർ ദില്ലിവരൻ ജിഹാംഗീർ-
തന്നോടു ദൂതമുഖമായ് നിറവേററി സഖ്യം. (൨൩)

വീണ്ടും സമസ്തമവർ നോക്കിയൊരുക്കി വിററി-
ട്ടേണ്ടും പദാൎത്ഥനിര കെട്ടിയുടൻ കയററി
വേണ്ടുന്ന കപ്പലുകളിൽ ശുഭമാം മുഹൂൎത്തം
കണ്ടിട്ടമന്ദമൊരു കൂട്ടരെ യാത്രയാക്കി. (൨൪)

കൌതുഹലം കലരുമായവർ കോമളശ്രീ
കോലുന്ന ഭാരതമനോജ്ഞതടത്തിലെത്തായ്
ഗാമാ തുടങ്ങിയൊരു പൂൎത്തുഗലീയരാദ്യം
കണ്ടുള്ള മാൎഗ്ഗമതിലൂടെയുടൻ തിരിച്ചു. (൨൫)

എങ്ങാണു പാൎക്കിൽ മുഗളീശർ ഭരിക്കുമിൻഡ്യ ?-
യെങ്ങാംഗലത്തിൽ മരുവുന്ന വണിക്സമൂഹം ?
മങ്ങാതഹോ ! മഹിതകൃത്യമതിൽത്തുനിഞ്ഞ
തുംഗാശയൎക്കു കഴിയാത്തൊരു കാൎയ്യമുണ്ടോ ? (൨൬)

നിസ്സാരവസ്തുവുമണഞ്ഞൊരുമിച്ചു ചേർന്നാൽ
നൽസാരമാം ഫലമൊടുക്കമുദിക്കുമെന്നായ്
ലോകർക്കു തൻക്രിയകൾ കൊണ്ടുപദേശമൊന്നു
നൽകാൻ രചിച്ചു വിധി സംഘമിതെന്നു മന്യേ. (൨൭)

അല്ലെങ്കിലോർക്കിലിഹ പൃത്തഗലീയർ പിന്നെ-
ച്ചൊല്ലാർന്ന ഡച്ചുജനപാളി പരാങ്കിവൃന്ദം
ഇത്യാദി സാഹസികരായവർ വന്നു പണ്ടേ
വാണെങ്ങളെല്ലാരിൻഡ്യയിവരെങ്ങനെയാക്രമിപ്പൂ ?. (൨൮)

ഊറ്റം കലർന്നിരിയ പായ്കളിൽ വന്നടിക്കും
കാറ്റിങ്കലോട്ടമവർ വിട്ടൊരു കപ്പൽവൃന്ദം
നീറ്റിൽ ചരിച്ചു, ചിറകങ്ങനെ വീശി വാനി-
ലേറ്റം ജവത്തൊടു ഖഗാവലിയെന്നപോലെ. (൨൯)

വൻപാർന്ന കപ്പലുകൾ, തീരമതിങ്കൽ നിന്നു
പിൻപേ വരുന്ന നിജനായകദൃഷ്ടികൾക്കു്,
മുൻപേ മറച്ചടികൾ, പിന്നിട, പിന്നെ മന്ദാ
വൻപാമരങ്ങളുമിവണ്ണമഹോ ! മറഞ്ഞു. (൩൦)

ദിക്കിങ്കലൊക്കെ വഴിപോലെ പരന്നു, മേറെ-
യുക്കുള്ള ഘോരപവനന്നധിവാസമായും,
ഉൾക്കാമ്പിലുൾക്കടഭയത്തെ വളർത്തിടുന്ന
ചൊൽക്കൊണ്ട ജന്തുനിവഹങ്ങൾ വസിപ്പതായും, (൩൧)

ആഴം പെരുത്തു ചിലെടത്തു കഴിഞ്ഞു, മെന്നാ-
ല്ലാഴം കുറഞ്ഞു ചിലെടത്തു നികന്നുമേറ്റം,
ധൂമങ്ങൾ പന്തലുകൾ പോൽ ചിലെടത്തു ചേർന്നും,
ഭീമാതപങ്ങൾ ചിലെടത്തു ജലം നുകർന്നും, (൩൨)

ഒട്ടേറെ വാനിലുയരുന്ന മഹാതരംഗ-
ക്കൂട്ടങ്ങളായ ശിഖരങ്ങളൊരേടമാർന്നും,
വട്ടം ചുഴന്നു വഴിയും വലുതായ വെള്ള-
ക്കെട്ടിങ്കൽ വൻചുഴികൾ മറ്റൊരിടത്തു ചേർന്നും, (൩൩)

പാരിച്ച കപ്പലിലൊളിച്ചു ചരിച്ചു യാത്ര-
ക്കാരെച്ചതിക്കുമൊരു ഘോരഗണം കലൎന്നും,
പാരം തുരുത്തുകളൊട്ടും വിലസും സമുദ്ര-
മോരോന്നുമന്നവരമന്ദരസം കടന്നു. (കലാപകം) (൧൪)

പണ്ടേയനന്യസമയെന്നു പുകഴ്ന്നു കേട്ടി-
ട്ടുണ്ടായിരുന്ന വലുതാകിയ ഭാരതശ്രീ
കണ്ടീടുവാൻ കൊതി കലൎന്നവർ മാൎഗ്ഗമദ്ധ്യ-
ത്തുണ്ടായ ഖേദമണുവോളമറിഞ്ഞതില്ല. (൧൫)

ഒട്ടേറെ മാസമവരിങ്ങനെ യാത്ര ചെയ്തു-
ന്നൊട്ടേറെ യോജനശതങ്ങൾ കഴിഞ്ഞിടുമ്പോൾ
പുഷ്ടാഭമായ വരഭാരതഖണ്ഡതീരം
ദൃഷ്ടിക്കു നല്ലമൃതമെന്നതു പോലെ കണ്ടാർ. (൧൬)



കംബാഖ്യമാം ജലധിശാഖയണഞ്ഞു പിന്നെ-
ത്തപ്തീനദീതടമതിൽത്തരമോടിറങ്ങി
ചേണുററ കീൎത്തി വിലസും വിഭവം കലൎന്ന
സൂററ്റിലെത്തി വഴിപോലവർ വിശ്രമിച്ചു. (൧൭)

ചാണേവമന്നവർ തുലുഷ്കവരൻകൽനിന്നു,
വാണിജ്യശാലയഥ മൂന്നു രചിക്കുവാനായ്
ക്ഷോണീതലം ബത! ലഭിച്ചിതു, പണ്ടു ദൈത്യ-
ശ്രേണീശനേകിയൊരു മൂന്നടി വാമനൻ പോൽ. (൧൮)

പേർ പെററ നല്ല ഗുജറാത്തിലഹമ്മദാബാത്,
സൂററ, കാംബെയിവയാം നഗരങ്ങൾ മൂന്നിൽ
കേടററ വേലയിൽ വിദഗ്ദ്ധതയാൎന്ന സംഘ-
ക്കാരുററ കച്ചവടശാലകളന്നു തീൎത്തു. (൧൯)

ഇങ്ങുള്ള വസ്തുവവിടത്തിലുമപ്രകാര-
മങ്ങുള്ള വസ്തുവിവിടത്തിലുമാക്കി നിത്യം
ഇംഗാളശില്പവുമനല്പമഹോ! രചിച്ചു
മങ്ങാതെ കച്ചവടമായവർ നിൎവ്വഹിച്ചു. (൨൦)

മുൻപേ കടന്നിവിടെയെത്തി വസിച്ചിരുന്ന
യൂറോപ്യരാം പരവണിഗ്വിസരം തദാനീം
തൽക്കാലമെത്തിയൊരിവൎക്കുളവാം ജയത്തിൽ
വിദ്വേഷമീൎഷ്യയസഹിഷ്ണുതയും വഹിച്ചു. (൧൧)

ഇൻഡ്യയ്ക്കു തങ്ങളിഹ കണ്ടുപിടിച്ചൊരേക-
മാൎഗ്ഗത്തിലന്യജനമെത്തരുതെന്ന ബുദ്ധ്യാ
തത്രാംഗ്ലേയരുടെ യാത്ര തടുപ്പതിന്നാ-
യുദ്യുക്തരായ് തദനു പൃത്തഗളീയരെല്ലാം. (൧൨)

അംഭോധിയുദ്ധനിപുണതചമനല്പമുള്ളോ-
രാംഗ്ലേയരോടവരെതിൎത്തു മടുത്തു പിന്നെ
ഇൻഡ്യാനിവാസികളൊടേഷണി ചൊല്ലിയുള്ളി-
ലുണ്ടായ വൈരമൊരു മാതിരി തീൎത്തുവെച്ചു. (൧൩)

കള്ളത്തിൽ നൈപുണമെഴുന്നൊരു ഡച്ചുകാര-
നുള്ളത്തിൽ വൈരമതു വെച്ചിവരോടു സഖ്യം
കൊള്ളിച്ചുടൻ പഴുതു നോക്കിയിവൎക്കു ചിത്തം
പൊള്ളിച്ചു നഷ്ടവുമനൎത്ഥവുമേകിയേററം. (൧൪)

എന്നല്ലിവൎക്കുദിതമാം വിഭവത്തിലീൎഷ്യ-
യന്നാളു വഹിച്ചിതിവരിൽ ചില കൂട്ടർ പോലും;
അന്നന്നു വാണിജസമൂഹമിഹാംഗലത്തിൽ
നിന്നും നവംനവമതായഥ വന്നുവല്ലോ. (൧൫)

വന്നോരു കൂട്ടർ ചിതറിച്ചിതറീട്ടു പൂവ്-
വൃന്ദത്തിലെത്തി വഴിപോലൊടുവിൽ കലൎന്നു
വേനല്ക്കു വററിയ നദീശകലങ്ങൾ വൎഷാ-
കാലത്തിൽ വീണ്ടുമൊരുമിച്ചണയുന്നപോലെ. (൧൬)

ഠരംവൎണ്ണമിങ്ങപരസിന്ധുതടത്തിലെത്തി-
കൈവന്ന മെച്ചമൊടു കച്ചവടം നടത്തി
സൈരം വസിച്ചിട്ടുമവൎക്കു ചിരേണ പിന്നെ-
സ്സൂററു തന്നെയൊരു മുഖ്യനിവേശമായി (൧൭)

പിന്നീടൊരിക്കലഥ പോർത്തുഗലാധിനാഥൻ
നന്ദിച്ചു തൻമകളെയാംഗലനായകന്നായ്
കന്യാധനത്വമൊടു ബൊംബയതെന്നു കീർത്തി
ചിഹ്നം തുരുത്തുമതിഹാർദ്ദമിയന്നു നൽകി. (൪൮)

സംഘത്തിനായിഥ കനിഞ്ഞു സമുദ്രയാത്രാ-
സൌകര്യദം പുരമിദം ധരണീശനേകി;
തൻകൈയിലെത്തിയൊരതിന്നഭിവൃദ്ധിയും തൽ-
സംഘം തെളിഞ്ഞനുപദം വഴിപോലെ ചേർത്തു. (൪൯)

പൌരസ്ത്യതീരമതിലും ചില താവളങ്ങൾ
പാരം ധനം വില കൊടുത്തവരന്നു വാങ്ങി;
ചൊൽക്കൊണ്ട ചന്ദ്രഗിരിനായകനേകിയോരു
മദ്രാസു തന്നെയവയിൽ ബഹുമുഖ്യമായി. (൫൦)

പ്രാകാരപങ്ക്തിപരിഖാദികൾ കൊണ്ടു നന്നായ്
പാലിച്ചുപോരുമൊരു മദ്രപുരത്തിലന്നാൾ
ചേണാർന്നു ചേർന്ന വിഭവാവലി കണ്ടു നവ്യ-
ശ്രേണീനിവാസികൾ പരാങ്കികൾ ശങ്കയാർന്നു. (൫൧)

അപ്പോൾ പരാങ്കികളിൽ മത്സരമാർന്ന സംഘം
കെല്പോടു തൽപുരവരത്തിനടുത്തു തന്നെ
പെട്ടെന്നു തേഗനപുരത്തിൽ നവീനമായി-
ക്കെട്ടിച്ചു കോട്ടയഥ ദേവിദുർഗ്ഗസംജ്ഞം. (൫൨)

ചൊല്ലാർന്ന ഭാരതമഹീപതി ഷാജിഹാന-
ത്തുല്ലാസശാലിയതുകാലമൊരാമയത്താൽ
നില്ലാതെയുള്ളൊരതിവേദന പൂണ്ടു പാരം
വല്ലാതെയായധികപീഡിതനായ് ചമഞ്ഞു. (൫൩)

വിഖ്യാതരായ പല വൈദ്യർ കൊടുത്ത നാനാ—
സിദ്ധൌഷധങ്ങൾ വിധിപോലഥ ചക്രവർത്തി
ഉൾക്കൊണ്ടുവെങ്കിലുമിറക്കമൊരല്പവും താൻ
കൈക്കൊണ്ടതില്ലതികഠോരതയാർന്ന രോഗം. (൫൪)

അന്നാളൊരിക്കലൊരു കാൎയ്യവശേന ഭാഗ്യാൽ
ചെന്നങ്ങു ദില്ലിയിലൊരാംഗലവൈദ്യമൌലി
നന്നായ വീൎയ്യമിയലുന്ന മരുന്നു നൽകി
മന്നന്റെ ഖിന്നതകളൊന്നൊഴിയാതെ തീൎത്തു. (൧൫)

സ്വന്തം ഭിഷക്കിനടയൌഷധമേററ പാരം
സ്വാന്തം തെളിഞ്ഞ മുഗൾഭൂമിവരൻകൽ നിന്നും
സമ്മാനമായധിഗമിച്ചിതു ഹുഗ്ലിതീര-
സീമന്തമായ ധരണീതലമന്നു സംഘം. (൧൬)

അക്കാലമൻപിലൊരു കച്ചവടസ്ഥലം ത-
ദ്ദിക്കിങ്കലും നലമൊടായവരാശു തീൎത്തു;
ചിക്കെന്നിറക്കുമതികേററുമതിച്ചരക്കും
കൈക്കൊണ്ടു കപ്പലുകളും ബഹു സഞ്ചരിച്ചു. (൧൭)

ആംഗ്ലേയവീരരൊടു, നീതിവിദഗ്ദ്ധഭാവം
ധാരാളമാൎന്ന മരുവീടിന വംഗരന്നാൾ
ഭാവിച്ചതില്ല ഹിതമായനുകൂലഭാവം,
മുൻകണ്ട ഗുജ്ജരൎതുടങ്ങിയ ലോകർപോലെ. (൧൮)

ഭൂരിപ്രതാപനിധിയാകിയ വംഗനാഥൻ
വീരൻ നബാവു നിജരാജ്യമതിങ്കലേവം,
ദില്ലീശസമ്മതിയിരിക്കിലു, മാംഗലേയർ
ചെയ്യുന്ന കച്ചവടമന്നു സഹിച്ചതില്ല. (൧൯)

ദുഷ്ടൻ സുതൻ ബദനു ഭൂപതി ഷാജിഹാനെ-
ക്കഷ്ടം! മയൂരവരപീഠതടത്തിൽ നിന്നും
കാരാഗൃഹത്തിലണയിച്ചളവേ നബാവും
പോരാന്ന സംഘമതിനോകിയുപദ്രവങ്ങൾ. (൨൦)

നന്നായ മുൻകരുതലുള്ളവരെങ്കിലും താ-
നൊന്നാമതാകിയ വിപത്തിതിലാംഗലന്മാർ
നീതിക്കു വേണ്ട വഴി വിട്ടു നടന്നിതന്നാ;-
ളാനയ്ക്കുമോക്കിചടിതെററുമഹോ! ചിലപ്പോൾ. (൨൧)

ശ്രുക്ഷതാപമേറിന നഭാവധ ചെയ്തിടുന്നോ-
രാക്ഷേപമോർത്തധികമാനികളാംഗലന്മാർ
പ്രേക്ഷാവദഗ്രണികൾ വംഗരൊടങ്ങു പോരിൽ
സാക്ഷാലെതിർപ്പതിനു തന്നെ തുനിഞ്ഞുവല്ലോ. (൯൨)

കത്തിത്തിളയ്ക്കുമൊരു തൈലമതിങ്കൽ വെള്ളം
വീഴുന്നപോലെയിവർ കാട്ടിയ സാഹസിക്യം
അത്യന്തനാശമുടനേയുളവാകുമാറു-
ള്ളാപത്തു വന്നണവതിന്നഥ ഹേതുവായി. (൯൩)

കൂട്ടാക്കിടാതെയിവർ ചെയ്തൊരു കൃത്യമേവം
കേട്ടിട്ടറംഗസിബെന്നൽക്കടകോപമോടേ
കൂട്ടത്തൊടേയിവരെയാകവെ നാട്ടിൽ നിന്നു-
മാട്ടിക്കളഞ്ഞിടണമെന്നുടനാജ്ഞ നൽകി. (൯൪)



അപ്പോൾ തുലുഷ്കഗണമെത്തി നിവേശമെല്ലാ-
മൊപ്പം തകർത്തിടുവതങ്ങനെ കണ്ടു സംഘം
ആപ്പൂരിയോരു കപിതന്നുടെ സങ്കടത്തി-
ലാസ്ഥൂരമാടൽ പിടിപെട്ടതിയായ് വലഞ്ഞു. (൯൫)

പിന്നീടു ചെന്നനുതപിച്ചവർ ഭൂപതീന്ദ്രൻ-
തന്നെ സ്തുതിച്ചഭയമേകണമെന്നുണർത്തി;
കുന്നിച്ച ഗർവ്വമഥ തീർന്നോരിവർക്കു ഭൂപൻ
മുന്നേക്കണക്കു നിവസിപ്പതിനാജ്ഞ നൽകി. (൯൬)

പാടേയിളക്കിയഥ നട്ടു കൊണ്ടിവണ്ണം
ചോടേ ദൃഢം പുനരുറച്ചവർ മേല്ക്കുമേലേ
ഠരംടേറി വാച്ചു കളമങ്ങൾ കണക്കു വേഗാ-
ലിൻഡ്യാജനങ്ങളിലതീവ ഫലങ്ങളേകി. (൯൭)

വൻകൗതുകം മനസി ഭാരതരാജ്യതന്ത്ര-
ത്തിങ്കൽ കലർന്നിടുകിലും, പുനരാംഗലന്മാർ
ശങ്കിച്ചു, തോക്കുകൾ തൊടാതെ ചരക്കു തന്നെ
ഉഴക്കും വെടിഞ്ഞു, പെരുമാറി നയിച്ചു കാലം. (൯൮)

എന്നാലുമാദ്യമുളവായ പരാജയത്താൽ
ചിന്നുന്നൊരപ്രിയമകററുവതിന്നു വേണ്ടി
അക്ഷീണമായവർ കൊതിച്ചിതു ഭാവിരാജ്യ-
ലക്ഷ്മീസ്വയംബരനിമന്ത്രണയോഗ്യഭാവം. (൯)

തങ്ങൾക്കെഴുന്ന നിയമത്തിനിണങ്ങിടാത്തോ-
രിൻഡ്യാനരേന്ദ്രനിയമങ്ങളിലന്നു തെല്ലും
മദ്ധ്യസ്ഥഭാവമിഹ കൈവെടിയാതെ തന്നെ
നിത്യം മുതിൎന്ന വഴിപോലവർ ദൃഷ്ടിവെച്ചു. (൧൦)

ആംഗ്ലേയർ കച്ചവടമാൎന്നതിനാലെഴുന്നോ-
രാത്മീയദേശവിഭവങ്ങളെയോൎത്തു മോദാൽ
അക്കാലമായവർ നടത്തിയ വൃത്തിയെല്ലാ-
മാകട്ടെയെന്നു നൃപർ കണ്ണുമടച്ചിരുന്നു. (൧൧)

സമ്പൽസമൃദ്ധികൾ കൊതിച്ചിഹ വന്ന നാനാ-
സംഘം ജയേച്ഛയൊടു മേവിടുമിൻഡ്യയിങ്കൽ
ദേശം പിടിച്ചു വശമാക്കുവതിന്നു തന്നെ-
യാശിച്ചു തക്കമവർ നോക്കി വസിച്ചു നിത്യം. (൧൨)

തൻനാടു വിററിടുവതിന്നൊരു ദേശനാഥ-
നന്നാഗ്രഹിച്ചതതികൌതുകമോടറിഞ്ഞു
മുന്നേ കൊതിച്ചു ലഭിയാതെയിരുന്നതായോ-
രന്നാടമന്ദമവർ ചെന്നു വിലയ്ക്കു വാങ്ങി. (൧൩)

കല്ക്കട്ടയെന്നു പുകൾ പൊങ്ങിടുമസ്ഥലത്തിൽ
സ്ഥാപിച്ചു കോട്ടയുടനേയവർ വില്യമാഖ്യം;
ചൊൽക്കൊള്ളുമിൻഡ്യയിലവക്കിയലും നിവേശ-
മൊക്കെയ്ക്കുമായതചിരാൽ ബഹുമുഖ്യമായി. (൧൪)

ഠരംവൎണ്ണമംബുധിതടങ്ങളിലിങ്ങു ചുററു-
മാംഗ്ലേയർ തീൎത്തൊരു പുരങ്ങൾ മനോഹരങ്ങൾ
സാമ്രാജ്യസൌധമതിനാദിയിലിട്ട ഭവ്യ-
സ്തംഭങ്ങൾ പോലെയതിഭംഗിയോടേ വിളങ്ങി. (൧൫)

ശ്രീവാമനത്രിപദവൃത്തിയെയാശ്രയിച്ചു,
കൈവന്ന കോണുകളിൽ വാണവരല്പമല്പം
ഭൂവിൻവിഭാഗമിഹ കൈവശമാക്കി മെല്ലെ-
ന്നാവോ! മഹാമഹിതമായ പദത്തിലെത്തി. (൩൯)

ഇത്ത്യേവം ബഹുകാൎയ്യസംഹതിയിലുള്ളാരംഭസംരംഭവും
പ്രത്യഗ്രവ്യവസായസാരനികരവ്യാപാരഭേദങ്ങളും
നിത്യം ചേൎന്നു പുണൎന്നിടുന്ന വിജയശ്രീയും കലൎന്നൌത്ത്യവും
സ്സൂത്ര്യന്മാരവരിൻഡ്യയിൽ ചിരതരം മോടിച്ചു മേവീടിനാർ.
(൪൦)



"ഇൻഡ്യാപ്രവേശം"
എന്ന
ഒന്നാം സൎഗ്ഗം
സമാപ്തം.

## രണ്ടാം സൎഗ്ഗം.

വാണിജ്യത്തിന്നതികുതുകമോടേവമീയിൻഡ്യയിങ്കൽ
ചേണാൎന്നീടും വിരുതിയലുമിംഗ്ലീഷുകാർ വന്ന കാലം
മുൻപേ വന്നീടിന മുഗൾമഹീവല്ലഭന്മാരമന്ദം
വൻപേറീടും വിധമിഹ ധരാപാലരായ് വാണിരുന്നു. (൧)

പാലിച്ചോരോ പദവികൾ കലൎന്നു വാണോരു ഭൂമീ-
പാലന്മാരാമിവരതിനു മുൻപന്യദേശത്തിൽ നിന്നും
ചാലേ വന്നുള്ളപരധരണീനാഥനെ സ്ഥീതവീൎയ്യ-
ത്താലേ തോല്പിച്ചിവിടെ നൃപതിസ്ഥാനമാൎന്നോർകളത്രേ. (൨)

നന്നായ് ലോകസ്ഥിതിയറിയുവോരസ്ഥിരാ ലക്ഷ്മിയെന്നി-
ങ്ങൊന്നായ് ചൊല്ലുന്നൊരുമൊഴിപരം വാസ്തവം തന്നെ നൂനം;
എന്നാലേവംവിധമിഹ ജനം ചൊല്ലിടും ചൊല്ലിനോൎത്താ-
ലിന്നാടൊന്നായ് വിലസിന സമുൽകൃഷ്ടദൃഷ്ടാന്തമല്ലോ. (൩)

ഏഷ്യാഖണ്ഡത്തിൻ നടുവിലായ് ഹിന്ദുക്കുഷെന്നു പാരം
കീൎത്തിപ്പെട്ടുള്ളൊരു ഗിരിവരൻതന്റെ പാശ്ചാത്സ്ഥലത്തിൽ
ആൎയ്യന്മാരെന്നൊരു വക ജനം പണ്ടു പോൽ പാൎത്തിരുന്നോ-
ന്നാൎയ്യന്മാരായവരൊരിതിഹാസത്തെയുണ്ടോതിടുന്നു. (൪)

പാരം തിങ്ങിജ്ജനജലധിയന്നാസ്ഥലത്തിങ്കൽ നിന്നും
തീരം പൊട്ടിച്ചിതറിയൊഴുകുംനേരമേതാനുമൂൎമ്മി
പേരാൎന്നീടും ഹിമശിഖരിതൻകൂടമദ്ധ്യത്തിലൂടെ-
യാരാളം വന്നിഹ ധരണിയിൽ ഗാഹനംചെയ്തുവല്ലോ. (൫)

ആൎയ്യന്മാരാമവരിഹ പുരാ പാൎത്തിരുന്നോരു നീച-
ന്മാരാം രക്ഷസ്സുകളഥ പിശാചോൽക്കരം മ്ലേച്ഛരേവം
ആക്കം പൂണ്ടുള്ളരികളെ ഹഠാൽ ദൂരെയാക്കിസ്സരസ്വ-
ത്യാഖ്യാതശ്രീനദിയുടെ തടേ പാൎത്തു വൎദ്ധിച്ചു മെന്മേൽ. (൬)

സ്വൈരം ബ്രഹ്മൎഷികളരിയ ദേവൎഷിരാജൎഷിമാരെ-
ന്നോരോ പേരാൎന്നിഹ വിവിധമാം വേദവേദാംഗജാതം
നിൎമ്മിച്ചുള്ളോരമലരവർ താനിന്നു വൎണ്ണാശ്രമീയം
ധൎമ്മം പൂണ്ടീടിന ജനമതിൻപൂൎവ്വരാം പൂരുഷന്മാർ. (൭)

ശ്രീമാന്ധാതൃപ്രമുഖധരണീപാലർതൻരക്ഷയാന്നും
ശ്രീവാല്മീകിപ്രഭൃതികവിസംവൎണ്ണിതൈശ്വൎയ്യമോടും
നാനാശാസ്ത്രങ്ങളെയവികലം സൃഷ്ടിചെയ്തും വസിച്ചോ-
രാ മാന്യന്മാരുടെ ശുഭയശസ്സിപ്പൊഴും നിന്നിടുന്നു. (൮)

ഏററം ഭൂപാലകരഥ കുരുക്ഷേത്രയുദ്ധസ്ഥലത്തിൽ
തോററന്തം ചേൎന്നളവിലപരാന്തപ്രദേശസ്ഥരാകും
ഊററം കോലും ശകമുഖരെതിൎത്തെങ്കിലും നന്ദനോളം
മാററം കൂടാതവരെ നൃപരാം ബ്രാഹ്മജന്മാർ ഭരിച്ചു. (൯)

നന്ദൻ വാഴുന്നളവിൽ മഹിതൻ മാസിഡോണ്യേശനാകും
മന്നൻ ധീരൻ യവനപതിയായോരലക്സാണ്ഡരേററം
നന്ദനുനൈച്ചുവ്വിജയരുചി പൂണ്ടിമ്മഹീമണ്ഡലം തൻ-
വൃന്ദത്തോടൊത്തധികബലവാനാക്കമോടാക്രമിച്ചു. (൫൦)

പോരിൽ പാഷ്യാവനിജയമൊടേ സിന്ധുവെസ്സന്തരിച്ചി-
ട്ടാരാൽ തക്ഷോപലപുരവരാഗ്രേസരന്മാർകളാകും
ഓരോ ഭൂമീപതികളെയെതിർത്തന്നിവൻ കീഴടക്കി-
സ്സ്വൈരം പ്രാപിച്ചിതു മഗധപര്യന്തമാഹന്ത! വീരൻ. (൫൧)

സന്തോഷം വിട്ടഥ വിമുഖരായ്ത്തീൻ സൈന്യത്തെ വീക്ഷി-
ച്ചന്തസ്താപാൽ, നരപതി ധനം സർവ്വും കൈക്കലാക്കി
സ്വന്തം രാജ്യത്തിനു ബത ! മടങ്ങുന്ന മാർഗ്ഗത്തിൽവെച്ചി-
ട്ടന്തം പ്രാപിച്ചിതു വിധിവശാൽ വന്ന രോഗാന്നിമിത്തം. (൫൨)

നന്ദാഖ്യൻതന്നുടെയൊരസവർണ്ണാത്മജൻ ചന്ദ്രഗുപ്തൻ,
ചാണക്യൻ ചെയ്തൊരു സഹിതയാൽ, ക്ഷത്രിയഭ്രാതൃവർഗ്ഗം
ഒന്നോടേ വെന്നഥ, യവനഭൂപാക്രമാലോലമായി-
ത്തീർന്നുള്ളോരിക്ഷിതിതലമുടൻ കൈവശത്തിൽ പെടുത്തി. (൫൩)

ചാണക്യൻതന്നുടെ ചതികളാലേവമേകാതപത്ര-
സ്ഥാനം കൈക്കൊണ്ടതിമഹിതനായ് നന്ദജൻ വാണിടുന്നാൾ
സേലൂകാഖ്യൻ യവനകനലക്സാണ്ഡർതൻസൈന്യപാളീ-
പാലൻ നേരിട്ടിഹധരണിയെക്കൈക്കലാക്കാൻതുനിഞ്ഞു. (൫൪)

വന്നിങ്ങേററോരളവിലുടനേ തോററു തൻഗർവ്വമെല്ലാം
തീർന്നസ്സൈന്യാധിപമണിയിണങ്ങിടുവാനാഗ്രഹിച്ചു
കന്യാദാനപ്രമുദിതമനസ്സായിട്ടും മൌര്യ്യഭൂമീ-
ചന്ദ്രൻ നൽകും ബഹുമതിയൊടേ പിന്നെ മോദിച്ചു വാണു. (൫൫)

പിന്നീടുർവ്വീതലമിദമശോകാഹ്വയൻ ഗുപ്തപൌത്രൻ
ചിന്നും കൌതൂഹലമൊടു പിതാവിങ്കൽ നിന്നും ഗ്രഹിച്ചു;
ഈർഷ്യാവേശാൽ ദ്വിജരഖിലരും നിന്ദചെയ്യുന്നതായു-
ള്ളോരബ്ബൌദ്ധം മതവുമുടനേ ബുദ്ധിമാൻ സ്വീകരിച്ചു. (൫൬)

നാനാദേശങ്ങളിലുമുപദേശിപ്പതിന്നാളയച്ചും
നാനാസംഘങ്ങളിലിഹ ഗുണശ്രേണി വാഴ്ത്തി സ്തുതിച്ചും
താനാനന്ദത്തൊടു ബഹുശിലാശാസനൌഘം രചിച്ചും
മാനാധിക്യാൽ സുഗതമതമമ്മാനവേന്ദ്രൻ പരത്തി. (൧൭)

ബുദ്ധന്മാരായ് പുനരലമശോകാനുഗോർവീശസംഖ്യാൽ
വേദദ്വേഷം ധരണിസുരരിൽ ചേർത്തു സർവ്വത്ര വാഴും
ബൌദ്ധന്മാരാമവരെയഖിലം ഹന്ത! ബാധിച്ചു പാരാ-
തൌദ്ധത്യം പൂണ്ടമിതസുമഹാവിക്രമൻ വിക്രമാർക്കൻ. (൧൮)

ശ്രീകണ്ഠാംശപ്രഭവനമലൻ ശങ്കരാചാര്യർ പിന്നെ
ശ്രീകൌമാരാംശജനഥ കുമാരാഖ്യനാം ഭട്ടനേവം
ഖണ്ഡനാഖ്യപ്രഭൃതികൾ ബുധന്മാരുമേറെ പ്രഭാവാൽ
ഖണ്ഡിച്ചാരന്നിഹ സഭകളിൽ സൌഗതന്മാരെ വാദേ. (൧൯)



ക്ഷത്രന്മാരെപ്പരശുധരനാം ഭാർഗ്ഗവൻ താനണഞ്ഞി-
ട്ടത്ര ദ്വേഷത്തൊടു ബത! ഹനിച്ചീടവേ നാടുതോറും
ശുദ്ധം വർണ്ണാശ്രമമഥ ഭരിച്ചീടുവാനഗ്നികുണ്ഡാൽ
പ്രത്യുഗ്രന്മാർ നരപതികളുണ്ടായി പോലെന്നു കേൾപ്പൂ. (൨൦)

ഉണ്ടായേവം, ദഹനകുലരെന്നാഖ്യയീ നാലു പേരും
പൂണ്ടാമോദാൽ പല പല കുലം സ്ഥാപനംചെയ്തു; പിന്നെ
ഉണ്ടായുള്ളോരിവരുടെയപത്യങ്ങളാം ക്ഷത്രിയന്മാർ
കൊണ്ടാടേണ്ടും മഹിമ കലരും രാജപുത്രാഖ്യരല്ലോ. (൨൧)

നാനാബൌദ്ധപ്രകരമുടനേ വിക്രമാർക്കാദ്യരാകും
മാനാധിക്യം കലരുമിവരാൽ കൂട്ടമുൾപ്പീഡയാലേ
ന്യൂനാവസ്ഥാപരവശതയാർന്നു പേടിച്ചു മണ്ടി-
ച്ചീനാരാജ്യങ്ങളെയൊരഭയസ്ഥാനമായാശ്രയിച്ചു. (൨൨)

സ്പർദ്ധാലുത്വത്തൊടു മരുവിടും ബൌദ്ധർതന്നുദ്ധതത്വം
ശ്രദ്ധാപൂർവ്വം സപദി നിരസിച്ചിദ്ധമോദം സ്വകീയം
ശുദ്ധാചാരം ശ്രുതിവിരചിതം രാജപുത്രാഹ്വയന്മാർ
സിദ്ധാന്തിച്ചങ്ങനെ ചിരതരം രാജ്യഭാരം വഹിച്ചു. (൨൩)

ഭൂമീപാലപ്രഥമതയുടൻ കാന്യകുബ്ജാഖ്യമാകും
ഭൂമിക്കീശൻ വടിവൊടു വടക്കിൻഡ്യയിങ്കൽ ധരിച്ചു;
സാമന്തോർവീപതികൾ മഗധം മാളവം ഗുജ്ജരാദ്യം
ഭൂമീഭാഗങ്ങളെയുമധികം നീതിപൂർവം ഭരിച്ചു. (൨൪)

തെക്കേയിൻഡ്യാധരണിയതുപോൽ കേരളൻ ചോളനും പി-
ന്നൂക്കേറീടും നരപരിവൃഢൻ പാണ്ഡ്യനാഥൻ ത്രിലിംഗൻ
ഇക്കോമന്മാരുടെ ഭരണമാന്നല്ലസൽകീർത്തിപൂരം
പുക്കേതാനും സമകൾ മുഴവൻ പൂർണ്ണശോഭം വിളങ്ങി. (൨൫)

ഇത്ഥം വാഴന്നളവിലപരാംഭോധിതൻതീരദേശ-
ത്തുത്തുംഗാഭം വിലസിടുമറേബ്യാഖ്യമാം ഭൂതലത്തിൽ
ക്രൂസ്തീയാബ്ദം പുനരെഴുപതോടൊത്തൊരഞ്ഞൂറിലുണ്ടായ്
മർത്ത്യശ്രേഷ്ഠൻ മഹിതനൊരുവൻ മമ്മതെന്നാഖ്യയോടേ. (൨൬)

ജന്മത്താലേ ജനകവദനം ഹന്ത! കാണാതെയും താൻ
തന്മാതാവിൻമൃതി ശിശുതയിൽ ശോകപൂർവം സഹിച്ചും
ചെമ്മേ പിന്നെ പ്പിതൃസഹജനാൽ പോഷിതൻ യൌവനാരം-
ഭോന്മേഷം കൊണ്ടൊരു വിധവയാം പ്രഭ്വിയെപ്പാട്ടിലാക്കി. (൨൭)

ഒന്നിച്ചൻപാന്നവളൊടു രമിച്ചീടവേ പാരിടത്തിൽ
കുന്നിച്ചീടും ദുരിതനികരം കണ്ടു കാരുണ്യമാണ്ടു,
നന്ദിച്ചീശൻ സ്വപനദശയിൽ ചൊന്നതായ് തോന്നിയന്നാൾ
തന്നിഷ്ടംപോലൊത്തൊരു മതമവൻ പുത്തനായ് സൃഷ്ടിചെയ്തു. (൨൮)

ഇത്ഥം മാഹാമദമഥ മതം പാരിലിസ്‌ലാമഭിഖ്യാ-
യുക്തം ഭൂരിപ്രഥയൊടു പരം ചിന്നി വേരൂന്നി വേഗാൽ;
ചിക്കെന്നേതന്മതഗതർ തുലുഷ്കപ്രദേശപ്രചാരാ-
ധിക്യത്താലേ പുനരിഹ തുലുഷ്കാഖ്യരായ്ത്തീർന്നുവല്ലോ. (൨൯)

ചുററും ചേരും മഹികളഥ മാഹാമദക്ഷോണിപന്മാർ
തെറ്റെന്നോരോന്നവിടവിടെയായ് മുററുമങ്ങാക്രമിച്ചു
യൂറോപ്പാകും ധരണിയിലെഴും ഗാളിയാംശങ്ങളാന്റി-
ട്ടേറും മോദാൽ സ്ഥിതി പുനരുറപ്പിച്ചു ഹിസ്പാനിയാവിൽ. (൩൦)

ഇജ്ജന്മത്തിൻഫലമിഹ മതസ്ഥാപനം തന്നെയേവം
യോജിച്ചെല്ലാടവുമതുള്ളമക്രൂരഭൂപാലകന്മാർ
രഞ്ജിപ്പാകും ധരണിയുമുടൻ പശ്ച്യയും കൈവശം ചേ-
ർത്താജിപ്രേമപ്രമദസഹിതം സിന്ധുവും കൈക്കലാക്കി. (൩൧)

വീരന്മാരാമവരിലൊരുവൻ ഭൂരിദോർവീര്യശാലീ
ധീരന്മാർതൻമുടിമണി സുബക്താജി സക്താജിശീലൻ
സൈന്യൗഘം നേരിട്ടമിതബലമോടബ്ഘനസ്ഥാനഭൂവിൽ
ചേരും ഘസ്നീപുരമഥ ജയിച്ചാൻ ദേശാധിപത്യം. (൩൨)

ദില്ലീപാലപ്രമുഖസഖനായുള്ള ലാഹുരനാഥൻ
ചൊല്ലാർന്നീടും നൃപതിജയപാലാഖ്യനെപ്പോരിൽ വെന്നു
മെല്ലെയിൻഡ്യാമഹിയിലിവിടെസ്സിന്ധുതീരംവരെയ്ക്കും
കില്ലേശാതങ്കിതമതി സുബക്താജി വന്നാക്രമിച്ചു. (൩൩)

പുഷ്ടശ്രീയാർന്നവനുടെ സുതൻ വീര്യവാൻ മാമുദാഖ്യൻ
ക്ലിഷ്ടത്വം വിട്ടഥ നരപതിസ്ഥാനസംപ്രാപ്തനായി;
ഒട്ടും ക്രൂസാതവനതിധനപ്രേപ്സയാൽ സാഹസം പൂ-
ണ്ടെട്ടും നാലും തവണ ബലമോടിൻഡ്യയിങ്ങാക്രമിച്ചു. (൩൪)

ഒന്നാമത്തെത്തവണയിലെഴും യാത്രയന്നായിരത്തോ-
ടൊന്നായിട്ടും സമയതിലവൻ നിർഭയം നിർവ്വഹിച്ചു;
അന്നാ വീരൻ നൃപതി ജയപാലാഹ്വയൻ മാനഭംഗം
വന്നാതങ്കത്തൊടു ചിത ചമച്ചായതിൻ ചെന്നു ചാടി. (൩൫)

വേണ്ടുംപോൽ വന്നൊരു കുറി നരനുള്ള രക്തം കുടിച്ചാൽ
വീണ്ടും ഗ്രാമങ്ങളിലനുപദം വ്യാഘ്രമെത്തുന്ന പോലെ
കൊണ്ടാടേണ്ടും വിവിധവിഭവം കണ്ടവൻ കണ്ണുവെച്ചി-
ട്ടിൻഡ്യാരാജ്യം പല കുറി തരം നോക്കി വന്നാക്രമിച്ചു. (൩൬)

കോട്ടം കൈവിട്ടെതിരിടുകെ,—തിർപ്പോരെ ഹിംസിക്ക, രത്ന-
ക്കൂട്ടം കൈക്കൊള്ളുക, ബത! ദൂഷിപ്പിക്ക ദേവാലയൌഘം,
വാട്ടം ലോകർക്കരുളുക, നൃപന്മാരെയോടിക്കയേവം
ദൌഷ്ട്യം പൂണ്ടോരവനുരുതരോപദ്രവം ചെയ്തു നിത്യം. (൩൭)

പാരം ഗർവ്വത്തൊടു പലവിധം ബാധയിങ്ങേവമെല്ലാ-
മാരംഭിച്ചുള്ളതിവിരുതനാമായവൻതന്നോടേററം
ഘോരം നേരിട്ടന്നവതിനഹോ ! കാന്യകുബ്ജാധിപാഢ്യ-
ന്മാരാം ഭൂപാലരിലൊരുവനും ശക്തനായില്ല തെല്ലും (൩൮)

തൽക്കാലത്തെസ്ഥിതിയെനിജദുർവൃത്തിയാൽതീൎത്തു,-വെന്നാൽ
പിൽക്കാലത്തിൽ സ്ഥിരമനുഭവിച്ചില്ല രക്ഷിച്ചുമില്ലാ,
ഉണ്ടാകും തൽക്ഷണഫലമതിന്നായവൻ ഭൂമിയെകൈക്കൊ-
ക്കൊണ്ടാൻ കന്യാധനനിരതനാം വഞ്ചകൻ കന്യയെപ്പോൽ. (൩൯)

ഘോരാകാരം പുനരൊട്ടവിലുള്ളാക്രമത്തിങ്കൽ മാമൂ-
ദ്ദാരാൽ പ്രാപിച്ചിതു ഗതഭയം സോമനാഥാലയത്തിൽ;
ഏതായാലും ബലമൊടു തടുക്കേണമെന്നോൎത്തു പാരം
വീതാശങ്കം നൃപരുമൊരുമിച്ചന്നു സന്നാഹമാൎന്നു. (൪൦)

ക്ഷാത്രം ധൈൎയ്യം പെട്ടമവരതിക്രൂരഭാവത്തിനേകം-
പാത്രം മാമൂദ്ദിനെയലമെതിൎത്തെങ്കിലും, ശങ്കയെന്യേ
സൂത്രം നോക്കിസ്സുഗനവനണഞ്ഞന്നു സോമനാഥ-
ക്ഷേത്രം ഭഞ്ജിച്ചിതു; കലിയുടൻ ധൎമ്മസീമാവിനേയും. (൪൧)

അൻപേറീടും ഗിരിശനു പരം ബ്രാഹ്മമാകും കപാലം
മുൻപേയൊന്നുണ്ടി, വനതു തെളിഞ്ഞേകിനാനൊട്ടനേകം,
വൻപൻ ഭസ്മം സതതമണിയും വിഗ്രഹം തന്നെ പിന്നീ-
ടമ്പോ ! ദുൎമ്മത്സരനിധി ഖലൻ ഭസ്മമാക്കിച്ചമച്ചു. (൪൨)

ഉണ്ടാക്കുന്നുണ്ടജനെയൊരുവൻ, മററവൻ സംഹരിക്കു-
ന്നുണ്ടെന്നേവം പറവതു പരീഹാസയോഗ്യം നിനച്ചാൽ;
ഉണ്ടാക്കാനും കളയുവതിനും കാംക്ഷപോൽ ശക്യമായി-
ക്കണ്ടീടുന്നു കല്ലെവിടെ?-യെവിടെസ്സ്വർല്ലോകാധിനാഥൻ?
(൪൩)

മായം വേർപെട്ടിഹ ഭുവി വസിഷ്ഠപ്രിയാദേശനത്തിൻ-
ന്യായംകൈക്കൊണ്ടൊരുവനൊരു ബിംബത്തിനെദൈവമാക്കി
മൂഢൻതന്നോടരുളുകിൽ വിശേഷജ്ഞനെന്താണു ഭേദം?
മൂഢത്വം താനിതിനു വെറുതേ ശണ്ഠക്കൂട്ടുന്നതെല്ലാം. (൪൪)

ദേവധ്യാനം ഭുവി സുകരമാക്കീടുവാൻ യോഗിമാർ തൽ-
ഭാവം ബിംബങ്ങളിലിഹ നിരൂപിച്ചിടുന്നുണ്ടു, സത്യം;
ആവാഹിക്കുന്നതിനു കഴിവുള്ളോരവക്കൊന്റുകണ്ടാ-
ലേവം നീക്കുന്നതിനുമെളുതാണെന്നു നിസ്തൎക്കമല്ലോ. (൪൫)

ദുഷ്ടൻ മാമൂദിതി വിവിധമാം വിഗ്രഹധ്വംസനത്താൽ
തുഷ്ടൻ വേഗാൽ നിജനിലയനം പുക്ക ശേഷാണല്പകാലം
കഷ്ടപ്പെട്ടിട്ടഥ, ബഹുദിനം കൊണ്ടു കൈക്കൊണ്ട വിത്തം
കഷ്ടം !, ചിന്തിച്ചതിവിവശനായ് ഭൂതലം കൈവെടിഞ്ഞു.
(൪൬)

ഘോരാകാരൻ നിരുപമബലൻ ഘോരസന്താനമാകും
പാരാവാരത്തിനു ശശി മഹാൻ മമ്മതാം ഭൂപനേകൻ
ആരാൽ ലക്ഷ്മീപുരനരവരൈശ്വൎയ്യമെല്ലാം നശിപ്പി-
ച്ചാൎയ്യന്മാർതൻധരണിയെ വശത്താക്കിനാൻ പിന്നെ മെല്ലേ.
(൪൭)

ദില്ലീദേശം പ്രഥിതമജമീർഭൂമിയേയും ഭരിക്കും
ചൊല്ലീടാന്തുള്ളൊരു പൃഥുവിനും, കാന്യകുബ്ജാധിനാഥൻ
കല്യാത്മാവാം നൃപതി ജയചന്ദ്രാഖ്യനും തമ്മിലായ് നി-
സ്തുല്യം ഘോരം പുനരൊരു മഹാസംഗരം സംഭവിച്ചു. (൪൮)

ഓരോ പക്ഷത്തിലുമിഹ നിജസ്നേഹഭാരാനുരൂപ-
ന്മാരായ് നിന്നാരിതരധരണിപാലരെല്ലാരുമന്നാൾ;
ഈ രാശിക്കുള്ളൊരപരനൃപനാമന്നതൻ ഘോരി വീരൻ
പാരാതെത്തിദ്ധരണിയമിതോല്ലാസമെല്ലാമടക്കി. (൪൯)

പണ്ടദ്ദുൎയ്യോധനനെയൊരു ഗന്ധൎവ്വബന്ധത്തിൽ നിന്നും
വീണ്ടീടുമ്പോൾ വിജയനരുളിച്ചെയ്തൊരന്നീതിവാക്യം *
കണ്ടോന്മാരാമിവരിലൊരു ഭൂപാലകൻപോലുമന്നാ-
ത്തണ്ടിൽ കണ്ടീലിതു ബത! നിനച്ചോളവും കഷ്ടമത്രേ. (൫൦)

* "അന്യോന്യം മത്സരിക്കുമ്പോൾ ഞങ്ങളഞ്ചുവർ നൂറുപേർ;
അന്യരോടു പിണങ്ങുമ്പോൾ ഞങ്ങൾ നൂററഞ്ചുപേർകളും."

തുംഗം മഞ്ഞിൻമലമുതൽ മഹാവിന്ധ്യശൈലം വരെയ്ക്കും
വംഗം ദേശം മുതലതിബലാൽ സിന്ധുതീരം വരെയ്ക്കും
ഭംഗം കൂടാതുടനവനണഞ്ഞാക്രമിച്ചുജ്ജ്വലശ്രീ-
രംഗം ദില്ലീപുരമധിവസിച്ചിൻഡ്യ മോദാൽ ഭരിച്ചു. (൧൧)

മാനം വേർപെട്ടൊരു മഹിപരന്നന്ധരായ് സിന്ധുപൂർവ-
സ്ഥാനം പ്രാപിച്ചിഹ മരുമഹീമണ്ഡലത്തിങ്കൽ വാണു;
നൂനം ലോകങ്ങളുമതുമുതൽ'ക്കിസ്ഥലം രാജപുത്ര-
സ്ഥാനം താനെ'ന്നതിനുചിതമായ് നാമവും നിശ്ചയിച്ചു. (൧൨)

മന്നന്മാരാമിവരുടെ കുലേ ജാതരാം ബാഹുജന്മാർ
ഖിന്നന്മാരെക്കരുണയൊടു സംരക്ഷണം ചെയ്തതാകും
മുന്നേയുള്ളോരരിയ ഭുജതേജസ്സുമോജസ്സുമാന്നി-
ട്ടിന്നും ജോധോദയമുഖപുരൌഘങ്ങൾ പാലിച്ചിടുന്നു. (൧൩)

ഈരഞ്ഞൂറിൽ പരമൊരിരുനൂറാറുമാണ്ടുള്ളൊരാണ്ടിൽ
ഘോരൻ ഘോരി സുതരഹിതനായ് നാകലോകം ഗമിച്ചു;
പാരാതന്നാളവനടിമയായ് വീര്യനിഷ്ക്രീതനായു-
ള്ളോരാ വീരൻ നൃപപദമണഞ്ഞീടിനാൻ കുഡ്ബുദീനൻ.
(൧൪)

ഏതദ്വംശോദ്ഭവരഥ ഭരിച്ചീടിനാർ ദാസഭൂപ-
ഖ്യാതന്മാരായ് ചിരമവനിയെ;—പ്പിന്നെയക്കില്ജിവംശം
ടാഗ്ലഗ്വംശം പുനരിഹ സയീദാന്വയം ലോദിമാരാം
പ്രഖ്യാതന്മാരുടെ കുലവുമിക്ഷോണിഭാരം വഹിച്ചു. (൧൫)

പിന്നീടോരായിരവുമിരുപത്താറുമഞ്ഞൂറുമായീ-
ട്ടന്നോരാണ്ടിൽ കൊടിയ മുഗൾവംശോത്ഭവൻ ബേബരാകും
മന്നൻ ലോദിപ്രഭുവിനെ രണേ പാനിപട്ടിങ്കൽ വെന്നി-
ട്ടൌന്നത്യം പൂണ്ടതുലകുതുകം ദില്ലിയെക്കൈക്കലാക്കി. (൧൬)

മാർവാർഭൂമീപതിയതിബലൻ സാംഗഭൂമീശനേവം
വീരന്മാരാം പല നൃപരെയും ബേബർ പിന്നെജ്ജയിച്ചു;
സാനന്ദം തൽസുതനതിനിടയ്ക്കുബ്ഘനാധീശരക്ഷാ-
ധീനം വംശം പുനരിഹ ബിഹാറും കടന്നാക്രമിച്ചു. (൧൭

ഇത്ഥം വാഴുന്നളവു സുതനുണ്ടായ രോഗം തനിക്കാ-
യെത്തിച്ചീടുന്നതിനു ജനകൻ ദേവനെസ്സേവചെയ്തു
സിദ്ധിച്ചേവം, മൃതി മുഗൾകുലസ്ഥാപകൻ താനണഞ്ഞാൻ;
സ്വസ്ഥൻ പുത്രൻ തദനു ഹുമയൂൺ ഭൂപതിസ്ഥാനമാന്നു. (൮൭)

പോരിൽ ചത്തീടിന പതിയൊടൊത്തഗ്നിയിൽ ചാടുവാനാ-
യാരംഭിക്കും നൃപദയിതയാളാഴി തൻപുത്രഹസ്തേ
ഏകി പ്രാത്ഥിച്ചതിലലിവിയന്നേഷ തൽഭത്തൃഹന്താ-
വാകുന്നാഫ്ഗാൺപ്രഭുവിനെയുടൻ ചെന്നു പോരിങ്കൽ വെന്നു.
(൮൯)

പിന്നീടാഫ്ഗാൺധരണിപതിയായ്ത്തീന്ന ഷേഷാ കടന്നി-
ട്ടന്നാൾ തോല്പിച്ചിവനെയുടനോടിച്ചു നാട്ടിങ്കൽ നിന്നും;
എന്നാലും വന്നൊടുവിലിവിടെസ്സൈന്യമോടൊത്തെതിത്തി-
ട്ടന്നാടെല്ലാം ശുഭമതിയവൻ പിന്നെയും വീണ്ടെടുത്തു. (൯൦)

പ്രാസാദത്തിൻപടിയിലൊരു നാൾ കാലു തെററിപ്പതിച്ചി-
ട്ടസ്സാരജ്ഞൻ നൃപതി നിജമാം വിഗ്രഹം കൈവെടിഞ്ഞു;
ശ്രീസാന്ദ്രത്വം കലരുമവനീപാലകസ്ഥാനമന്നാൾ-
ത്രാസാപേതം സപദിസുതനാമക്ബർ കൈക്കൊണ്ടു ധീമാൻ.
(൯൧)

മൈതാനത്തിൻനടുവിൽ വിലസും പൂന്തടാകം കണക്കും
കേതുശ്രേണീനടുവിൽ വിലസും പൂണ്ണചന്ദ്രൻ കണക്കും
ശാഖോടങ്ങൾക്കിടയിൽ വിലസും നാളികേരം കണക്കും
തൌലുഷ്ക്കോവീപതിനിരയിലന്നക്ബറേറ്റം വിളങ്ങി. (൯൨)

പാരം ഗംഭീരത പെടുകിലും സൌമ്യനായും, മതത്തിൻ-
സാരം കൈക്കൊൾകിലുമപരമാം സന്മതം സമ്മതിച്ചും,
സ്വാതന്ത്ര്യം പൂണ്ടിടുകിലുമമാത്യക്കധീനത്വമാന്നും,
സ്ഥൈതൌന്നത്യസ്പൃഹയനിശമുണ്ടെങ്കിലും തൃപ്തനായും, (൯൩)

ശീലം കൊണ്ടും പുനരെലിസബെത്തായിടും രാജ്ഞിയാളെ-
ക്കാലം കൊണ്ടും പരമനുസരിച്ചുണ്മയോടിമ്മഹാത്മാ
ശ്രീലൻ നൂററാണ്ടരിയ പതിനാറാമതിന്നുത്തരാൎദ്ധം
കാലം ധമ്മത്തൊടു ധരണിയെപ്പാലനംചെയ്തു വാണു. (യുഗ്മകം)

കൌമാരത്തിങ്കലുമുരുഗുണം കണ്ടു കൌതൂഹലാ പൂ-
ണ്ടാ മാന്ധ്യാത്മാവിനെയനഘണം ഭൂവരശ്രീ വരിച്ചാൾ;
ശ്രീമാനാകും നൃപനമവളെട്ടിംല്കാലം സരാഗം
സീമാതീതോത്സവരസഭരം നൽകി ലാളിച്ചു പാരം. (൫൭)

പ്രഹ്ലാദങ്കൽ സുരസമുദയം പോലെ, തൌലുഷ്കനാണെ-
ന്നാലും ധീമാനവനിലനുരഞ്ജിച്ചു ഹിന്ദുക്കളെല്ലാം;
രാജന്യസ്ത്രീകളുമവനഹോ! ജായമാരായനല്പം
രാജിച്ചാരന്നിഹ നിജമതം സന്ത്യജിക്കാതെ തന്നെ. (൫൮)

യൂരോപ്യന്മാർകളുമഥ പരാങ്കിവ്രജം ധച്ചുകാരെ-
ന്നോരോ സാംയാത്രികരിഹ മുദാ വാണിഭത്തിന്നു വന്നോർ
സാരം രത്നപ്രകരവുമവന്നുള്ള ചന്ദ്രപ്രകാശം
ചേരും കീർത്തിവ്രജവുമൊരുമിച്ചാത്മദേശം നയിച്ചു. (൫൯)

ധീമാനായോരവനുടെ സഭാമണ്ഡപത്തിങ്കലെത്തി
പ്രേമാവേശാകുലതയൊടു ഹിന്ദുക്കളെക്രൈസ്തവന്മാർ
കാമം മാഹാമദരുമപരന്മാരുമായുള്ള വിദ്വൽ-
സ്തോമം നാനാമതഗതികളെപ്പറ്റി വാദം നടത്തി. (൬൦)

വംഗം കശ്മീരവുമുരുബലാലുൽക്കലം ഗുർജ്ജരം താ-
നെന്നീവണ്ണം പല പല നൃപന്മാർ ഭരിച്ചങ്ങു വാഴും
നാനാദേശങ്ങളെയഖിലവും കൈക്കലാക്കിത്തെളിഞ്ഞ-
ന്യൂനശ്രീയോടവനവികലം സാർവ്വഭൌമത്വമാന്നു. (൬൧)

തദ്ദേശങ്ങൾക്കനുപമഗുണം സംഭവിക്കുന്നതിന്നാ-
യദ്ദേഹം ചെയ്യൊരു നവപരിഷ്കാരസാരങ്ങളെല്ലാം
ഉദ്ദേശിച്ചിട്ടമിതരസമോ ' ടൈനിയക്ബാരി ' നാമം
നിർദ്ദേശിച്ചന്നൊരു കൃതിയബൂൽഫ്ാസിൽ വിദ്വാൻ ചമച്ചു.
(൬൨)

ഇത്ഥം വാണസ്സുമതി മഹിയെക്കൈവെടിഞ്ഞാ,നുടൻ തൽ-
പുത്രൻ ധീരൻ സലിമിഹ ജഗജ്ജിഷ്ണുവെന്നുള്ള ഭാവം
ഒത്തീടും വന്മദഭരിതമാം നാമധേയം 'ജിഹാംഗീ-
രിത്യേവം ചേർന്നഥ നിജപിതൃസ്ഥാനമാന്നാനമന്ദം. (൬൩)

തേജസ്സേറും നരപതി ജിഹാംഗിർ മഹാനന്ദ ലോക-
ജ്യോതിസ്സെന്നിങ്ങനെ പൊരുളെഴും നൂർജ്ജിഹാനെന്ന നാമം
ഓജസ്സോടാണ്ടൊരു കളമൊഴിത്തയ്യലാൾതൻെറ കാന്തി-
സ്രോതസ്സിൽ പെട്ടലർശരശരാളിക്കു ലാക്കായ് ചമഞ്ഞു. (൭൨)

മുന്നം ദൈന്യത്തൊടു പഥിപിതൃത്യക്തയായ്, പിന്നെയേകൻ
ധന്യൻ വൈദേഹകവരനെടുത്തങ്ങു മോദാൽ വളൎത്തി,
അന്യൻ കൈക്കൊണ്ടഥ ദയിതയാ,-യെങ്കിലും രത്നഹാരി
മന്നൻ ക്രൂസാതവളെയമിതപ്രേമപൂൎവ്വം ഹരിച്ചു. (൭൩)

ഉള്ളിൽ പാരം കുതുകമിയലും പെൺകുലത്തങ്കമാമ-
പ്പുള്ളിക്കേഴായതമിഴി, രണേ ശത്രുവൃന്ദത്തെയെല്ലാം
തള്ളിത്തോല്പിച്ചൊരു നൃപതിയെക്കൺമുനത്തെല്ലിളക്കി-
ക്കൊള്ളിച്ചോമൽസ്മിതമൊടു ജയിച്ചീടിനാളൂഢരാഗം. (൭൪)

സമ്മോദിച്ചും പല പല വിലാസങ്ങളാലുള്ളിൽ നിത്യം
വന്മോഹം നൽകിയുമിഹ സഹിക്കാതെയായും വിയോഗം
അമ്മാൻകണ്ണാൾമണി നൃപനെയന്നീഷ്യയാലേറെ നേരം
സാമ്രാജ്യശ്രീയെയുമനുഭവിക്കാനയയ്ക്കാതെ വാണാൾ. (൭൫)

എന്തെന്നാലും തരുവെനിഹ ഞാനെന്നു ചൊല്ലി സ്വകാന്താ-
സ്വന്തമ്മോദത്തിനു തുനിയുമക്കാമുകൻ, ധൎമ്മമാൎഗ്ഗം
ചിന്തിക്കാതന്നവളെ മഹിഷീഭാവമേകിപ്പലത്തി-
സ്സന്താപങ്ങൾക്കഥ പലതിനും പാത്രമായിട്ടുതീൎന്നു. (൭൬)

തന്നാടിക്കായിസ്സുതനിലുമവൻ ദോഷകൃത്യങ്ങൾ ചെയ്തു;-
നന്നാളേകൻ ധനികനവനെബ്ബന്ധനത്തിങ്കലാക്കി;
പിന്നെക്കാരാഗൃഹമൊരുവിധം വിട്ടു വന്നൊട്ടു കാല-
ത്തിന്നുള്ളിൽത്താൻ സുഖമൊടവനീബന്ധവും കൈവെടിഞ്ഞു. (൭൭)

ദൂരത്തിൽ പോയ് മരുവിന സുതൻ ഷാജിഹാനത്ര, ദേവാ-
ഗാരത്തിൽ പോയിതു നിജപിതാവെന്നു കേട്ടെത്തിയേററം
ക്രൂരത്വത്താൽ ജനകസഹജാതാത്മജന്മാരെ, മേലാൽ
നേരിട്ടേയ്ക്കാമിതി നിനവൊടേ, കൊന്നു താനാന്നു രാജ്യം. (൭൮)

അന്നാ ഹുഗ്ലീതടമതിൽ മഹാനക്ബർതന്നാജ്ഞ കൈക്കൊ-
ണ്ടുന്നമ്രശ്രീയൊടു മരുവിടും പോൎത്തുഗീസ്കാരെയെല്ലാം,
മുന്നംപോരിന്നുപകൃതിയപേക്ഷിച്ചതേല്ക്കാഞ്ഞമൂലം
ചിന്നും വൈരത്തൊടു പടുതരം മന്നവൻ കൊന്നൊടുക്കി. (൭൯)

വെള്ളക്കല്ലിൻനിര സുരുചിരം ചേൎത്തു കെട്ടിച്ചമച്ചി-
ട്ടുള്ളക്കേറംവിധിക്കൊരു നിലയമാം ടാജ്മഹാളെന്ന ഹൎമ്മ്യം,
പുള്ളിക്കോകിപ്രഭ വിലസിടും പീഠവും വിസ്മയത്തെ-
ക്കൊള്ളിച്ചീടും വിധമിഹ മനം വെച്ചു തീൎപ്പിച്ചു ഭൂപൻ. (൮൦)

പണ്ടക്കോശാധിപപദഗതൻ ടോഡർമാളക്ബർവാക്യം
കൊണ്ടന്നാട്ടിൽ ബഹു ജനപദാംകണ്ടെഴുത്തിൽ പെടുത്തി
ഉണ്ടാക്കിത്തീൎത്തൊരു നിയമനം പൂൎണ്ണമാകാത്തതായി-
ക്കണ്ടക്കാൎയ്യം കുതുകമൊടവൻ പൂൎണ്ണമായ് നിൎവ്വഹിച്ചു. (൮൧)

ഘോരം രോഗം പുനരവനണഞ്ഞാൎത്തനായിട്ടു മേവും
നേരം ഭൂപാലകപദവിയെക്കൈക്കലാക്കുന്നതിന്നായ്
പാരം വാഞ്ഛിച്ചവൻ സുതരാം നാലു പേരും പിണങ്ങി
സ്വൈരം സേനാതതിയൊടു സമാരംഭസംരംഭമാൎന്നു. (൮൨)

ജന്മത്താലേയവരിലിഹ രണ്ടാമനാം ഷൂജനാമാ
തമ്മിൽത്തല്ലുന്നതിന്നു പുനരൊന്നാമനായിട്ടു തീൎന്നു;
അത്യന്തം വിഷയരതനായോരവൻതന്നെ വീഴ്ത്തും
ചിന്നും ഡാറാഹ്വയവിദിതനാമഗ്രജൻ താൻ ജയിച്ചു. (൮൩)

അപ്പോൾ മൂന്നാമവനിഹ മുരാദാഹ്വയൻ ഡാറതന്നെ-
ക്കൊല്ലോടേറ്റം രണമതിലെതിൎത്തീടുവാനായ് മുതിൎന്നു;
അപ്പോരിൽ ചെന്നവനൊടു സഹായിപ്പതിന്നെന്ന ഭാവാൽ
ചൊല്ലോങ്ങീടും സഹജനിളയോനാമറങ്ങ്സിബ്ബണഞ്ഞു. (൮൪)

ഭ്രാതൃസ്നേഹോചിതസുഭഗകൃത്യങ്ങൾ കൊണ്ടന്നു മോദം
ചേതസ്സിങ്കൽ ജനതതിയതിന്നേകിടും വീൎയ്യഭാരാൽ
സ്ഫീതന്മാരാമവരരിവരന്മാരെയെല്ലാം ജയിച്ചു-
ഭ്രാതന്മാരുജ്ജയിനിയതിലുള്ളാഗ്രയിങ്കൽ ഗമിച്ചു. (൮൫)

പിന്നീടുണ്ടായൊരു വലിയ പോർതന്നിലസ്സാറയേയും
വെന്നീടേറുന്നവരദയമോടിച്ചുടൻ, സ്വസ്ഥനാകും
മന്നൻ, ഹാഹാ! നിജജനകനെച്ചെന്നു ബന്ധിച്ചു ചിത്തേ
ചിന്നും വൈരപ്രചുരതയൊടേ ചേർത്തു കാരാഗൃഹത്തിൽ. (൪൬)

കഷ്ടം! വൃദ്ധൻ ജനകനു തുണച്ചീടുവാനെന്നവണ്ണം
ദൃഷ്ടൻ പിന്നെപ്പരിചൊടു തരം നോക്കിയജ്യേഷ്ഠനേയും
വിട്ടക്കാരാഗൃഹമതിലറങ്ങ്സിബ്ബു താനേല്പെന്നശ്രീ-
പുഷ്ടം രാജ്യം സ്വയമതിസുഖം പൂണ്ടു കൈക്കൊണ്ടുവല്ലോ. (൪൭)

ഓടിപ്പോയീടിന വിജിതനാം ഡാറയെപ്പിന്നെയാരോ
തേടിപ്പാരം പകയൊടു പിടിച്ചായവൻമുന്നിലാക്കി;
ക്രൂടി ക്രോധം നൃപതി, മതവിശ്വാസിയല്ലെന്ന കുററം
നേടിക്കഷ്ടം! സഹജനു ശിരശ്ഛേദദണ്ഡം വിധിച്ചു. (൪൮)



ഇത്ഥം ദൌഷ്ട്യം പല പല വിധം ചെയ്കയാലായവൻതൻ-
ഹസ്തംതന്നിൽത്തരമൊടു പിണഞ്ഞെങ്കിലും ഭൂതധാത്രി
ധൂർത്താത്മാവാമൊരു പുരുഷനെക്കാന്തനാക്കിബ്ബലത്താൽ
ചേർത്തെന്നാലും കുലതരുണിയാൾ പോലെയാന്നില രാഗം. (൪൯)

മററുള്ളോരോ മതമനുസരിച്ചീടുമവർ ജേസിയാഖ്യം
പററിക്കേണം കരമിതി പുരാ വെച്ചിരുന്നോരു ചട്ടം
തെററാണെന്നോർത്തതിദയയൊടേ തള്ളിനാനക്ബറെ;-ന്നാൽ
മുററും സ്ഥാപിച്ചിവനതു ജനക്രോധമുത്ഭൂതമാക്കി. (൫൦)

ദേവാഗാരങ്ങളെയദയമായ് നിർമ്മഥിച്ചുഗ്രമാകും
ഭാവം പൂണ്ടുത്സവതതികളും ഭൂമിപൻ ഹാ! മുടക്കി;
ഏവം ഹിന്ദുവ്രജമതനിരാസം മഹാരാഷ്ട്രലോകം
താവും കോപപ്രസരമൊടു കണ്ടീർഷ്യ കൈക്കൊണ്ടു പാരം. (൫൧)

ഭൂരിക്രോധത്തൊടു, സുമതി ശംഭാജിയാം ഭൂപനെത്താൻ
പോരിൽ ബന്ധിച്ചഥ സപദി കൊന്നെങ്കിലും ശങ്കയെന്യേ
നേരിട്ടേല്ക്കും കൊടിയൊരു മഹാരാഷ്ട്രവൃന്ദത്തിനുള്ള-
പ്പാരിച്ചീടും ബലമവനടക്കാവതല്ലാതെയായി- (൫൨)

പണ്ടന്യോന്യം പരിണയമഹോ! ചെയ്തുറപ്പിച്ച സഖ്യം
പൂണ്ടുള്ളോരെങ്കിലുമതിരുഷാ രാജപുത്രാധിപന്മാർ
കണ്ടിട്ടോരോ വക പരിഭവം ശത്രുഭാവത്തെ വേഗാൽ
വീണ്ടും കൈക്കൊണ്ടവനൊടു പിണങ്ങീടിനാരൂഢവൈരം. (൩൨)

എന്നാലും ഭൂപതിയവനലം നീതിമാൻ ഭീതിയെന്യേ
നന്നായിത്തൻമഹിമകൾ മഹീമണ്ഡലത്തിൽ പരത്തി;
അന്നാളത്രേ മുഗൾനരവരൎക്കുള്ളൊരത്യുൽ പ്രതാപം
ചെന്നാശോഭിച്ചതു ഹിമധരം തൊട്ടു താൻ സേതുവോളം. (൩൩)

ഉത്തുംഗശ്രീ തടവിന മഹാശക്തിയാലുച്ചമായും
മെത്തീടും ദുൎന്നയതതികളാലെത്രയും നീചമായും
മദ്ധ്യാഹ്നത്തിൽ ദിവസമണി പോൽ പൊങ്ങിയും താണുമന്ന-
പ്പൃത്ഥ്വീശൻതന്നുടയ പരമൌജസ്സു പാരം പരന്നു. (൩൪)

വീരന്മാരാം സുമതികൾ മഹാരാഷ്ട്രസേനാധിപന്മാർ
നേരിട്ടേററം പല പല മഹോപദ്രവം ചെയ്തമൂലം
പാരം ഖേദിച്ചഥ ശതകമീരൊൻപതിൽ സപ്തമാബ്ദം
ചേരും കാലം നരപതിയറങ്സിബ്ബു കൈവിട്ടു ദേഹം. (൩൫)

പിന്നീടും കുലധൎമ്മമാകിയ മഹാദൌൎഭ്രാത്രയുദ്ധം ഭവി-
ച്ചന്നാളഗ്രജനാം സുതൻ യുധി ജയശ്രീയെ ഗ്രഹിച്ചഞ്ജസാ
മിന്നും കീൎത്തി കലൎന്നിടുന്ന ബഹദർഷായെന്ന നാമത്തൊടുൽ-
പന്നക്ഷോഭവിസംസ്ഥുലം വസുമതീഭാരം ഭരിച്ചീടിനാൻ. (൩൬)

---

"ആദിചരിതാനുവൎണ്ണനം"

എന്ന

രണ്ടാം സൎഗ്ഗം

സമാപ്തം.

## മൂന്നാം സർഗ്ഗം.

—ഠഃഠ—

അനന്തരം ദുർബ്ബലഭൂമിപാല-
രമന്ദമശൈഥില്യമിയന്ന മട്ടിൽ
ഭരിക്കയാൽ സ്ഫാടികഭാജനം പോ-
ലുടഞ്ഞു പാരം വലുതായ രാജ്യം. (൧)

വൻപോടറംഗ്സിബ്ബ് മഹീശനാലേ
സമ്പാദിതം തന്മുഗളീശരാജ്യം
വളന്ന നീർപ്പോള കണക്കു പൊട്ടി-
പ്പിളന്നു പാരം തരസാ തകന്നു. (൨)

കഴുക്കളെപ്പോലിഹ കാത്തിരിക്കു-
മോരോ സുബേദാരധികാരികൾക്ക്
വിശാലമാം ദില്ല്യധിപന്റെ രാജ്യം
കാലക്രമത്താലിരയായ് ചമഞ്ഞു. (൩)

നൈസാമനാമുന്നുകനെന്ന മന്ത്രി
ക്രസാത്തുടൻ ദക്ഷിണഭാരതത്തെ
എടുത്തു മെല്ലെന്നഥ, ലുബ്ധനായോൻ
കൊടുത്ത നിക്ഷേപധനത്തിനെപ്പോൽ. (൪)

കർണ്ണാടകം ഗൂർജ്ജരമത്ര വംഗ-
മെന്നുള്ള ദേശങ്ങളിലൊട്ടനേകം
ഹിന്ദുക്കളാം ഭൂപർ നവാബുമാരും
സ്വാതന്ത്ര്യഭാവം സ്വയമാശ്രയിച്ചു. (൫)

ക്ഷയിച്ച ഭൂപന്റെ ധരിത്രിതന്നെ
ക്ഷണം മഹാരാഷ്ട്രജനങ്ങളെത്തി
ജരാതുരൻതന്റെ വരാംഗിയെപ്പോൽ
കരം കൊടുക്കും വിധമാക്കിവെച്ചു. (൬)

ഭൂവല്ലഭൻ വിക്രമശാലി നാദിർ-
ഷാവെന്ന പേരായൊരു പാരസീകൻ
അതിർത്തിയാം സിന്ധു കടന്നിതപ്പോ-
ളുരത്ത വാരാശി തടത്തിനെപ്പോൽ. (൭)

എതിർത്തുടൻ ദില്ലിയിലുക്കിയേററം
കരുത്തനാം ഭൂപതി കാന്തി കോലും
അനർഘരത്നങ്ങൾ പതിച്ച സിംഹാ-
സനത്തെ നേരിട്ടു ഹരിച്ചു വേഗാൽ. (൮)

പരം മഹത്താമിര കൈക്കലാക്കാൻ
തരം നിരീക്ഷിച്ചു പരാങ്കിവൃന്ദം
സൈ്വരം വലംവെച്ചു ചരിച്ചിതന്നാൾ
പാരാതെ വാനത്തു പരുന്തുപോലെ. (൯)

അച്ഛിന്നമാം പൌരുഷമാർന്നിടുന്ന
ത്തുച്ഛേതരന്മാരഥ ഡച്ചുകാരും
സ്വച്ഛന്ദമീ രാജ്യമധീനമാക്കാ-
നിച്ഛിച്ചു നന്നായനിശം ശ്രമിച്ചു. (൧൦)

പ്രകാശമാർന്നിട്ടുടനാംഗലേയ-
പ്രതാപവും ഹന്ത! വിളങ്ങി മന്ദം
പ്രഭാതകാലത്തിലെ മൂടൽമഞ്ഞിൽ
പ്രഭാകരൻതന്നുടെ രശ്മി പോലെ. (൧൧)

പരസ്പരം മത്സരമത്ര വർദ്ധി-
ച്ചിരിക്കിലും പിന്നെ യുരോപജന്മാർ
പരം സ്വദേശത്തിൽ നടന്ന സഖ്യം
പരിത്യജിപ്പാൻ കഴിയാതുഴന്നു. (൧൨)

പൃത്ഥീശ്വരന്മാർ മുഗളാധിപത്യ-
മമന്ദഗർവ്വം പുനരാക്രമിച്ചു
വൃദ്ധൻ മൃഗേന്ദ്രൻ നിവസിച്ചിടുന്ന
വനപ്രദേശം കളഭങ്ങൾ പോലെ. (൧൩)

ഉത്തുംഗമായേറിയ ഭൂമി ചേൎത്തു
പുരാ നൃപൻ ബേബർ ചമച്ച രാജ്യം
അംഗങ്ങളോരോന്നു തകൎന്നു ജീൎണ്ണ-
പ്രാസാദസാമ്യത്തെ വഹിച്ചിതന്നാൾ. (൧൪)

ഇടയ്ക്കിടയ്ക്കങ്ങിടിയുന്നതിന്നായ്
തുടങ്ങുമീ മൌഗളരാജ്യമാകും
മേടയ്ക്കെഴും ദക്ഷിണമായ പക്ഷം
നശിച്ചു കൎണ്ണാടജനാക്രമത്താൽ. (൧൫)

നൈസാമനാമുന്നുകനന്നു വൈരി-
ഹിംസാസമൎത്ഥൻ മൃതനായ മൂലം
അവൻ നഭാവാക്കിയിരുന്ന വീര-
നന്നാൎക്കാടീനാകുലനായ് ഭവിച്ചു. (൧൬)

പ്രചണ്ഡനായീടിന ചണ്ഡസാഹി-
ബ്ബമന്ദമാം പിൻബലമാൎന്നുകൊണ്ടു്
രാജ്യാവകാശത്തിനു തൎക്കമോരോ-
ന്നുദ്ഭാവനം ചെയ്തവനോടെതിൎത്തു. (൧൭)

മരിച്ച നൈസാമരചന്റെ പുത്രൻ
മുറയ്ക്കു വാണാനഥ നാസ്സിർജംഗൻ;
ക്ഷമിച്ചതില്ലായതു പൌത്രനന്നു
സമത്സരൻ മുത്സഫജംഗഭൂപൻ. (൧൮)

സാമന്തനും സ്വാമിയുമായി മേവും
നഭാവനൈസാമനരേന്ദ്രരേവം
സ്വസ്ഥാനമേല്ക്കുന്നതിനായ് ശ്രമിക്കും
ശത്രുഭയത്താലതിഭീതരായി. (൧൯)

പിണങ്ങി രാജ്യത്തെ ഹരിക്കുവാനായ്
തുനിഞ്ഞിടും മുത്സഫചണ്ഡകന്മാർ
അണഞ്ഞുടൻ വൃത്തിസമത്വമൂല-
മന്യോന്യസഖ്യം വഴിപോൽ നടത്തി. (൨൦)

സഖ്യം നടത്തീട്ടവർ സൈന്യജാലം
സന്നദ്ധമാക്കിജ്ജയകാംക്ഷയോടേ
സാമന്തരാകുന്ന പരാങ്കിവീര-
ന്മാരോടു സാഹായ്യമപേക്ഷചെയ്തു. (൨൧)

പരം തരം നോക്കിയിരുന്നിരുന്ന
പരാങ്കിസംഘം സമരാങ്കണത്തിൽ
പ്രവേശലാഭം കരുതിത്തെളിഞ്ഞീ-
യപേക്ഷ കൈക്കൊണ്ടിതുപേക്ഷയെന്ന്യേ. (൨൨)

അവർക്കെഴും നായകനായ ഡൂപ്ളി
നയത്തിൽ വാചസ്പതിയോടു തുല്യൻ
ബലാധികൻ, തന്റെ മനോരഥങ്ങൾ
ഫലിച്ചുവെന്നോർത്തു രസിച്ചു പാരം. (൨൩)

നൈസാമനാം ദക്ഷിണഭാരതത്തി-
ന്നധീശനും തന്റെ സഹായഭാവം
കൂസാതപേക്ഷിച്ചതിനാലമന്ദ-
മവന്നു മോദം ബഹുലീഭവിച്ചു. (൨൪)

നൈസാമനായ് വീണ്ടുടനാധിപത്യം
നൽകിസ്സഹായിക്കുകയെന്ന ഭാവാൽ
സ്വയം സ്വതന്ത്രം ധരണീതലത്തെ-
ശ്ശാസിക്കയേക്കാളിനിയെന്തു വേണ്ടൂ? (൨൫)

എതിർപ്പതിന്നായൊരുമിച്ചു ചേർന്നോ-
രവർക്കു രണ്ടാൾക്കു, മടല്ക്കു പാരം,
പടുത്വമേറും നിജസൈന്യജാലം
കൊടുത്തു മാനിച്ചഥ ഡൂപ്ളിവീരൻ. (൨൬)

പുരസ്കരിച്ചന്നു പരാങ്കിമാരെ-
പ്പെരുത്ത തൽസൈനികസഞ്ചയങ്ങൾ
ചെന്നാശു കർണ്ണാടകഭൂപനായോ-
രന്വാരുദീൻതൻനഗരം വളഞ്ഞു. (൨൭)

പരാങ്കികൾക്കുള്ള പരാക്രമത്താൽ
നേരിട്ടവൻതൻവധവും നടത്തി ;
ബലം നശിച്ചോരു തദീയപുത്രൻ
പലായനം ചെയ്തു സമാകുലാത്മാ. (൨൯)

അഹോ ! ഭയം പൂണ്ടുടനോടിയേവം
മഹാമദം തീൎന്ന മഹമ്മദാലി
സഹായഹീനം ത്രിശിരഃപുരത്തി-
ലിഹാൎത്തനായ് കോട്ടയിലന്നൊളിച്ചു. (൩൦)

ബന്ധുക്കളോടൊത്തഥ ചണ്ഡസാഹി-
ബ് ബന്തർമുദാ പാൎത്ഥിവലക്ഷ്മിയോടും
ചന്തം വിളങ്ങും ജയകാന്തിയോടും
ചിന്തും സുഖം പൂണ്ടു രമിച്ചു നിത്യം. (൩൧)

കാലക്രമം കൊണ്ടഥ ദൂപ്ളിവീരൻ
കല്പിച്ചിടും നീതി ഫലിച്ചിടുമ്പോൾ
നൈസാമനായീടിന നാസൃജങ്ഗർ
സ്വസേനയാൽ താൻ ഹതനായ് ഭവിച്ചു. (൩൨)

ഏവം തദാ മുസഭൂപതിക്കും
ഭാവം തെളിഞ്ഞൂ ഹിതലാഭമൂലം;
നൈസാംപദത്തിൽ ബത ! ദൂപ്ളി തന്നെ-
യവന്നു രാജ്യാധിപതിത്വമേകി. (൩൩)

സിദ്ധാന്തവാദം നൃപനാമവന്റെ-
യദ്ധ്യാസനത്തിങ്കലിരുന്നു ദൂപ്ളി
ഇദ്ധാന്തമോദം നഗരപ്രവേശം
ബദ്ധാതികോലാഹലമായ് നടത്തി. (൩൪)

എന്നല്ല പിന്നീടതിഗൎവ്വഭാരം
ചിന്നിക്കവിഞ്ഞീടിന ദൂപ്ളിവീരൻ
അന്നങ്ങു നാനാബിരുദങ്ങൾ ചേൎന്നു
മിന്നും ജയസ്തംഭവുമങ്ങു നാട്ടി. (൩൫)

വളഞ്ഞിടും പൊന്മതിലാൎന്നതേററം
വിളങ്ങി, ശത്രുക്കളകന്നുകൊൾവാൻ
ധരിത്രിയാൾ കാട്ടിന, മോതിരത്തെ-
ധരിച്ചിടും ചൂണ്ടുവിരല്ക്കു തുല്യം. (൩൫)

കരാതിവീൎയ്യാംബുധി ചണ്ഡസാഹി-
ബ്ബ്,-രാതിയാകുന്ന മഹമ്മദാലി
ചിരായ വാഴും ത്രിശിരഃപുരത്തെ-
പ്പരങ്കിമാരൊത്തു വളഞ്ഞിതപ്പോൾ. (൩൬)

ബാഹാബലോദ്രിക്തമഹാപരങ്കി-
വ്യൂഹാക്രമത്താലതിഭീതിയോടേ
സാഹായകത്തിന്നുടനാംഗലേയ-
സ്നേഹാതിരേകത്തെയവൻ കൊതിച്ചു. (൩൭)



പരങ്കിമാൎക്കും പരമാംഗലൎക്കും
പരന്ന നാനാസമരങ്ങളാലേ
ഉരത്തെഴും ദീൎഘവിരോധമന്നു
പെരുത്തു യൂറോപ്പിലുമുല്ലസിച്ചു. (൩൮)

നാട്ടിജ്ജയസ്തംഭമരാതി ശൌൎയ്യം
കാട്ടിക്കവിഞ്ഞേററമകാലനൃത്തം
കാട്ടുന്നതിന്നാട്ടിലിഹാംഗലേയ-
ക്കൂട്ടം പൊറുത്തില്ലഭിമാനമൂലം. (൩൯)

എന്നല്ലഹോ! സ്വസ്വഗണങ്ങൾതമ്മിൽ
ജന്യം സ്വദേശത്തു കുറച്ചു മുൻപേ
ഉദിക്കവേ ഡൂപ്ളിയുപദ്രവിച്ചാൻ
മദ്രസ്ഥരാം ദ്വൈപ്യരെ വേണ്ടവണ്ണം. (൪൦)

ചിന്നും ബലം ചേൎന്ന പരങ്കിവൃന്ദം
ചെന്നങ്ങു മദ്രാസിനെയാക്രമിച്ചു,
അന്നാത്തു സൎവ്വസ്വവുമാഹരിച്ചു
തന്നാഥനേയും യുധി ബദ്ധനാക്കി. (൪൧)

ഏവം ഭയം വിട്ടു കവിഞ്ഞൊരുദ്ധ്യൽ-
ഭാവം പെടും വൈരിഗണപ്രതാപം
നൂനം സഹിച്ചില്ലടനാംഗലന്മാർ;
മാനം മഹാന്മാൎക്കു മഹത്ത്വ തന്നെ. (൪൨)

മദം കലൎന്നീടിന ഡുപ്ലിതൻെറ
മഹാജയസ്തംഭമതാം മനോജ്ഞം
മഹീധരം മന്ദരമാങ്ഗ്ലേയ—
മനസ്സമുദ്രത്തെ മഥിച്ചു പാരം. (൪൩)

എന്നാലുമാങ്ഗ്ലേയജനത്തിനപ്പോൾ
തൻനായകൻ ദൂരെ വസിക്കമൂലം
തന്നിഷ്ടനായുള്ള മഹമ്മദാലി-
തന്നിൽ തുണപ്പാൻ കഴിയാതെയായി. (൪൪)

അന്നാളിലാങ്ഗ്ലേയഗണേ തൂമസ്സാ-
വിനുള്ള കൃത്യത്തെ വഹിച്ചു വാഴും
യുവാവൊരാൾ മദ്രപുരേശപാൎശ്വ-
മണഞ്ഞു കാലോചിതമോതിയേവം:- (൪൫)

"മാന്യപ്രഭോ! ബാലകസേവകൻ ഞാൻ
വന്നിങ്ങു നേരിട്ടു ഭവാൻെറ മുൻപിൽ
ചൊന്നീടുമീ വാക്കു ഹിതത്തിനായി-
ത്തീൎന്നീടുമെന്നാണിവനുള്ള ബോധം. (൪൬)

പരാങ്കിമാർ നമ്മുടെ മസ്തകത്തിൽ
പരാക്രമം പൂണ്ടു *ചവിട്ടിയേററം
ഉയൎന്ന രാജാസനമേറുവാനായ്
തുടൎന്നിടുന്നുണ്ടതു കണ്ടതില്ലേ? (൪൭)

എന്നല്ല, യിച്ചെന്നപുരത്തു തന്നെ-
യിന്നാളൊരുന്നാളവർ മുഷ്കരന്മാർ
മിണ്ടാതിരുന്നീടിന നമ്മെ വന്നു
മണ്ടിച്ചു ദണ്ഡിച്ചതുമോൎമ്മയില്ലേ? (൪൮)

വ്രണത്തൊടീ നമ്മുടെയംഗമെല്ലാം
തരസ്സമേററിട്ടുളവായ ഖേദം
ഇന്നും വഹിക്കുന്നു നിനക്കു ധീമൻ!
ചിന്നും വ്യളീകത്തെ മനസ്സു പോലെ. (൪൯)

വിട്ടും പിടിച്ചും പല രാജപീഠം
വീരാഗ്രഗന്മാരവർ വാണിടുന്നു;
പേടിച്ചു നാമൊട്ടു ചരക്കുകെട്ടും
പേറിത്തളൎന്നിങ്ങു കിടന്നിടുന്നു. (൫൦)

ഉഗ്രം ജയസ്തംഭമണഞ്ഞു നിത്യം
തൽകീൎത്തിയാം നൎത്തകിയാടിടുന്നു;
കോട്ടം പെടും നമ്മുടെ കീൎത്തിസാധ്വി
കോട്ടയ്ക്കെഴും കോണിലൊളിച്ചിടുന്നു. (൫൧)

മദിച്ചഹോ! നമ്മുടെ കോശജാലം
ഹരിച്ചതാട്ടേ, യതിലില്ല ഖേദം;
തഴച്ച സൽകീൎത്തിയെ വഞ്ചകന്മാർ
ദൂഷിച്ചതോൎത്തുള്ളു പിളൎന്നിടുന്നു. (൫൨)

തന്മിത്രമായീടിന ചണ്ഡസാഹി-
ബ്ബുന്മത്തനായ് ഭൂമി ഭരിച്ചിടുന്നു;
സന്മിത്രമാം നമ്മുടെയാലി നേത്രം
ചിമ്മിസ്സഹിക്കുന്നിതു ദുൎബ്ബന്ധം. (൫൩)

തഞ്ജാപുരേ നാം ബത! ദേവികോട്ടം
സഞ്ജാതകൌതുഹലമാൎന്ന കാലം
ത്യജിച്ചു ബന്ധുക്കളെയെന്നു ലോകം
ദൂഷിച്ചിടുന്നിപ്പൊഴുമിങ്ങനെല്ലാം. (൫൪)

യശശ്ശരീരേ നവമായ് മുളച്ച
ജനാപവാദാഹ്വയകുഷ്ഠരോഗം
പരന്നിടാതാശ്ശു തുനിഞ്ഞു മാററി-
ക്കളഞ്ഞിടേണം കഴിയുന്നപോൽ നാം. (൫൫)

സഖിത്വമുള്ളാലിയെയാൎത്തി പോക്കി-
സ്സമുദ്ധരിപ്പാൻ കഴിയുന്നുവെങ്കിൽ
സുഖേന കാൎയ്യം നിറവേററിടാമെ-
ന്നഖേദമോൎത്തീടുക മാന്യബുദ്ധേ! (൧൬)

വലിപ്പമേറുന്നരിപുക്കൾ മൂല-
മെളുപ്പമില്ലാലിയെ വേർപെടുത്താൻ;
രക്ഷിക്കണം യുക്തികൾ കൊണ്ടു മാത്രം
വ്യാഘ്രത്തിൽ നിന്നും ഹരിണത്തിനെപ്പോൽ. (൧൭)

ഖരം വന്നൊരാപത്തിലനല്പശൌൎയ്യം
താവും മഹാവൈരിയെയിന്നു നമ്മൾ
പിന്നിൽ കടന്നാശു സമാക്രമിച്ചു
വെന്നീടണം പേശലകൌശലത്താൽ. (൧൮)

ഉഗ്രൻ നഭാവിന്നതിഹൃദ്യമായോ-
രാക്കോട്ട നാമിപ്പൊളഭിക്രമിക്കിൽ
ഗുരോ! ദൃഢം താൻ, ത്രിശിരഃപുരത്തിൻ-
നിരോധനം ദുൎബ്ബലമായ് ഭവിക്കും. (൧൯)

പരാഭവം കണ്ടു പരാധി പൂണ്ടു-
ദ്ധുരാശയേറുന്ന പരാക്കിമാരും
ത്വരാന്വിതം ബന്ധുവരാവനാൎത്ഥം
വരാതിരുന്നീടുമൊ രണത്തിൽ. (൨൦)

സഖ്യം സ്വദേശത്തിൽ നടന്നതോൎത്താ-
ലേല്ക്കാവതല്ലിന്നു നമുക്കു നേരേ;
മിത്രാവനം ചെയ്യുകയെന്ന ഭാവാൽ
ശത്രുപ്രതാപത്തെയടക്കണം നാം." (൨൧)

സാരസ്യവും ധൈൎയ്യവുമാൎയ്യമാകും
സാരാൎത്ഥവും ചേൎന്നൊരു നീതിവാക്യം
ഏവം പറഞ്ഞങ്ങു നിറുത്തിയന്ന-
ക്കൈവെന്നു പേർകൊണ്ടൊരു ചണ്ഡവീരൻ. (൨൨)

ശ്രവിച്ചിതെല്ലാമഥ മദ്രഭർത്താ
രസിച്ചു, സൈന്യങ്ങളെ, വീര്യഭാരം
വഹിച്ചിടും ക്ലൈവിനെ നാഥനാക്കി-
ട്ടയച്ചിതാർക്കോടപുരത്തിലേയ്ക്കായ്. (൱൨)

മുന്നൂറു പേരും നിജദേശ്യരായി-
ട്ടാ,ങ്ഗ്ലേയരായിട്ടിരുനൂറു പേരും
ഇത്ഥം കലർന്നുള്ളൊരു സൈന്യമപ്പോൾ
മദ്രാസിൽ നിന്നങ്ങനെ യാത്രയായി. (൱൩)

വെളുത്തുമപ്പോലെ കറുത്തുമേററം
വിളങ്ങിടും സേനയെ മാനമോടേ,
കാളിന്ദി മേളിച്ചൊരു ഗംഗതന്നെ-
ബ്ഭഗീരഥൻ പോലെയവൻ നയിച്ചു. (൱൪)

ചെയ്തും മഹാഗർജ്ജിതമാത്തചാപം
പെയ്തും മുതിർന്നാശുഗഘോരവർഷം
കാലം തടുത്തന്നവനെ ;-സ്സപത്ന-
ജാലം തടുത്തില്ലിഹ തെല്ലു പോലും. (൱൫)

ഭയന്നു മണ്ടിപ്പുരപാലരെല്ലാ-
മകന്നൊരാർക്കോടപുരത്തിലെത്തി
ഒരുക്കമോരോന്നു നടത്തി വീരൻ
പടയ്ക്കു വിശ്രാന്തി കൊടുത്തു വാണു. (൱൬)

രണത്തിനായ് നൂതനയോധരെച്ചേ-
ർത്തിണക്കി വീണ്ടും പുരപാലസൈന്യം
അണഞ്ഞ നേരം നിജകൌശലം കൊ-
ണ്ടതിന്നു ഭംഗത്തെയവൻ വരുത്തി. (൱൭)

അറിഞ്ഞിതെല്ലാം ത്രിശിരഃപുരത്തി-
ലിരുന്നിടുന്നോരു നബാവു ധീരൻ
സൈന്യങ്ങളോടാത്മജനായ രാജാ-
സാഹിബ്ബിനെപ്പോരിനയച്ചു വേഗാൽ. (൱൮)

മാൎഗ്ഗത്തിൽവെച്ചാന്ന പരാങ്കിമാരാൽ
ശീഘ്രം തഴച്ചീടിന സൈന്യമോടേ,
ഊക്കേറിടും ക്ലൈവു വസിച്ചിടുന്നോ-
രാൎക്കാടവപ്രത്തെയവൻ വളഞ്ഞു. (൧൦)

ഏതാന്നമാംങ്ഗ്ലേയർ സമാവസിക്ക-
മേതൽ പുരം സൈന്യഗണം വളഞ്ഞു
നാലഞ്ചു ഹംസങ്ങൾ വസിച്ചിടുന്ന
മണൽപ്രദേശത്തെയൊഴുക്കു പോലെ. (൧൧)

പരന്നു നില്ക്കും പതിനായിരത്തിൽ
പരം ഭടന്മാരെഴുമബ്ബലത്തെ
ഊററം പെടും ക്ലൈവൊടു ചേൎന്നു വാഴും
നൂററൻപതാൾ കൂടിയുടൻ തടുത്തു. (൧൨)

മഹാബലം ചേൎന്നൊരു രാജസാഹി-
ബ്ബഹോ ! ബലാൽ ക്ലൈവിനെ വെന്നതില്ല;
മഹത്ത്വമേറീടിലുമന്ധകാര-
മെതിൎപ്പതോ തീപ്പൊരിയോടു തെല്ലും?. (൧൩)

നിബന്ധമാൎന്നും നിതരാമെതിൎത്തും,
നിരുദ്ധരായും വ്യഥയെസ്സഹിച്ചും
ഒട്ടേറമൌത്സുക്യമൊടന്നു പോരിൽ
പെട്ടങ്ങിവൎക്കൻപതു നാൾ കഴിഞ്ഞു. (൧൪)

ക്ലൈവിൻെറ വിഖ്യാതിശയം ശ്രവിച്ചി-
ട്ടുവന്നു സാഹ്യത്തിന്നു വേണ്ടിയന്നാൾ
മഹാമഹാരാഷ്ട്രബലങ്ങളോടേ
മുരാരിയാം രായരുടൻ തിരിച്ചു. (൧൫)

മുരാരി വന്നെത്തുവതിന്നു മുൻപി-
ലാൎക്കാടദേശത്തെയടക്കുവാനായ്
ആ രാജസാഹിബ്ബു തുനിഞ്ഞു പാരം,
സാല്വൻ പുരാ ദ്വാരകയെക്കണക്കേ. (൧൬)

പാനം കഴിച്ചേറെ മദം കലൎന്ന-
ന്ന്യൂനം തെളിഞ്ഞുൽഭടശൌൎയ്യമോടേ
പണ്ടേ വിരോധം പരമാംഗലേയ-
ലോകത്തിനോടുള്ള പരാങ്കിമാരും, (൭൭)

കഞ്ചാവു കൊണ്ടുള്ള രസായനത്തെ-
യഞ്ചാതെ ഭക്ഷിച്ചതുമൂലമുള്ളിൽ
ക്രുദ്ധാജഡത്വം ദ്വിഗുണീഭവിച്ച
തുലുഷ്കവൃന്ദങ്ങളുമപ്രകാരം, (൭൮)

ചേൎന്നുള്ള സൈന്യങ്ങളെ മുന്നിലാക്കി-
ച്ചിന്നും രുഷാ കോട്ട തകൎപ്പതിന്നായ്
ഉറച്ചു വീരാഗ്രണി രാജസാഹി-
ബ്ബ്ബുടൻ തുനിഞ്ഞാനതിധൈൎയ്യമോടേ. (വിശേഷകം) (൭൯)

ചങ്ങാടമേറീട്ടു കിടങ്ങു ലംഘി-
ച്ചിഭങ്ങളെക്കൊണ്ടഥ കോട്ടയെല്ലാം
മങ്ങാതിടിപ്പിച്ചു തകൎത്തു നേരി-
ട്ടങ്ങാക്രമിച്ചാരവർ നാലു പാടും. (൮൦)

അസ്പഷ്ടമായോ ബഹുസൂക്ഷ്മമായോ
വിലോലമായോ മരുവുന്ന ലക്ഷ്യം
തകൎത്തിടാൻ കൌശലമാൎന്ന ശത്രു-
വ്രജങ്ങളും പാടേ വെടിയും തുടങ്ങി. (൮൧)

പടൎന്നു വേൎത്തിന്നിയ വാശിയോടേ
കടന്നു നേരിട്ടവരിപ്രകാരം
തുടൎന്ന ഘോരാജി മുഹൂൎത്തകാലം
നടന്നു ലോകങ്ങളും നടുങ്ങുമാറായ്. (൮൨)

കലുഷമുള്ളവരായ് ക്രമാൽ മദമടങ്ങി മങ്ങിത്തദാ
തുലുഷ്കഭടരാടൽ പൂണ്ടഥ മടങ്ങി വാങ്ങീടിനാർ;
അടിയ്ക്കടി ഭവിച്ചിടും വിജയമാൎന്നൊരാംഗ്ലേയർതൻ-
പടജ്ജനമടക്കിളം പൊടിപൊടിച്ചു തുള്ളീടിനാർ. (൮൩)

വീരാഗ്രേസരനായ ധീരമണിയക്ലൈവും തെളിഞ്ഞിട്ടടൻ
പേരാളുന്ന മുരാരിയോടിടകലൎന്നുത്തുംഗവൈരത്തൊടേ
പാരാതെത്തി, യൊളിച്ചുമണ്ടിയുഴലും രാജാഖ്യസാഹിബ്ബിനു-
ള്ളോരാശ്ലിഷ്ടബലങ്ങളേയുമഖിലം നേരിട്ടൊതുക്കീടിനാൻ.
(൩൪)

വന്നാശ്രയിച്ച രിപുസൈന്യജനങ്ങളോടൊ-
ത്തന്നാ മഹീപതി ജയിച്ചു തിരിച്ചിടുമ്പോൾ
കാഞ്ചീപുരത്തെ നിജകീൎത്തിനതാംഗിയാൾതൻ-
കാഞ്ചീഗുണത്തിനു സമം തരസാ ലഭിച്ചു. (൩൫)

പോന്നീടും വഴി ഡൂപ്ലിതന്നുടെ ജയസ്തംഭം തകൎത്തഞ്ജസാ
ചിന്നും തന്നുടെ കീൎത്തി തത്ര വഴിപോൽ സ്ഥാപിച്ചു, സൽ
(സൌഹൃദം
മുന്നേയുള്ള മഹമ്മദാലിയെ നഭാവാക്കിത്തിരിച്ചെത്തിടും
സൈന്യേശനു നിജാധികാരപദമക്ലൈവന്നു നൽകീടിനാൻ.
(൩൬)



പിന്നെ ക്ലൈവിനൊടും മുരാരിയൊടുമീ ലാറൻസു സൈന്യാധി
പൻ
ചേൎന്നിട്ടും മഹിശൂരഭൂപതിയൊടും തഞ്ചാപുരാധീശനാം
മന്നൻതന്നൊടു,മാലിയായനൃപനെബ്ബന്ധിച്ചൊരച്ചണ്ഡനെ-
ച്ചെന്നേററത്രിശിരഃപുരത്തിലുടനേ പോരിൽ ജയിച്ചീടിനാൻ.
(൩൭)

പാരം ഭീതിയൊടാലിയെപ്പുനരഹോ! കൈവിട്ടു പോയിട്ടുടൻ
ശ്രീരംഗത്തിലണഞ്ഞ ചണ്ഡനവിടെശ്ശത്രുക്കളാൽ ബദ്ധനായ്;
പാലിച്ചീടണമെന്നു താനവനിരന്നെന്നാകിലും വധ്യനെ-
ന്നാലോചിച്ചവനെ സ്വഭൃത്യനിരയാൽ കൊല്ലിച്ചു തഞ്ജാധിപൻ.
(൩൮)

ഏവം ശത്രുവിഹീനമാക്കി വഴിപോൽ കൎണ്ണാടകം തൂൎണ്ണമ-
ന്നാവിൎമ്മോദഭരം പരാക്രമദവും നിൎവ്വാസനംചെയ്തുടൻ
താവുംസംഗരഖേദമാററുവതിനായിങ്ഗ്ലണ്ടിലേയ്ക്കായ് മഹാൻ
ക്ലൈവും ഹന്ത! തിരിച്ചു ചാരുവിജയശ്രീയോഗഭദ്രയോരസം.
(൩൯)

"കൎണ്ണാടകാസ്കന്ദനം" എന്ന
മൂന്നാം സൎഗ്ഗം
സമാപ്തം.



## നാലാം സൎഗ്ഗം.

—ഠഠഃഠഃഠഠ—

ഒന്നിച്ചു ചെയ്ത സമരത്തിലമന്ന ദേശ-
മോരോന്നുമന്നു വഴിപോൽ വിഭജിച്ചതിങ്കൽ
ഒട്ടേറെയാംഗ്ലസഖതാമിയന്ന മാഹാ-
രാഷ്ട്രാധിനാഥനു വിപക്ഷതയുത്ഭവിച്ചു. (൧)

ശൂരത്വമുള്ള മഹിശൂരഭദേശനും തൽ-
പ്രാരംഭമോൎത്തു നിജസന്ധി ഗണിച്ചിടാതെ
പാരം പരാങ്കികളിലാന്റൊരു പക്ഷപാതാൽ
പാരാതെയാംഗ്ലശിബിരത്തെ വെടിഞ്ഞു പോയാൻ. (൨)

തഞ്ചാപുരാധിപതിയന്നു തടസ്ഥഭാവാൽ
സഞ്ജാതമൌനമുടനാത്മഗൃഹം ഗമിച്ചു;
കൈവന്ന വീരതമിതൊക്കെ വെടിഞ്ഞു ദൂരെ-
ക്കൈവന്ന വിശ്രമസുഖേന രമിച്ചു ഗേഹേ. (൩)

ബോധിച്ചു രന്ധ്രമിതു, ശത്രുഗണങ്ങൾ യുദ്ധം
സാധിച്ചിടുന്നതിനു പിന്നെയുമാഗ്രഹിച്ചു;
ബാധിച്ചു വൈരമൊടുടൻ ത്രിശിരഃപുരത്തെ
രോധിച്ചു വീണ്ടുമവരന്നതിദീൎഘകാലം. (൪)

സൈന്യങ്ങളങ്ങിളകവേ ഹതനായിതന്നാ-
ളുന്നമ്രജന്യമതിൽ മൂത്സഭജംഗവീരൻ;
നൈസാംപദത്തിലുടനേ സലബാതജംഗ-
നാകും കുമാരനെ മുദാ നിയമിച്ചു ഡൂപ്ളി. (൫)

ഡൂപ്ളേ കൊടുത്ത മഹി വേണ്ടവിധം ഭരിപ്പാൻ
ഡൂപ്ളേയൊഴിഞ്ഞിടുകിലായവനില്ല ശക്തി;
ഡൂപ്ളിക്കെഴുന്ന ബലമോ നിജസൈന്യമത്രേ;
സൈന്യങ്ങൾതൻനില പണച്ചെലവിന്നധീനം. (൬)

ചിന്തിച്ചിടം ബത ! പരാങ്കിജനത്തിനായി-
സ്സന്ധിപ്രകാരവുമവൻ ബഹുദേശജാലം
സമ്മാനമായുമുടനേകി;—യതാകെയന്നാ-
ളുഞ്ഞൂറു നാഴിക വിശാലതയാൎന്നിരുന്നു. (൭)

കൌശല്യമോടു പലമാതിരി താൻ പിടിച്ചു
ദേശങ്ങളൊക്കെയഥ ഡൂപ്ളി മുദാഭരിച്ചു;
സൈന്യേശനായ ബുസിയും ജയമാഗ്രഹിച്ചു
ജന്യം നടത്തി മദമാൎന്നിഹ സഞ്ചരിച്ചു. (൮)

ചണ്ഡൻ മരിച്ചൊരളവിൽ സ്വയമേവ ഡൂപ്ളി
കൎണ്ണാടകത്തിലെ നബാവതയെക്കൊതിച്ചു;
അന്നാംഗലേയജനമത്ര മഹമ്മദാലി-
തന്നോടെഴും പ്രണയമോത്തതിൽ മത്സരിച്ചു. (൯)

നീണ്ടങ്ങു നിന്നു പുനരത്രിശിരഃപുരത്തി-
ലുണ്ടായ രോധനമഹോ! പതിനെട്ടുമാസം;
ഉണ്ടായിരുന്ന ചിരസഞ്ചിതമായ കോശം
രണ്ടാളുകൾക്കുമൊരുപോലതിനാൽ ക്ഷയിച്ചു. (൧൦)

ഏവം ഭവിച്ചു പല ദീൎഘരണങ്ങൾ മൂല-
മീ വാണിജാധിപതിമാരതിമാൽ കലൎന്നു,
വാണിജ്യവൃത്തികളെ വേണ്ടവിധം വഹിച്ചു
വാണീടുവാൻ കഴിവരാതെ വലഞ്ഞു പാരം. (൧൧)

ഈ രണ്ടു കൂട്ടരുടെയും കഥ ജന്മദേശ-
ത്താരാൽ വസിപ്പൊരു വിനേതൃജനങ്ങൾ കേട്ടു
ഇൻഡ്യയ്ക്കു വന്ന നിജകിങ്കരരിങ്ങകാണ്ഡ
രണ്ടുപ്പൊരുങ്ങിയതിലന്നതിനിന്ദയാൎന്നു. (൧൨)

എന്നും പരസ്പരവിരോധമിയന്നു വാണീ-
ടുന്നോരു ഭാരതമഹീപതിമാരിലേവം
അന്നാളിലായവർ നടത്തിയ വൃത്തിയേതും
നന്നല്ലയെന്നിഹ വിനേതൃജനം നിനച്ചു. (൧൩)

വാണിജ്യവൃത്തിയതിനായ് നിയമിച്ച വിത്ത-
ശ്രേണിക്കതിങ്കലുളവാകിയ ലാഭമെല്ലാം
മേനിക്കു വേണ്ടിയിവർ സൈനികവേതനാർത്ഥം
മാനിച്ചഴിച്ചതിലുദിച്ചിതവൎക്കു രോഷം. (൧൪)

ആംഗ്ലേയനായകപരാങ്കിവരൎക്കു തമ്മിൽ
സഖ്യം സ്വദേശമതിലുള്ളതു പാൎത്തുകണ്ടാൽ
ഉത്സൎഗ്ഗസിദ്ധമിഹ സന്ധിയഹോ! പ്രഗൃഹ്യ-
ശബ്ദങ്ങൾ പോലെയിവരെങ്ങനെ കൈവെടിഞ്ഞു? (൧൫)

സ്വസ്വാമിശാസന കടന്നു വിഗൃഹ്യഭാവം
സ്വച്ഛന്ദമാൎന്നു മരുവുന്നൊരിവൎക്കു വീണ്ടും
ചേണാൎന്നിടും പ്രകൃതിഭാവദൃഢീകൃതിക്കായ്
ചെയ്യേണ്ടിവന്നു ബത! സന്ധി;-യിതത്ഭുതം താൻ. (൧൬)

സിംഹാസനം സ്വയമണഞ്ഞിടുവാൻ കൊതിച്ചി-
ട്ടോരോ വിരോധമുളവാക്കിന ഡൂപ്ലിയാകും
ഏകൻ ദൃഢം സമരനാടകസൂത്രധാര-
നാകുന്നതെന്നു പരമാംഗലർ നിശ്ചയിച്ചു. (൧൭)

മുന്നം നഭാവകുലപാംസനനായ ചണ്ഡൻ-
തന്നെദ്ധനം വളരെ നൽകി വിമുക്തനാക്കി,
കൎണ്ണാടകത്തിലുളവായൊരിളക്കമേററം
വൎദ്ധിപ്പതിന്നിട കൊടുത്തതു ഡൂപ്ലിയല്ലോ. (൧൮)

ന്യായം വെടിഞ്ഞിഹ നഭാവതയെ ഗ്രഹിച്ചോ-
നായുള്ള ചണ്ഡനിലിവന്നുളവായ മൈത്രി
സ്വാൎത്ഥൈകതൽപരതയാകുമധൎമ്മമെന്നു
ശങ്കിച്ചതേ ചില പരാങ്കികളും തദാനീം. (൧൯)

മുൻപേ ചിരം സമരമാൎന്നഥ സന്ധി കൈക്കൊ-
ണ്ടൻപോടു താനമരുമാംഗ്ലപരാങ്കിപന്മാർ
ചിന്തിച്ചകാലകലഹത്തെ നിരുദ്ധമാക്കാനായ്
ഡൂപ്ലിക്കെഴുന്നൊരധികാരമുടൻ വിടുത്തി. (൨൦)

ദുൎന്നീതിയായ വല കെട്ടിയിരുന്ന തീററി-
യൊന്നേ കൊതിച്ചു മരുവീടിന ട്ടീപ്പ്ളിയാകും
ഉഗ്രൎണ്ണായുതന്നെയധിവാസഗൃഹത്തിൽ നിന്നും
തൂൎണ്ണം തുരത്തിയവർ ദുൎഘടശങ്കയാലേ. (൨൫)

നീതിക്കു നല്ല പടുവെങ്കിലുമാജിശൌൎയ്യാ-
പേതൻ ജിഗീഷുകലകുഞ്ജരനായ ട്ടീപ്പ്ളി
സിംഹാസനേച്ഛയതിയായി വളൎന്നമൂലം
നിഷ്കാസനം സപദി കേവലമേയമാൎന്നു. (൨൨)

ഠരംവൎണ്ണമുള്ള ഹൃദയപ്രിയനായ നാഥൻ
കൈവിട്ടമൂലമുടനത്ര നവോഢയാകും
ആ വൻപരാങ്കിജനലക്ഷ്മിയുമസ്തസൌഖ്യം
ഭാവം പകൎന്നിതഖേദമിയന്നവല്ലോ. (൨൩)

അന്നാളിലാംഗലജനങ്ങൾ പറഞ്ഞ മട്ടിൽ
നന്നായിണങ്ങിയൊരുടമ്പടിയുത്ഭവിച്ചു;
പിന്നീടവൎക്കു വലിയാലിരുവൎക്കുമൊപ്പം
തോന്നുംവിധം തുടരുവാനരുതാതെയായി. (൨൪)

ആൎക്കോടമായ നഗരത്തെ മഹമ്മദാലി,
ഹൈദ്രാപുരത്തെയതുപോൽ സലബാതജംഗൻ,
ഏകൻ നഭാവധപരൻ പരിചോടു നൈസാ-
മേവം പദങ്ങളൊടു ചേൎന്നു, സുഖം ഭരിച്ചു. (൨൫)

തോന്നുന്ന പോലതിർ കവിഞ്ഞിവർ ചെയ്തിടുന്ന
ദുൎന്നീതിവൃന്ദമിഹ കണ്ടു തടസ്ഥഭാവം
എന്നും ഭജിച്ചമരുവാ, നതിയായ വീൎയ്യം
ചിന്നും യുരോപജനതയ്ക്കു കഴിഞ്ഞതില്ല. (൨൬)

സ്വാതന്ത്ര്യവാഞ്ഛയുടയോരിവരെത്ര നാള-
സ്സന്ധിപ്രതിജ്ഞയിലടങ്ങിയൊതുങ്ങി വാഴും?
മാറാത്തതിന്നു ചരണത്തിലണച്ചു യഷ്ടി
മത്തഭൂപപ്രവരരിങ്ങു ഗണിപ്പതുണ്ടോ? (൨൭)

അന്നാളിലാംഗ്ലജനബന്ധു മഹമ്മദാലി
പാലിച്ചിടും പ്രജകളിൽ ചിലർ ശങ്കയെന്യേ
ഒന്നായണഞ്ഞവനിലുള്ള നൃപാധികാരം
വിദ്വേഷമോടു നിരസിപ്പതിനായ് തുനിഞ്ഞു. (൨൭)

അൻപേലുമാംഗലജനങ്ങളിവന്നെഴുന്ന
വൻപേറിടുന്നൊരു നരാധിപദത്തിനേതും
കമ്പം വരായ്വതിനു മാത്രമുടൻ തുണച്ചാർ
മുൻപേ നടത്തിയൊരുടമ്പടി മൂലമിന്നും (൨൮)

മുന്നം മടങ്ങിയവരെങ്കിലുമത്ര വീണ്ടും
വന്നോരു കൃത്യമിദമോർത്തവരസ്തശങ്കം
അന്യാങ്കത്തുഷ്ണിനടം വഴിപോലെ കേട്ട-
ക്കണ്ണാടദേശരണരംഗതലത്തിലെത്തി. (൩൦)

നൈസാമനേകിയ വടക്കിയലുന്ന ദേശ-
ജാലം ഭരിപ്പൊരു പരാങ്കികളും നിതാന്തം
വൈരം കലൎന്നു, ചില നാൾ വെറുതേയിരുന്ന
ഘോരായുധങ്ങൾ വഴിപോലെ വഹിച്ചു വീണ്ടും. (൩൧)

രാജ്യം ലഭിച്ചു മരുവും സലബത്ജംഗൻ
പ്രാചീനമന്ത്രിജനചോദിതനായതന്ദ്രം
അന്നപ്പരാങ്കിവരശാസനയിങ്കൽ നിന്നും
നന്നായ് സ്വതന്ത്രത ലഭിപ്പതിനായ് തുനിഞ്ഞു. (൩൨)

ബോധം കലൎന്ന ബുസിയീ വിവരം ഗ്രഹിച്ചു-
ക്രോധം കണക്കിലധികം പിടിപെട്ടു ചെന്നു
ക്രൂസാതെ ശീഘ്രമുപപീഡനനീതി കൊണ്ടു
നൈസാമഭൂപനെ വശംവദനാക്കിവെച്ചു. (൩൩)

ചൊൽക്കൊണ്ട സംഗതിയിലൊന്നിലുദിച്ചതായോ-
രുൽകണ്ഠ കൊണ്ടിഹ യുരോപമഹീതലത്തിൽ
മുഷ്കാളുമാംഗലപരാങ്കിജനങ്ങൾതമ്മിൽ
ധൃഷ്ടാന്തി പൂണ്ടൊരു മഹാകലഹം ഭവിച്ചു. (൩൪)

വൈരാങ്കുരം ബത! മുളച്ചൊരു മാത്രയിൽ താൻ
ധാരാളമങ്ങു വലുതായി വളൎന്നുയൎന്നു;
ഘോരത്വമുള്ള വിഷബിന്ദുവൊരേടമാൎന്നാൽ
പാരം പരന്നു തനുവൊക്കെ നിറക്കുമല്ലോ. (൩൫)

മാനം കലൎന്നൊരു പരാങ്കികനേതൃസംഘം
മാനിച്ചിടേണ്ട ബലമേറിയ ലാലിയാകും
ചേണാൎന്ന വീരകുലമൌലിയെയാശു നവ്യ-
ശ്രേണിക്കു ഭൎത്തൃപദമേകിയയച്ചിതപ്പോൾ. (൩൬)

ഠരംടേറുമിൻഡ്യയിതിൽ വാണിടുമാംഗ്ളസംഘം
പാടേ തകൎത്തു പടയിൽ പൊടിയാക്കുമെന്നായ്
ഗാഢം പ്രതിജ്ഞയഥ ചെയ്തവനങ്ങൊരുങ്ങി
പ്രൌഢപ്രതാപമധികാരപദത്തിലെത്തി. (൩൭)

എല്ലായിടത്തുമൊരുമിച്ചു തടഞ്ഞുകൊണ്ടു-
ത്തുല്ലാസശാലി കുശലാവലിമൌലി ലാലി
ചൊല്ലാളുമഭ്യുദയമാൎന്നു രിപുക്കളോടു
മല്ലാടുവാൻ മഹിതവീൎയ്യമൊടേ തുനിഞ്ഞു. (൩൮)

മാഴ്കാതെ കപ്പൽവഴി വന്നു കിഴക്കെഴുന്നോ-
രാഴിക്കരെയ്ക്കവനിറങ്ങിയ മാത്രയിൽത്താൻ
പാടേ പടപ്പുഴുതി കൊണ്ടു പടുത്വമോടേ
മൂടിപ്പൊതിഞ്ഞു ബത! ദേവിദുൎഗ്ഗമാൎഗ്ഗം. (൩൯)

ദുൎഗ്ഗം തടഞ്ഞൊരളവിൽ പുനരാങ്ഗലേയ-
വൎഗ്ഗം ഗതാഗതനിരോധമുദിക്കമൂലം
ചൊൽക്കൊണ്ട ബാഹ്യരിപുവെക്കവിയും വിശപ്പാ-
മുൾക്കൊണ്ട ശത്രുവരനാലതിയായ് വലഞ്ഞു. (൪൦)

പ്രാകാരരക്ഷി വലുതായ നിരോധനത്താൽ
വേഗം തുറന്നു ബത! ഗോപുരജാലമപ്പോൾ;
തെറ്റെന്നു കിട്ടിയ ജയത്തിൽ മദിച്ചു ലാലി
പുറ്റെന്ന പോലെ മതിലൊക്കെയുടൻ തകൎത്തു. (൪൧)

ശത്രുക്കൾ തോറെറാരളവിങ്കലശേഷനാശം
പാററിപ്പതിന്നഥ മുതിർന്നു; വടക്കു നിന്നും
ശീഘ്രം വരുത്തി ബുസിയേയു; മസംശയം താൻ
മദ്രാസിലേക്കു മടിയാതെയവൻ തിരിച്ചു. (൩൪)

ആട്ടിക്കളഞ്ഞിഹ ജനത്തെയശേഷവിത്തം
കോട്ടം വെടിഞ്ഞു ദയ വിട്ടഥ കൊള്ളയിട്ടു
നാട്ടിന്നു ലാലിബുസിമാരതിനിഷ്ഠുരന്മാർ
പെട്ടെന്നു നൽകിയൊരു നഷ്ടമവർണ്ണനീയം. (൩൫)

ക്രൗര്യോത്ഭടം പുരമശേഷമണഞ്ഞിവണ്ണം
പൗരവ്രജങ്ങളെയിളക്കിയുടൻ തിരിച്ചു
ശൗര്യം വളർന്നൊരവരപ്പുരിഖോപകണ്ഠേ
നേരിട്ടു പാളയമടിച്ചു വസിച്ചിതന്നാൾ. (൩൬)

പാപഗ്രഹത്വമിയലുന്ന പരാങ്കികേതു
കോപം കലർന്നമിതദുർന്നയപ്രരോഹാൽ
മെത്തും പ്രകാശമെഴുമാംഗലജപ്രതാപ-
മാർത്താണ്ഡനെ ക്ഷണമകാണ്ഡമതിൽ ഗ്രഹിച്ചു. (൩൭)

ലാറൻസുവാകിയൊരു വൃദ്ധഭടേശനോടും
നാലായിരം ഭടരൊടും ബത! മദ്രഭർത്താ
വീരൻ പിഗോടനവിചിന്തിതമായ രോധം
നേരിട്ടതങ്ങനെ സഹിച്ചമരേണ്ടിവന്നു. (൩൮)

'മന്ത്രത്തിനുള്ള വഴി രണ്ടിഹ തന്ത്രമെന്നു-
മാവാപമെന്നുമിതി സൂരികളോതിടുന്നു,
സാധിച്ചു വേണ്ടവിധമായതു രണ്ടു'മെന്നു
നീതിജ്ഞരാംകമവരന്നു സമാശ്വസിച്ചു. (൩൯)

'പ്രാണങ്ങളാണു വലുതോക്കിലെവക്കു്, മേററം
ക്ഷീണങ്ങളാമതുകൾ ഭക്ഷണമററിടുമ്പോൾ,
താനേ നശിക്കുമഥ ഗർവ്വു'മെന്നു ചിന്തി-
ച്ചാനന്ദമോടരികളും ബത! കാത്തിരുന്നു. (൪൰)

എന്താകിലും കിഴിയുകില്ലഹമെന്നൊരുത്തൻ;-
നെന്താകിലും കിഴിയണം രിപുവെന്നൊരുത്തൻ;
നിൎബ്ബന്ധമേവമവരങ്ങനെ രണ്ടുമാസ-
മത്യന്തവാശിയൊടു ഹന്ത! പിടിച്ചു വാണു. (൮൯)

സൈന്യാന്തരങ്ങളെ വെടിഞ്ഞിഹ കാലദേശ-
മാലോചിയാതെയതിഗൎവ്വിതനായ് വസിക്കും
വൻപാൎന്ന ലാലിയുടെ കൂട്ടരിലീൎഷ്യ മുൻപേ-
യുണ്ടായിരുന്നതുടനുന്മിഷിതം കലൎന്നു. (൯൦)

തുംഗത്വമൂഢമതി ലാലിയുമായ് പിണങ്ങി-
ത്തിങ്ങുന്ന വീറൊടു പരാങ്കിജനാധിപന്മാർ
തങ്ങൾക്കു ദോഷമരുളും പല കൃത്യജാലം
മങ്ങാതെ ചെയ്തിടുവതിന്നുടനേ തുടങ്ങി. (൯൧)



ദേവാലയോപഹതി, സജ്ജനപീഡ, ഭൂമീ-
ദേവൌഘഹിംസ മുതലായവ ചെയ്തു മുന്നേ
മേവുന്ന ലാലിയിലുദിച്ച ജനപ്രകോപ-
മാവോ! വളൎന്നധികമായുടനേ പടൎന്നു. (൯൨)

കൌശല്യമോടഭിനവോല്ഭൂതമാം വടക്കേ-
ദ്ദേശത്തിൽ നിന്നു ബുസ്സിയന്നു പിരിഞ്ഞതോൎത്താൽ
തത്രാധിപത്യദൃഢതയ്ക്കു ദൃഢീകരിച്ചോ-
രാധാരയഷ്ടി പിഴുതെന്നതു പോലെയായി. (൯൩)

തുംഗാശയൻ ബുസ്സി ഗമിച്ചളവിങ്കലേറ്റ-
മുത്സാഹവാൻ വിജയമാം നഗരത്തിനീശൻ
വങ്ഗാംഗതാംഗ്ലജരോടു സമേതനായി-
ബ്ഭഞ്ജിച്ചു തത്ര ഗതമായ പരാങ്കിവൃന്ദം. (൯൪)

തത്രാഗതൻ സുമതിയാംഗ്ലസൈന്യഖണ്ഡ-
ഭൎത്താവു പാൎത്ഥസമവീൎയ്യമിയന്ന പോൎദ്ദ്രൻ
ശത്രുവ്രജത്തെയഖിലം ചുവടോടിളക്കി
നിൎമ്മൂലിയാക്കുവതിനന്നതി വാഞ്ഛയാൎന്നു. (൯൫)

എന്നാകിലും പഴയപോലൊരിളക്കമെന്ന്യേ
നിന്നങ്ങു ലാലിയുടെ മദ്രപുരോപരോധം;
ആസന്നമൃത്യുപുരുഷൻ ശിഥിലാംഗസത്വ-
നായീടിലും വിടുകയില്ല പിടിച്ച മുഷ്ടി. (൩൬)

ശത്രുക്കൾക്കന്തരവിപത്തിന്റെ ധൂമകേതു-
വുദ്യൽപരാക്രിജനകീർത്തിശശാങ്കകേതു
ഉത്തുംഗവേഗമണയും രണപോതകേതു-
വത്തവ്വിലങ്ങിനടുവിൽ ബത! കാണുമാറായ്. (൩൭)

പൂർവാംബുരാശിയതിൽ നിന്നരുണാഭ കൈക്കൊ-
ണ്ടേറ്റുന്ന കപ്പൽനിരതൻകൊടി കണ്ട നേരം
പേടിച്ച മണ്ടിയിതു മദ്രപുരത്തിൽ നിന്നു
പെട്ടെന്നു ലാലിബലമന്നു തമസ്സു പോലെ. (൩൮)

ഇത്ഥം ശത്രുഗണം ഗമിച്ചോരളവമ്മദ്രാസിൽ വാഴും ബലം
പുത്തൻ സൈന്യമൊടൊത്തു ഗുല്മപതിയാം കൂടാഖ്യനാൽ
(നീതമായ്
ക്ഷിപ്രം ചെന്നഥ വന്ദിവാസസവിധം പ്രാപിച്ചു ശത്രുക്കളെ-
ക്കെല്ലോടേയെതിരിട്ടു പോരിൽ വിജയം കൈക്കൊണ്ടു വേണ്ടും
(വിധം. (൩൯)

ബന്ധിച്ചു ബുസ്സിയെ, പുരം കരികളും നേടി, പുതുച്ചേരിയിൽ-
ത്തന്നേ ലാലിയെയും തടഞ്ഞതിനെഴും സാലം തകർത്തങ്ങസൌ
ചാതുര്യത്തൊടെടുത്തു ജിഞ്ജിനഗരം ശത്രുക്കളെപ്പോക്കിനാൻ
ഖ്യാതക്ലൈവിരണാങ്കണോത്ഥവിജയശ്രീയോടു മന്നോരവൻ.
(൪൦)

പോർട്ടൻ പിടിച്ചിഹ മഥിച്ചധികം വടക്കേ-
ദ്ദേശത്തിൽ നിന്നഥ കടത്തിയ വൈരിവൃന്ദം
ആഡംബരം സകലമാശു നശിച്ചു ദുഃഖം
കൂടിത്തളർന്നു കമിളിൻനിര പോലെ വാടി. (൪൧)

ചൊല്ലേറുന്ന നിജാസ്പദത്തെയിവിടെ സ്ഥാപിപ്പതിന്നായയ-
ച്ചുള്ളോരുന്മദനായ ലാലിയതിനെപ്പാരം ക്ഷയിപ്പിക്കയാൽ,
ഉള്ളത്തിൽ കൊതിയുന്നതിക്കിയലുമക്ലൂഷ്ടൻ സ്വദേശം ഗമി-
ച്ചുല്ലൽപ്പെട്ടഥ വധ്യശൂലഗതനായ് ദേഹം വെടിഞ്ഞീടിനാൻ. (൯൬)

ഓരായിരത്തിലെഴുനൂറുമൊരൻപതഞ്ചും
ചേരുന്ന നാലുമിയലുന്നൊരു വത്സരത്തിൽ
സദ്യഃ പരാങ്കിബലസംഹതി വന്ദിവാസ-
യുദ്ധത്തിലങ്ങപമൃതിക്കിരയായ് ഭവിച്ചു. (൯൭)

കാലേ തെളിഞ്ഞൊരധിരാജനൃപങ്കൽ നിന്നു
ഭോഗാധികാരമഥ മോദമൊടേ ലഭിച്ചു
ഉന്നിദ്രരാജപദമാൻറ്റനാംഗലേയ-
വൃന്ദം പിടിച്ചു മഹിയെസ്സുഖമായ് ഭരിച്ചു. (൯൮)

അക്കാലം സലബാതജംഗനൃപനെക്കൊന്നാശു ഹൈദ്രാപുരം
നൈസാമാലിയു, മായപോലിഹ മഹീശൂരാവനിമണ്ഡലം
കൈക്കൊണ്ടാനഥ ഹൈദരാലിയു,മുടൻ ചേൎന്നിട്ടു രണ്ടാളുമായ്
ദൈപവ്യന്മാരൊടെതിൎത്തു തോററു സഹസാ സന്ധിച്ചു പിൻവാ
ങ്ങിനാർ. (൯൯)

ശ്രീമാൻ ക്ലൈവുമതിന്നിടയ്ക്കിഹ തിരിച്ചെത്തീടിനാൻ നവ്യമാം
സ്ഥാനത്തോടഥ; വന്നു വാക്കു ജലചോരേന്ദ്രം ജയിച്ചഞ്ജസാ
തദ്ദ്രവ്യം സ്വഭടൎക്കു നൽകിയുടനേ വംഗസ്ഥരാമാംഗല-
ക്കാപത്തെന്നതു കേൾക്കയാൽ കടൽവഴിക്കങ്ങോട്ടു പോയാൻ ജ്ജ
(വാൽ. (൱)

"പരാങ്കിനിഷ്കാസനം"

എന്ന

നാലാം സൎഗ്ഗം

സമാപ്തം.



## അഞ്ചാംസൎഗ്ഗം.

—ooːooo—

അന്നങ്ങു കച്ചവടമാൎന്നിഹ കാളിഘട്ടം-
തന്നിൽ പ്രമോദമൊടു വാണിടുമാംഗ്ലന്മാർ
കന്നിച്ച കോപമിയലുന്ന നബാവിനാലേ
വന്നോരു നൂതനവിപത്തിലഹോ! കുടുങ്ങി. (൧)

മുൻപേതുടങ്ങിയിവരോടു വിരോധമേറ്റം
വൻപാൎന്ന വംഗപതിയുള്ളിൽ വഹിച്ചിരുന്നു;
ഓരോതരത്തിലിവരും ബത! ദേശകാല-
വീൎയ്യോചിതം പ്രതികരിച്ചു വസിച്ചിതന്നാൾ. (൨)

ചൊല്ലേറുമൗൎക്കലവിഹാരകവംഗരാഷ്ട്ര-
പാലത്വമാൎന്നിഹ പുരാ നിവസിച്ച ധീരൻ
ദില്ലീശമന്ത്രിയഥ മൂൎഷിദനാമധേയൻ
താനേ സ്വദേശക-നബാവപദം വഹിച്ചു. (൩)

ഈരൊൻപതാം ശതകമത്ര തുടങ്ങിടും നാ-
ളിങ്ങെത്തി വാഴ്വതിനൊരുങ്ങിയൊരാംഗ്ലലൌഘം
മേടച്ചുവട്ടിലരശിൻമുളയെന്നപോലെ
വേരൂന്നിടായ്വതിനു പാരമിവൻ ശ്രമിച്ചു. (൪)

പിന്നീടു വന്ന നരപാലകരാംഗ്ലേയ-
വൃന്ദത്തിലുറ്റൊരു തടസ്ഥതയോടു വാണു;
എന്നാലുമായവരിലേകകനാലിവൎദ്ദി
ചിന്നും ഗുണങ്ങളിഹ കണ്ടതിഹാൎദ്ദമാൎന്നു. (൫)

ഓരായിരത്തിലെഴുനൂറുമൊരൻപതഞ്ചും
ചേരുന്ന വൎഷമതിലന്നൃപനാലിവൎദ്ദി
പേരാൎന്ന രാജ്യമഥ തൻസുതപുത്രനാകും
ധീരൻ കുമാരകനിൽ വെച്ചു ദിവം ഗമിച്ചു. (൬)

അന്നാത്മഭാവമിയലാത്ത സുരാജദൌല-
യെന്നുള്ള നാമമെഴുമന്നരപാലവീരൻ
ദുൎന്നീതിജാലപരിദൂഷിതമാം മനസ്സിൽ
ചിന്നുന്ന നിൎദ്ദയത തന്നെ സദാ വഹിച്ചു. (൭)

പ്രായം തികഞ്ഞുദയമാൎന്നഥ ധൂമകേതു-
പ്രായം ഭയങ്കരപരിച്ഛദമുഗ്രമാകും
ഭാവം കലൎന്നൊരവനങ്ങഖിലൎക്കുമുള്ളിൽ
ഭീയന്തഹീനമുളവാക്കിയിളക്കി വിശ്വം. (൮)

മുഷ്കാൻ ബാല്യസമയംമുതലാംഗലേയ-
വൎഗ്ഗത്തിലീൎഷ്യ കലരുന്നൊരവൻ ദുരാത്മാ
ദുൎഗ്ഗം രചിക്കുവതിലുള്ള തദുദ്യമത്തെദ്-
ദുൎഗ്ഗ്വമോട്ടനെതിൎത്തു തടുത്തിതപ്പോൾ. (൯)

അന്നങ്ങു ചന്ദ്രനഗരത്തിലടുത്തു വാണി-
ട്ടുന്നോരു വൈരികൾ പരാങ്കികൾ പോരിനായി
വന്നേററിടായ്വതിനു താനിഹ കോട്ട കെട്ടി-
ട്ടന്നെന്നു ചൊല്ലിയിവനോട്ടനാംഗലേന്ദ്രൻ. (൧൦)

ദ്രേകാഹ്വയൻ സുമതിയാകിയ കാളിഘട്ട-
ദുൎഗ്ഗാധിനായകനിവണ്ണമുരക്ഷമൂലം
നന്ദിച്ചിടാതെ നിജശാസനയെസ്സഹാസം
നിന്ദിച്ചുവെന്നിവനുമുള്ളിൽ നിനച്ചിതപ്പോൾ. (൧൧)

എന്നല്ലവൻ, ബത! നബാവവിരോധഭീത്യാ
വന്നാശ്രയിച്ചു ധനവാനൊരുവനു പാരം
ചിന്നും കൃപാരസമൊടേ നിജമായ ദുൎഗ്ഗം-
തന്നിൽ സുഖിച്ചമരുവാനഭയം കൊടുത്തു. (൧൨)

പാരം വളൎന്ന നൃപകോപതടാകവാരി-
പൂരം കവിഞ്ഞധികമായ്, ഗതസാരമാകും
തീരം തകൎത്തിടുവതിന്നിഹ വന്നുചേൎന്നു-
ള്ളീരന്ധ്രമേവ സുതരാം മതിയാകുമല്ലോ. (൧൩)

സൈന്യങ്ങളോടിടകലർന്നുടനാങ്ഗലേയ-
വൃന്ദത്തിനോടെതിരിടുന്നതിനിമ്മഹീന്ദ്രൻ
നന്നായ് ത്തുനിഞ്ഞു നടകൊണ്ടിതു, ബാലചന്ദ്രൻ-
തന്നോടു വൻതിമിരമന്തിയിലെന്നപോലെ. (൪൪)

വെള്ളം കണക്കഥ പരന്നിടുമല്ല ലക്ഷ-
മുള്ളോരു സൈനികർ മദിച്ചു ഗമിച്ചു വേഗാൽ
കാസിംബസാർ നഗരിയെപ്പൊടിയാക്കിയേതും
കൂസാതെ ചെന്നുടനണഞ്ഞിതു കാളിഘട്ടം. (൪൫)

ഊറ്റം പെടും കുതിരയാലതിഘോരമായി-
ട്ടേറ്റം മഹാപ്രഹരണങ്ങളിയന്ന സൈന്യം
രോധിച്ചിതാങ്ഗലജനങ്ങടെ കോട്ടയെത്തദ്-
ദ്വീപത്തെയംബുനിധിതൻതിരമാല പോലെ. (൪൬)

കാസിംബസാറിലുളവായ വിശേഷമെല്ലാം
ത്രാസം കലർന്നുടനറിഞ്ഞിഹ പൌരജാലം
ആബാലവൃദ്ധമഥ കപ്പൽ കരേറിയുദ്യ-
ത്താപാതിരേകതരളം തരസാ തിരിച്ചു. (൪൭)

ഹാ! കേവലം മൊഴിയിൽ വീര്യമെഴും ബലേശൻ
ഡ്രേക്കാഖ്യനും മനസി ഭീതി വളർന്നു പാരം
പ്രാകാരപാലതമുടൻ നിജരക്ഷയിങ്ക-
ലേകാഗ്രഭാവമൊടു മണ്ടിയൊളിച്ചിതപ്പോൾ. (൪൮)

നായാട്ടുനായ്ക്കളെതിരിട്ടു വളഞ്ഞിടുമ്പോൾ,
പായും മൃഗാവലികളും, ബഹുധൈര്യമോടേ
മേവും മൃഗേന്ദ്രനമിയന്ന വനം കണക്കേ-
യായ്ത്തീർന്നിതപ്പൊഴുതിലപ്പുരമല്പസൈന്യം. (൪൯)

അല്ലല്പെടുന്നൊരവ, രായുധവിദ്യ ശീലി-
ച്ചില്ലെങ്കിലും ധൃതിയെഴുന്നൊരു ഹാല്വലാകും
കല്യന്നു നേതൃപദമേകിയുടൻ, കടന്നു
മല്ലിന്നണഞ്ഞ രിപുസേനകളോടെതിർത്തു. (൫൦)

ചാടിക്കടന്നു ബഹുവിസ്തൃതിയുള്ള മാഹാ-
രാഷ്ട്രാഖ്യമാകിയ കിടങ്ങൊരു ഗോഷ്പദം പോൽ
പാരാതുടൻ പ്രകടഗോപുരമാം പുരത്തിൽ
ധാരാളമങ്ങു നൃപസൈനികർ ചെന്നു കേറി. (൨൧)

പണ്ടേ മരിച്ച നരപാലനവൻ ജയശ്രീ
കൊണ്ടേറിയോരു മമൊന്റ ഞെളിഞ്ഞനല്പം
ഉണ്ടായ കൌതുകമൊടന്നഗരത്തിനുള്ളിൽ
കൊണ്ടാടിടുന്ന ഭടരോടിടചേൎന്നണഞ്ഞു. (൨൨)

ചിക്കെന്നുടൻ ധനമശേഷമഹോ! തദീയം
സൽകീൎത്തിയോടപഹരിച്ചഥ, സൎവ്വദാനാൽ
സന്ധിപ്പെടുന്നതിനിരന്നതു കുററമാക്കി-
ക്കോപിച്ചു ഫാല്ഗുപലൊടിവണ്ണമുരച്ചു ഭൂപൻ. (൨൩)

"രേ മൂഢ! നൈഗമകുലാധമ! വങ്ഗഭൎത്താ-
വാമെന്റെ മുൻപിലഭയത്തെയിരന്നിടാതെ
കാമം ഞെളിഞ്ഞു സമനെന്നതുപോലെ സന്ധി-
കാമം കഥിപ്പതിനു നാണമതില്ലയോ തേ? (൨൪)

അങ്ങാടിയിൽ കൃപണനായൊരു നീയിരുന്നു
തുംഗങ്ങളാകിയ കരാറുകളം പേശിയെന്നാൽ
ആരും ഗണിച്ചിടുകയില്ലതുപോലെ ചെയ്കി-
ലീ രാജസന്നിധിയിൽ നല്ല ഫലം ലഭിക്കും. (൨൫)

ദുർവ്വൃത്തി കൊണ്ടിവിടെ ലക്ഷ്മിയെയാൎന്നുകൊള്ളാം
ധൂൎത്തന്നു തുല്യമിതി നീ കരുതുന്നുവല്ലീ?
എന്നാലവൾക്കു സഖി കട്ടനിയായി മേവു-
മിന്നൽക്കൃപാണിയെയുമാശു സഖേ! ഗ്രഹിക്ക. (൨൬)

എന്തിന്നു നിന്നെയഥവാ ബത! നാം ദൂഷി-
ക്കുന്നു?—നൎമ്മദേന നിജചോതകരങ്ങളാലേ
വെന്തിടുമാമിഷമെട്ടപ്പൊരു കീശവൃത്തി-
യേന്തുന്ന നിൻനൃപതി തന്നെ വിഗൎഹണീയൻ. (൨൭)

ഓരോ പദാൎത്ഥനിരയല്ല വരുത്തിടുന്ന-
തോരുമ്പൊഴക്കലഹവിത്തുകളാണു നിങ്ങൾ;
നേരേ പ്രഭുക്കളിൽ വിതച്ചവ കൌശലത്താൽ
പാരം തദീയകനകങ്ങൾ കവൎന്നിടുന്നു. (൨൮)

കള്ളം മുഴുത്ത തവ ക്രൂരർ, ജയേച്ഛ കൈക്കൊ-
ണ്ടുള്ളോർ, കടന്നിവിടെ വാണിജവേഷമോടേ,
ചൊല്ലാൎന്ന മാനസസരസ്സു ബകങ്ങൾ പോലെ
വല്ലാതെ ദക്ഷിണതടത്തെയടക്കിടുന്നു. (൨൯)

കണ്ടിങ്ങിരിക്കെ, യിഹ സഞ്ചയമായണഞ്ഞു
വേണ്ടും ഫലങ്ങൾ ബലമായി ഹരിച്ചു വേഗാൽ
കൊണ്ടങ്ങു പോമിവരെയാകെ വധിച്ചിടും നാം,
കണ്ടീടു നീ, കിളികളെക്കൃഷികൻ കണക്കേ. (൩൦)

ധാന്യങ്ങൾ തിന്നുമൊരു മൂഷികർ പോലെ, ചൌൎയ്യ-
മാൎന്നുള്ള നിങ്ങളി, ഹ മാദൃശർ കൈയ്യയച്ചിൽ
മാന്യപ്രതാപമൊടു ഭൂരിധനങ്ങൾ പാരം
ചിന്നുന്ന ഭാരതമശേഷമുടൻ മുടിക്കും. (൩൧)

ഠംഠംവൎണ്ണമുള്ള നയവഞ്ചന കൊണ്ടു നിത്യം
കൈവന്ന ഭൂരിധനസഞ്ചയമെങ്ങു ഗൂഢം
മേവുന്നുവെന്നു നിഗമാധമ! നീതിദാക്ഷ്യം
താവുന്ന നമ്മൊടിഹ നേരു കഥിക്ക വേഗാൽ. (൩൨)

നിങ്ങൾക്കു നിങ്ങളുടെ ജീവിതമെത്ര ഹൃദ്യം!
ഞങ്ങൾക്കതിങ്ങപഹരിക്കുകിലെന്തു ലാഭം?
ഭംഗിക്കു ചൊല്ലിടുകയല്ലതിനാലതി നാം
ഭഞ്ജിക്കയില്ല, ഭയമുള്ളിൽ വഹിച്ചിടേണ്ട." (൩൩)

ഇത്ഥം പറഞ്ഞു നിജസൈന്യഗണത്തിനെല്ലാം
വിശ്രാന്തി നൽകി നൃവരൻ നിലയം ഗമിച്ചു;
മിന്നുന്ന രശ്മികളടക്കിയുടൻ പടിഞ്ഞാ-
റസ്താചലോപരി ദിനാധിപനും കടന്നു. (൩൪)

ആംഗ്ലേയദുർദ്ദശയിതാങ്ഗലദേശമെത്തി-
ബ്ഭംഗം വരാതെയുരചെയ്യതിനെന്നവണ്ണം
ദീപിച്ചിടുന്നൊരുഡുപപ്രഭയങ്ങു കാട്ടി
പ്രാപിച്ചു പശ്ചിമസമുദ്രമുടൻ വിവസ്വാൻ. (൫൪)

തേജസ്സു ദീപ്തതതിയിങ്കലുമുഗ്രമാകം
താപത്തെയാംഗലമനസ്സിലുമൊന്നുപോലെ
സ്ഥാപിച്ചുകൊണ്ടരിയ വിഷ്ണുപദത്തിൽ മന്ദം
പ്രാപിച്ചു നില്ല്യമനന്തരമംശുമാലീ. (൫൫)

തത്രാങ്ഗലേയഭടരെന്നതുപോൽ സഹസ്ര-
പത്രങ്ങളാശു നിജലക്ഷ്മിയെ വിട്ടിതപ്പോൾ;
പൃത്ഥ്വീശഭൃത്യനിര പോൽ കുമുദൌഘമെല്ലാ-
മത്യുല്ലസന്മധുകരം സുതരാം വിളങ്ങി. (൫൬)

ദ്വൈപ്യാനനപ്രഭവമെന്നിഹ തോന്നുമാറാ-
യപ്പോൾ പരന്നിതൊരു കാളിമ ദിക്കിലെങ്ങും;
അല്ലേതരേഷ്യനൃപസേനയിലാൎന്നവണ്ണ-
മുൽഫുല്ലതാരമുഖിയായിതു രാത്രിതാനും. (൫൭)

ഔദ്ധത്യമാൎന്ന നൃപനെന്നവിധം മഹീഭൃ-
ന്മൂൎദ്ധാവിലുജ്ജ്വലവിലാസമണച്ചു പാദം
സംവൎദ്ധിതാംഗലസദാഭമുടൻ തെളിഞ്ഞു
സംപ്രാപ്തനായിതുദയത്തെ മൃഗാങ്കമൂൎത്തി. (൫൮)

ഏവം നിശാമുഖദശാഭ വിളങ്ങിടുമ്പോ-
ളാ വംഗസേനകൾ കുടിച്ചു മദിച്ചു പാരം
സൌവൎണ്ണകാന്തി വിലസും ശയനങ്ങളേറി-
ക്കൈവന്ന വിശ്രമസുഖം സരസം ഭുജിച്ചു. (൫൯)

ആംഗ്ലേയരപ്പൊഴതു യുദ്ധമുറപ്രകാര-
മായത്തരായ് വിജയിയാം രിപുവിന്നു, പാരം
വീരാഭിമാനമിയലും നൃപഭൃത്യരാല-
ക്കാരാഗൃഹത്തെയുടനേ ബത! നീതരായി. (൬൦)

ധാന്യാലയം ധനഗൃഹം ഭടവൃന്ദഗേഹ-
മെന്നല്ല ഭാണ്ഡനിലയം മുതലായതെല്ലാം
നന്നായ് നിറഞ്ഞെഴുമൊരിന്നഗരോദരത്തി-
ലൊന്നേ ഭവിച്ചു ബത! ബന്ധനഗേഹമന്നാൾ. (൩൧)

ഓരുമ്പൊഴങ്ങു പതിനെട്ടടി മാത്രമാണ-
ക്കാരാഗൃഹത്തിനടെയുള്ളളവാ;-യതിങ്കൽ
സാരം കലൎന്ന ഘനഭിത്തികളല്പരന്ധ്രം
ചേരുന്ന രണ്ടു കിളിവാതിൽ വഹിച്ചിരുന്നു. (൩൨)

ഓകസ്സിദം മിഹിരദീധിതികൾക്കു ലോകാ-
ലോകാദ്രി പോൽ കപചന ദുൎഗ്ഗമമായ് ഭവിച്ചു;
എന്നല്ല, ശീതപവനപ്രസരം ജ്വരാൎത്ത-
നെന്നോണമൊട്ടുമിതു ഹന്ത! പൊറുത്തുമില്ല. (൩൩)

നല്കൂരിരുമ്പഴികളാകിയ പക്ഷ്മജാല-
മൊക്കും ഗവാക്ഷയുഗമുള്ളിതിലേറിടുമ്പോൾ
നേത്രം മിഴിച്ചമരുമന്തകവാഹമായ
പോത്താണിതെന്നു നിനവാക്കു മുടിക്കുമുള്ളിൽ. (൩൪)

ഉഗ്രാഭമായ് ബത! വിടിൎത്തിയ വാഹസത്തിൻ-
വക്ത്രാം കണക്കതിഭയങ്കരമഗ്ഗൃഹത്തെ
അക്കാളരാത്രി മുതലാളുകൾ കാളിഘട്ട-
സൽക്കാളഗൎത്തമിതി നീളെയുരച്ചിടുന്നു. (൩൫)

ഒരംവണ്ണമുള്ള നിചയത്തിൽ നരേശഭൃത്യ-
രാവിൎമ്മദം തടവുകാരെയുദഗ്രമാകം
ഭാവം കലൎന്നജഗണങ്ങളെയാലയിൽ പോൽ
സാവജ്ഞമാശു വടി വീശിയടിച്ചൊതുക്കി. (൩൬)

സാധുക്കളെസ്സ്വപദി വാൾപ്പിടി കൊണ്ടുമുഗ്രം
ബാധിച്ചിടുന്നവരെ വാൾത്തല കൊണ്ടുമേററം
രോധിച്ചു തള്ളിയിഹ ഞെക്കി ഞെരുക്കിയുള്ളിൽ
ബോധിച്ചപോലെ നൃപകിങ്കരരിട്ടു പൂട്ടി- (൩൭)

പാകം വരാത്ത ഗുരുവായിടുമാമിഷൌഘ-
മാകുന്ന സൈന്യമുദരത്തിൽ നിറഞ്ഞ നേരം
ആ മന്ദിരം വെളിയിലുച്ചളമൎദ്ദവാത-
സ്തോമം നിരന്തരമഹോ! മുഹുരുദ്ഗമിച്ചു. (൫൯)

നൽച്ചന്ദ്രകാന്തതലമാൎന്ന ജനവ്രജത്തെ
വെച്ചുണ്ടു ചെലൊതലമന്നിലയം തദാനീം
സ്വച്ഛന്ദകിങ്കരധുതോജ്ജ്വലചന്ദ്രഹാസ-
സ്വച്ഛാഭ ചേൎന്ന ജലസങ്കുലമായ് വിളങ്ങി. (൬൦)

താതൻ സുതൻ വനിത പൂരുഷനേവമാദി-
ഭേദങ്ങളേതുമറിയാതവർ മുക്തി മാത്രം
സാധിപ്പതിന്നധികസാഹസകൃത്യമോരോ-
ന്നാഹന്ത! ചെയ്തിഹ തപസ്വികളായ് ഭവിച്ചു. (൬൧)

യാചിച്ചു ഭൃതദയയെച്ചിലരങ്ങു; വിത്തം
മേടിച്ചുകൊണ്ടു വിടുവാൻ ചിലരന്നിരന്നു;
'പാരിച്ച തോക്കിൽ വെടിവെച്ചു വധിച്ചൊഴിപ്പിൻ
പൂരിച്ച ദുഃഖ'മിതി ഹാ! ചിലർ കേണു പാരം. (൬൨)

ഓൎക്കുന്ന നേരവുമഹോ! ബഹുദുഃഖഭാരം
ചേൎക്കുന്ന ഘോരതരമിന്നരകം നിതാന്തം
ചീൎക്കുന്ന ഹാസ്യമൊടു കണ്ടു നരേന്ദ്രഭൃത്യ-
ന്മാൎക്കന്നു മോദമുളവായി മനസ്സിലേറ്റം! (൬൩)

"തമ്മിൽ കലൎന്നഥ ചുഴന്നിഹ ധൂൎത്തനൃത്തം
സമ്മൎദ്ദമോടിവർ ചരിച്ചു നടിച്ചിടുന്നു;
പാൎക്കുംവിധൌ യവനികാന്തസ്സൃതിപ്രയത്നം
നിഷ്ക്രാന്തിയെന്നിതുകൾ കേവലമില്ല രണ്ടും. (൬൪)

വഞ്ചിക്കുവാൻ നിപുണരെങ്കിലുമിന്നിവണ്ണം
നെഞ്ചിൽ കലൎന്ന വലുതായ ദുരാഗ്രഹത്താൽ
ബന്ധത്തിലായ മൃഗധൂൎത്തകർ കള്ളമോടി-
ബ്ബന്ധം വിടാൻ വിവിധമായ് വിളികൂട്ടിടുന്നു. (൬൫)

കണ്ടാലുമീ വദനഗഹ്വരപങ്ക്തി തോൽ കൊ-
ണ്ടുണ്ടാക്കിയുള്ളൊരു തുരുത്തികളാണി, വററിൽ
ഉണ്ടായിടുന്ന കടുശബ്ദമുണച്ച്യയിപ്പോ-
ളുണ്ടാക്കിടും നൃപനതെന്നു ഭയപ്പെടുന്നേൻ. (൫൬)

മിണ്ടാഞ്ഞിനിങ്ങിഹ വണിക്കുകളേ ! ഭവാന്മാർ
കൊണ്ടാടിയെന്തിനസമൂല്യവിവാദമിന്നും
ഉണ്ടാക്കിടുന്നു ? ബത ! വാണിഭശാലയിങ്ക-
ലുണ്ടായൊരപ്പരിചയം വിടുകില്ലയെന്നോ ? (൫൭)

വിസ്താരമില്ലിഹ മുറിക്കു,തു സത്യ;—മെന്നാൽ
നിസ്സാരരേ ! പറവിനാരു പിഴച്ചിതിങ്കൽ ?
മുന്നം വിശാലതയൊടേയിതു തീർത്തിരുന്നു—
വെന്നാകിലിങ്ങനെ പരുങ്ങണമായിരുന്നോ ? (൫൮)

എന്താണഭീഷ്ടമുരചെയ്യുവിനിന്നു പൃഥ്വീ
തുഷ്ണാ വയസ്യവരരേ ! പരിശാന്തയായോ ?
ചേണാർന്ന ഭൂരിതരവാരിനിഷേവണത്തി-
ന്നാണാശയെങ്കിലതു ഞങ്ങൾ കനിഞ്ഞു നൽകാം. (൫൯)

കാരുണ്യശാലി നൃപനാഗതനായി നാളെ-
ച്ചോദിച്ചിടും സകുതുകം കുശലം ; തദാനീം
വൈരസ്യമൊന്നുമുരചെയ്യരുതി;ന്നു നിങ്ങൾ
ഞങ്ങൾക്കു പാക്കിലതിഥിത്വമിയന്നുവല്ലോ." (൬൦)

ഇംവണ്ണമുള്ള മൊഴിയും പരിഹാസമോരോ-
ന്നാവുന്ന പോലരുളി രക്ഷികൾ മോദപൂർവ്വം
മേവീടവേ തടവുകാരവരൊട്ടുനേരം
താവും മഹാവ്യഥയൊടങ്ങു കഴിച്ചുകൂട്ടി. (൬൧)

മന്ദം നശീഥിനിയിലിങ്ങനെ മൂന്നു യാമം
ചെന്നോരു മാത്രയിലിരുട്ടറയിങ്കലേററം
ചിന്നും മഹാകലഹരോദനമട്ടനങ്ങ-
ളെന്നുള്ളതൊക്കെയൊരുപോലെയടങ്ങി മങ്ങി. (൬൨)

വൎഷം നിലയ്ക്കുമളവംബരമെന്നപോലെ
ദോഷം കഴിഞ്ഞളവു മേദിനിയെന്നപോലെ
താൎക്ഷ്യൻ ഗമിക്കുമളവിൽ ഫണിഭൂമിപോലെ
നിശ്ശബ്ദമായഥ ഭവിച്ചിതു കാളഗൎത്തം. (൩൨)

൧൨൦വണ്ണമുള്ള വലുതാകിയ സങ്കടത്തി-
ലാ വന്ദിമാരിലധികം ജനമന്നു പാരം
ആഹന്ത! വേദന വളൎന്നഥ ദീൎഘനിദ്ര-
യ്ക്കാഹാരമായിഹ നിലത്തു പതിച്ചു വേഗാൽ. (൩൩)

ജീവൻ വെടിഞ്ഞു നിപതിച്ചൊരു മെയ്കളിൽ താൻ
ചാവുന്നതിന്നു തുടരുന്നവർ മേല്ക്കുമേലേ
താവുന്ന വേദനയൊടങ്ങു പതിക്കവേ വ-
ന്നാവിൎഭവിച്ചിതു പുലൎച്ചയുമന്നു മന്ദം. (൩൪)

അന്തിക്കു ഘോരതരമിന്നലെയിങ്ങു കണ്ട
വൻതിക്കലേതു വിധമിപ്പൊഴുതെന്നു കാണ്മാൻ
ചിന്തിച്ചു മന്ദമുദയാദ്രിശിരസ്സിലൎക്കൻ
ചിന്നുന്ന കാന്തികൾ കലൎന്നു കരേറിയപ്പോൾ. (൩൫)

ഘോരം നിശീഥിനിയിലത്ര നടന്ന ദുഷ്ടാ-
ചാരങ്ങൾ കൌശികവചസ്സുകളാലറിഞ്ഞു
പാരം മയങ്ങിയൊരു പത്മിനി ഭാസ്കരൻ വ-
ന്നാരാലുദിച്ചളവു വീണ്ടുമുടൻ വിളങ്ങി. (൩൬)

അന്നേരമങ്ങരിയ സൽപഥപക്ഷപാതം
ചിന്നുന്ന നൽദ്വിജഗണങ്ങളിണങ്ങിയെല്ലാം
വന്നാശു നാലു പുറവും പല ദിക്കിൽ നിന്നു-
മൊന്നിച്ചു കൂടിയൊരുപോലെ കരഞ്ഞു പാരം. (൩൭)

അക്കാക മന്ദമൊരുപോലെ പരന്ന നേരം
ദിക്കാകെയുള്ള തിമിരങ്ങളുടൻ മറഞ്ഞു;
അക്കാളഗൎത്തഗൃഹദുശ്ചരിതപ്രവൃത്തം
ദുഷ്കാളിമാവു പരമുൾക്കടമായ് വിളങ്ങി. (൩൮)

അന്തിക്കിഹാപതിതരാം ഭടകുഞ്ജരന്മാർ
ചിന്തിക്കിലീരെഴപത്തും പുനരാവമത്രേ;
പൊന്തിക്കിടന്നിവരിൽ നിന്നിരുപത്തിമൂന്നോ
വൻതിക്കിൽ നിന്നുഷസി നിർഗ്ഗതരായതുള്ളൂ. (൭൦)

ആ വന്ദിഗീതമതുണർത്തിയ മേദിനീന്ദ്ര-
ന്നായ് വന്ദിവൃത്തമഖിലം ഭടർ ചൊന്ന നേരം
ജീവിച്ചിതോ കുമതി ഹാലചല?—നെന്നു മാത്രം
താവും പരിഭ്രമമവന്നുളവായി ഹൃത്തിൽ. (൭൧)

'കാണേണമിങ്ങു വരുമെരെഡന, മായതൊന്നും
നൽകുന്നതില്ല കൊതി കൊണ്ടിവ'നെന്നു ദുഷ്ടൻ
തെററിലുരിച്ചു ബത! ഹാലചലനെപ്പിടിച്ചു
ബന്ധിച്ചു തന്നുടെ പുരത്തിലയച്ചു ഭൂപൻ. (൭൨)

പിന്നീടായവരിൽ പ്രഭുതപമിയലും നാലഞ്ചു യോദ്ധാക്കളെ-
ച്ചിന്നും ഗർവ്വമിയന്നു ശൃംഖലകളാൽ ബന്ധിച്ചുടൻ നിർദ്ദയം,
ഖിന്നതപം മുറിവാൽക്കലന്നൊരവശിഷ്ടന്മാരെയെല്ലാരെയും
മന്നൻ തൻശിബിരോപരോധനമഹോ! ശങ്കിച്ചുവിട്ടീടിനാൻ. (൭൩)

ബാഹാവീര്യമൊടാഹരിച്ച പുരിയിൽ ഭൂപൻ നിജാമാത്യർതൻ-
സാഹായ്യം കലരുന്ന രക്ഷിനിരയെ സ്ഥാപിച്ചു മോദിച്ചുടൻ
മാഹാത്മ്യത്തൊടു നവ്യചാരുവിജയശ്രീലാളനോൽക്കപ്രജാ-
വ്യൂഹാരബ്ധമഹാമഹൈൗഘമഹിതം ഗേഹം ഗമിച്ചീടിനാൻ. (൭൪)

---

"കാളഗത്താരാത്രിവൃത്തം"

എന്ന

അഞ്ചാം സർഗ്ഗം

സമാപ്തം.

# ആറാംസൎഗ്ഗം.

ഇത്ത്യേവം ബത! കാല്ക്കത്താചരിതം ബോധിച്ചു കോപിച്ചൊര-
മ്മദ്രാസികൾ വസിച്ചിട്ടും ജനതയാലാജ്ഞപ്തനാം ക്ലൈവുടൻ
പുത്തൻ സൈന്യഗണങ്ങളോടഥ ഗമിച്ചംഭോധിയേയും കട-
ന്നുത്തുംഗതപരയോടണഞ്ഞു തരസാ ബംഗാളമെത്തീടിനാൻ.
(൧)

അന്നാളാഗതനായ നാവികചമൂനാഥൻ മഹാധീരനാ-
കുന്നാ വാട്സനമെത്തിനാൻ ഝടിതിയക്ലൈവിന്നു പിൻപ
(ങ്ങനെ;
ഒന്നായ് ചേൎന്നവർ പിന്നെ ഹൂഗ്ളിയതിൽ വെച്ചുത്തുംഗമാമാ
(ഹവ-
ത്തിന്നായ് സൈന്യഗണങ്ങളെസ്സരഭസം തീരത്തിറക്കീടിനാർ.
(൨)

വീരന്മാരെ വൃഥാ വധിച്ചു ദുരിതം കൈക്കൊണ്ടു മേവും നബാ-
വാരാണിന്നവനെഝകിഝകിദിതിവാദ്യച്ചഘോഷങ്ങളാൽ
പാരം ഹന്ത! മുഴങ്ങിടുന്നൊരു മഹാഭേരീസമൂഹത്തൊടേ
ഘോരാകാരമിയന്ന സൈനികഗണം നേരേനടന്നാർ തദാ.
(൩)

വൻപേറീടിന പൌരുഷം കലരുമക്ലൈവായ സേനാധിപൻ
മുൻപേ കണ്ടൊരു ബഡ്ജബഡ്ജപുരിയെ സ്വാധീനമാക്കീട്ടുടൻ
കമ്പം തെല്ലുമണഞ്ഞിടാതനുഗമിച്ചീടുന്ന സൈന്യങ്ങളോ-
ടിമ്പം പൂണ്ടഥ കാളിഘട്ടനഗരം നേരിട്ടണഞ്ഞീടിനാൻ. (൪)

“ആൎക്കോടാഹ്വയമായിടും നഗരമന്നോൎക്കാതെ പെട്ടെന്നണ-
ഞ്ഞൂക്കോടാശു ഹരിച്ചു വൈരിപടലീകാൎക്കോടകൻ കശ്മലൻ
ഏൽക്കാനിപ്പൊഴമിങ്ങിതാ ബത! വരുന്നെ”ന്നുള്ള വൃത്തം
(പരം
കേൾക്കാറായൊരു മാത്രയിങ്കലഹിതന്മാരൊക്കെ മണ്ടീടിനാർ.
(൫)

ശ്ശൂന്യത്വം പെട്ടമാങ്ഗലേയരഹിതത്യക്തം സ്വകീയാപുരം
ദ്ദൂരത്തേയ്ക്കൊരു യാത്രപോയ്ത്തിരിയെയന്നോണം പ്രവേശി
(ച്ചതേ;
ചാരുത്വം കലരും മരാളനിരയാൽ വർഷാവസാനം വരും
നേരത്തിങ്ങു സരസ്സു പോലെയവരാൽ ശോഭിച്ചിതദ്ദുർഗ്ഗവും.
(൬)

കൊണ്ടാടിജ്ജയലക്ഷ്മി വേട്ട പതിയായ്, കർണ്ണാടകന്മാർ ഗ്ഗ
(ന്നം
കണ്ടാമോദമൊടേ പുകഴ്ത്തിയ മഹാനായീടുമക്ലൈവുടൻ
പണ്ടേയുള്ളൊരു ഹൂഗ്ളിയാം നഗരവും വീരൻ നബാവിങ്കല-
ന്നുണ്ടായുള്ള നവം യശസ്സുമൊരുപോൽ വിധ്വംസനം ചെയ്തു
(താൻ. (൭)

ധൂർത്തേറുന്ന സുരാജദൌലനൃപനും ഗേഹം പ്രവേശിച്ചുടൻ
കീർത്തിച്ചങ്ങനെ ചക്രവർത്തിയൊടു തൻവിക്രാന്തിയെല്ലാം മുദാ
ചീർത്തീടുന്ന നവോഢയാകിയ ജയശ്രീയോടിണങ്ങിസ്സുഖം
പാർത്താനന്നു ദുരന്തഗർവ്വഭരമോടന്തഃപുരാന്തങ്ങളിൽ. (൮)

സർപ്പത്തിൻെറ ഫണത്തിൽ നിന്നു, വിലസും മാണിക്യരത്ന
(ത്തിനെ-
ക്കെല്പോടാശു വിനോദമാർന്നപഹരിച്ചാഹന്ത! മോഹാന്ധനായ്
ചൊല്ലൊങ്ങും നിജമന്ത്രിപൌരുഷമഹാസാമർത്ഥ്യമോർത്തത്ര
(യും
ദർപ്പം പൂണ്ടൊരു ദുർന്നരേന്ദ്രനതുനാൾ മോദിച്ചു മേവീടിനാൻ.
(൯)

സേവാർത്ഥം പ്രിയമോതുവാൻ നിപുണരായത്യന്തദംഭത്തൊടേ
മേവും മന്ത്രികൾ ചെയ്തിടുന്ന കപടസ്തോത്രങ്ങളാലെത്രയും
ആവിർഭൂതമദം മഹോന്നതപദം പ്രാപിച്ചു താനെന്നുറ-
ച്ചാ വംഗപ്രഭു കൂപകൂർമ്മസദൃശം പാരം ഞെളിഞ്ഞീടിനാൻ.
(൰)

ഊററം ചേൎന്ന ബലപ്രതാപമതുലം തന്നോളമില്ലാൎക്കമെ-
ന്നേററം വ്യൎത്ഥമഹോ! മദിച്ചലസനായ് മേവും മഹീവല്ലഭൻ
തോററുള്ളോരരിസഞ്ചയം പ്രതികരിച്ചീടുന്നതിന്നായ് മുതി-
ൎന്നേററീടാൻ വരുമെന്നു മാനസമതിൽ തെല്ലും നിനച്ചില്ല താൻ.
(൧൧)

മുന്നം തെല്ലു പരാഭവം നിജനൃപൻ ചാൎല്സു ചെയ്തോരു നാൾ
ചിന്നും രോഷമിയന്നവൻ കലുമഹോ! ദണ്ഡം നടത്തിക്കയാൽ
മന്നിൽ കീൎത്തി കലൎന്ന മാനമിയലുന്നാംഗ്ലേയർ തൻ വീൎയ്യമീ
മന്ദന്മാൎമണി മന്നവൻ മനമതിൽ ബോധിച്ചതില്ലേതുമേ.
(൧൨)

എന്നാലും, പരദേശവാണിഭവിശേഷത്തിൻ ഗുണശ്രേണിയാൽ
തൻനാട്ടിന്നുളവായിരുന്ന വലുതായീടുന്ന സമ്പത്തുകൾ
അന്നാൾ തൊട്ടു കുറഞ്ഞുമൂലമിവർ തൻ നിശ്വാസനം ദോഷമാ-
യെന്നാഹന്ത! നിനച്ചു സാഹസി നൃപൻ പശ്ചാത്തപിച്ചീടി
നാൻ. (൧൩)

മാറാതെന്നുമൊരോ സുവൎണ്ണമയമാമണ്ഡം സവിച്ചീടുമ-
ത്താറാവിൻ വയറൊട്ടനേകകനകം കിട്ടീടുവാനിച്ഛയാൽ
കീറാനോൎത്തൊരു മൂഢനായ കൃപണൻ ചെയ്തുള്ള ദുശ്ചേഷ്ടയെ-
പ്പേറാനെന്തൊരു ബന്ധമിന്നൃപതിയെ ന്നോൎത്തീടിനാരേവരും.
(൧൪)

വീട്ടിൽ തന്നെ യദൃച്ഛയാ ബത! മുളച്ചുണ്ടായ് മഹാപുഷ്ടിയെ-
ക്കാട്ടിക്കൊണ്ടു ഫലിക്കുവാനഥ മുതിൎന്നുള്ളോരു കല്പദ്രുമം
കോട്ടം വിട്ടു വിലാസയഷ്ടിയതിനായ് ഭൂപൻ മുറിച്ചെന്നു മുൻ-
നോട്ടം പൂണ്ട ധനാധികാരിജനവും നിന്ദിച്ചു ചൊന്നാർ തദാ.
(൧൫)

ഏവം വ്യാകുലഭാവമാൎന്നനുദിനം പശ്ചാത്തപിക്കും മന-
പ്പൂവോടൊത്തു വസിച്ചിടുന്ന നൃപനശ്ശത്രുവ്രജം പിന്നെയും
താവും വൈരമൊടേ നടത്തിയ നിജദ്രോഹങ്ങൾ കേട്ടെങ്കിലും
കൈവന്നില്ലൊരു ലേശവും പ്രതികരിപ്പാനുള്ള മാനോദയം.
(൧൬)

എന്നല്ലാ, 'വണിഗീശർ വീണ്ടുമിഹ വാണിജ്യം നടത്തീടുവാൻ
വന്നല്ലോ, വഴിപോലെ വൃദ്ധിയുള്ളവാം മേലാൽ നമുക്കെ'ന്നവൻ
അനുല്ലാസവുമാന്നു; പാക്കിലഭിമാനശ്രീയൊഴിക്കാവത-
ല്ലെന്നില്ലാത്തവരാണു തന്നുദരമാത്രത്തെബ്ഭരിപ്പീടുവോർ. (൧൭)

ഒന്നായ് തന്നുടെ സൈന്യമൊക്കെയുടനേ ഭൂപാലകൻ ശേഖരി-
ച്ചു, നാഥ്യം പ്രതികാരവാഞ്ഛ കലരന്നാങ്ഗ്ലേയർതൻമാന(സം
നന്നായ് സാമനയങ്ങൾ കൊണ്ടഥ സമാധാനപ്പെടുത്തുന്നതാ-
ണന്നാവശ്യകമെന്നു കണ്ടതിനു താൻ ചെമ്മേ തുനിഞ്ഞീടിനാ(ൻ. (൧൮)

ദ്രോഹം ചെയ്യുവനും മഹാബലനുമായിട്ടും നബാവീവിധം
മോഹം സന്ധി നടത്തിടുന്നതിനു താൻ താനേ ധരിച്ചീടവേ
സാഹങ്കാരമനേകയുദ്ധമതിലങ്ങേപ്പെട്ടോരീയാങ്ഗല-
വ്യൂഹം പിന്നെയുമാഹവത്തിനിഹ സന്ദേഹം വഹിച്ചാർ തദാ. (൧൯)

എന്തിക്കാലമതിങ്കൽ നാമിഹ നടത്തീടേണ്ടതെന്നന്നുടൻ
ചിന്തിക്കാനവരിൽ പ്രധാനപുരുഷന്മാരൊത്തു ചേന്നിടവേ
'സന്ധിക്കാൻ തുനിയുന്നതാണു ബഹുധാ നന്നെന്നു താനിന്നു നിർ-
ബന്ധിക്കാ'മിതി വൃദ്ധരങ്ങരുളിനാരാത്മംഭരിത്വത്തിനാൽ. (൨൦)

ഇന്നും പോരുകൾ ദക്ഷിണാപഥമതിൽ തീൎന്നില്ല, യെന്നല്ലിതാ
ധന്യൻ മദ്രവരൻ സഹായവുമപേക്ഷിക്കുന്നതുണ്ടീ, വിധം
ചിന്നും വ്യഗ്രതയിങ്കൽ നാമിവിടെയും പോരിന്നൊരുങ്ങുന്നതേ
നന്നല്ലെന്നൊരു ശങ്കയല്പമുളവായ് സേനാപതിക്കും തദാ. (൨൧)

തുഷ്ടിക്കൊത്തു നബാവു നിഷ്കൃതികളെച്ചൊന്നാനതെല്ലാം തദാ
നഷ്ടത്തിൻപരിഹാരമായവർ മുദാ കൈക്കൊണ്ടടങ്ങീടിനാർ;
സ്പഷ്ടം താനപരാധിയെങ്കിലുമലം ശോചിച്ചു, യോജിപ്പതി-
ന്നിഷ്ടം പൂണ്ടണയുന്ന ശത്രുവിനെയും മാനിച്ചിടും മാനികൾ. (൨൨)

ഇത്ഥ്യേവം ബ്രഹ്മാംഗലാധിപനുമായ് സന്ധിച്ചുവെന്നാകിലും
നിത്യം മൂഢ വശംവദത്വമിയലും ഥങ്ഗാവനീവല്ലഭൻ
മെത്തും മത്സരമുള്ളിൽ വെച്ചിവരെയുദ്വേജിപ്പതിന്നിച്ഛയാ-
നമ്മത്തുന്നുള്ള പരാങ്കിമാരെ വിട്ടുവാനായിത്തുനിഞ്ഞീടിനാൻ. (൨൨)

വീരന്മാർമുടിരത്നമായി വിലസും ക്ലൈവും തദാ സൂക്ഷ്മമായ്
ചാരന്മാരുര ചെയ്ത രൂപകപടം സർവ്വം ഗ്രഹിച്ചഞ്ജസാ
നേരാണിന്നിവനത്ര ചൊന്ന മൊഴിയെന്നുണ്ടായ വിശ്വാസവും
ധീരാഗ്ര്യൻ വഴിപോൽ വെടിഞ്ഞിതു രുഷാ കണ്ണാടയാനേച്ഛയും. (൨൩)

പാരം ഗൌരവമുള്ള കാര്യതതിയിൽ ചെയ്യേണ്ട കൃത്യങ്ങളെ
സ്വൈരം സർവ്വമൊഴിച്ചു ചേർന്ന പരിചിൽ സഞ്ചിന്തനം ചെയ്തുടൻ,
വീരൻ വാട്സനമപ്പരാങ്കിനിവഹാധീനത്തിലുൾപ്പെട്ടതാ-
യോരച്ചന്ദ്രപുരം ജയിച്ചിടുവതിന്നായിത്തിരിച്ചീടിനാൻ. (൨൪)

ചൂടേറി സ്ഥലമാർഗ്ഗമായ് സരഭസം ക്ലൈവും മഹാവിക്രമ-
ത്തോടേവം ജലമാർഗ്ഗമായഥ മഹാനാകുന്നൊരാ വാട്സനും
കൂടേറും ദൃഢബാഡവാഗ്നികൾ കണക്കെത്തി സ്വശത്രുക്കളെ-
പ്പാടേ പോരിലുടൻ ജയിച്ചു സഹസാ ബന്ധിച്ചിതെല്ലാരെയും. (൨൫)

വ്യാജം കൊണ്ടിവരെജ്ജയിച്ചിടുവതിന്നിച്ഛിച്ച ഭൂജാനി, നിർ-
വ്യാജം ശത്രുവിനെജ്ജയിച്ചു വിഭവം കൈക്കൊണ്ടു ചൊൽക്കൊണ്ടിടും
തേജസ്സോടിവരീവിധം നിരുപമൈശ്വര്യം കലർന്നത്രയും
രാജിക്കുന്നതു കേൾക്കയാലതിതരാം സന്താപമേന്തീടിനാൻ. (൨൬)

ശ്രീയാ വാണിഭവൃത്തിയാലനുദിനം വർദ്ധിച്ചു കണ്ടായതിൽ
പ്രേയാനായ് സുരപാദപങ്ങളിവരെന്നുള്ളത്തിലോർത്താനവൻ;
ശ്രേയോയോധനസൽപ്രതാപവിഭവം കണ്ടോരു നേരം പരം
ഭീയാലാത്തവിഷാദമങ്ങളിവർ താനെന്നും നിനച്ചീടിനാൻ. (൨൭)

ഒട്ടേറെപ്പണമാസ്ഥയോടെയൊരുനാളക്കാളിഘട്ടാധിപ-
ക്കൊട്ടും തന്നെ മടിച്ചിടാതെ നൃവരൻ മാനിച്ചയച്ചാൻ സ്വ
[യം;
പെട്ടെന്നാകുലനായ് സ്വദൂതനെയഹോ! ഫിറെറദിനം ശങ്ക
[യാൽ
വിട്ടാനുത്തരരാജ്യസീമനി വസിച്ചീടും ബുസിക്കായവൻ. (൯൯)

ഇംഗ്ലീഷ്കാരെയുടൻ തുരത്തിടണമെന്നാശിച്ചവൻ തൽക്ഷണം
സംഗ്രാമത്തിനൊരുങ്ങുവാൻ നിജഭടന്മാരോടു ചൊന്നാൻ സ്വ
(യം;
ശങ്കാവേശവശാൽ ക്ഷണാന്തരമതിൽ ദ്രവ്യം പ്രതിജ്ഞാതമാ-
തങ്കാപേതമവൎക്കു നൽകിടുവതിന്നായും നിയോഗിച്ചുതേ. (൱൦)

ഇത്യേവം പല നിശ്ചയങ്ങളനുരോധിച്ചും നിരോധിച്ചുമ-
ന്നത്യന്താകുലനായണക്ഷണമലം വങ്ഗക്ഷമാവല്ലഭൻ
വൎദ്ധിക്കുന്നൊരധൈര്യവേഗമധികം ദൂരം ചലിപ്പിപ്പതാ-
മുദ്യൽസംശയദോളയേറിയിളകിപ്പാരം തളൎന്നീടിനാൻ. (൱൧)

മുന്നേ തന്നെയനീതിവൃത്തി ബഹുധാ കൂസാതെ ചെയ്തുള്ളൊരീ
മന്നൻതന്നിൽ വെറുപ്പനല്പമുളവായ് വാഴും പ്രജാസഞ്ചയം
അന്നേവം നിജരാജ്യദോഷകരമാം ദുൎവൃത്തമോരോന്നു ചെ-
യ്യുന്നോരേഷ വിനിന്ദ്യനെന്നനുപദം വൈമുഖ്യമാൎന്നീടിനാർ.
(൱൨)

രാജ്യഭ്രംശനമിസ്സുരാജനു വരുത്താനും തദീയാസ്പദം
പൂജ്യത്വം കലരുന്നൊരന്യപുരുഷന്നേകീടുവാനും തദാ
ത്യാജ്യഗ്രാഹ്യവിവേകമുള്ള സചിവന്മാരൊത്തുടൻ ഗൂഢമായ്
പ്രാജ്യശ്രീപഥമോൎത്തു കിഞ്ചന സമാലോചിച്ചുറച്ചീടിനാർ.
(൱൩)

അസ്സേനാപതി മീരജാഫരനുമക്കോശാലയാധീശനാ-
മുത്സാഹാംബുധി രാജദുൎല്ലഭനുമന്നിൻഡ്യാമഹീമണ്ഡലേ
അത്യന്തം ധനശാലിയാകിയ ജഗച്ഛ്രേഷ്ഠിതി വിഖ്യാതനാം
വൃദ്ധ്യാജീവനുമൊത്തിതിങ്കലധികാരത്വം വഹിച്ചാർ മുദാ.
(൱൪)

മുന്നം ദുൎന്നയനായ വേനനെയമൎത്തീടാൻ മുനിശ്രേഷ്ഠര-
ങ്ങൊന്നായ് ചേൎന്നു തുനിഞ്ഞതുപോലെയിവരും വങ്ഗാവനീ
(നാഥനാം
ദുൎന്നീതിപ്രഭുവിൻെറ വന്മദമടക്കീടാൻ മഹാകൌശലം
ചിന്നീട്ടും മതിയൊന്നിടുന്നവഴിയേ നന്നായ് ശ്രമിച്ചിടിനാർ.
(൩൫)
പ്രൌഢാലോകമെഴുന്നൊരാങ്ഗലവരന്മാരും നിരന്നപ്പൊഴി-
ഗ്ഗൂഢാലോചനയിൽ കലൎന്നിട്ടുവതിന്നുണ്ടായിവൎക്കാഗ്രഹം;
ഗാഢാതിവ്യഥ ഭൂപനേകിയതിനാൽ, ക്ലൈവിൻമതം കണ്ടുട
ൻ,
വ്യൂഢാനന്ദമിയന്നമന്ദമവരും യോജിച്ചിതപ്പോളിതിൽ.(൩൬)

നീക്കേണം ഖലനാം സുരാജനെ നൃപസ്ഥാനത്തിൽ നിന്നും ബ
(ലാ;-
ലുക്കേറുന്നൊരു മീർജാഫരനെയസ്ഥാനത്തിൽ മാനിച്ചുടൻ
ആക്കേണം, സ്വസഹായനിഷ്ഠതിയെയസ്സൈന്യാധിനാഥൻ
പര-
ന്മാരാക്കീടണമെന്നിവണ്ണമവരാലോചിച്ചുറച്ചാർ മുദാ. (൩൭)

ഇത്ഥം വിത്തു വിതച്ചു പൊട്ടി മുളയുണ്ടായ്വന്നു രണ്ടായുടൻ
പത്രത്തോന വിടൎന്നു പല്ലവിതമായ് മെല്ലെന്നു പൂത്തങ്ങനെ
പുത്തൻകാന്തി കലൎന്നു ശോഭനഫലം നൽകീടുമാറായ് പരം
വിസ്താരത്തെ വഹിച്ചു മെച്ചമെഴുമീ മന്ത്രസ്വതന്ത്രപാദപം. (൩൮)

നന്നായ് സൂക്ഷ്മതയോടു ഗൂഢതരമായ് രക്ഷിച്ചുവെന്നാകിലും
മന്നൻതൻശ്രുതിയിങ്കലെത്തിയുടനീ മന്ത്രം സ്വതന്ത്രം തദാ;
ഔന്നത്യം കലരും പദത്തിലുളവായുച്ചശൃംഖലം നിൎഗ്ഗമി-
ക്കുന്നോരാപഗയെത്ര താനണ പടുത്താലും തടുക്കാവതോ?
(൩൯)
ചുററും ചേൎന്നൊരു രന്ധ്രജാലമഖിലം വാണീവിതാനങ്ങളെ-
പ്പാററിച്ചാശു മറച്ചുവെച്ചു നയനം മൂടി സ്വധാടീവശാൽ
മുററും കൌശലശാലിയായിടുമമാചന്ദ്രൻ യഥാൎത്ഥത്തിനെ-
ച്ചെററും ഭൂപനറിഞ്ഞിടാതെ സുതരാം സൂക്ഷിച്ചു രക്ഷിച്ചുതേ.
(൪൦)

"എന്തിന്നിങ്ങനെ ഞാനിവൎക്കു വെറുതെ ചെയ്യുന്നു സാഹായ്യമി-
ന്നെന്തായാലുമെനിക്കു നല്‍പ്രതിഫലം പെട്ടെന്നു കിട്ടീടണം
എന്നെല്ലാമിഹ ഞാന്‍ രഹസ്യമൊളിവാക്കീടാന്‍ ശ്രമിച്ചു?" നടന്‍
ചിന്താവേശമിയന്നു നൈപുണമെഴും ലുബ്ധാഗ്ര്യനായോരവന്‍. (൪൧)

"ചൊല്ലേറും പല വേല കൌശലമൊടേ മോദിച്ചു സാധിച്ചതില്‍-
മൂല്യം മുപ്പതു ലക്ഷമിങ്ങു തരണം രൂപായെനിക്കായി, ദം
നല്ലോണം വെള്ളിവായുടമ്പടിയതില്‍ കൊള്ളിക്കയുംചെയ്യണം
കില്ലേതും കലരാതെ" യെന്നവനടന്‍ നിൎബ്ബന്ധമാൎന്നീടിനാന്‍. (൪൨)

ഇത്ഥ്യേവം നിജനിശ്ചയം ദൃഢതരം നിൎബ്ബന്ധമായ് ചൊല്ലിട്ടും
ജാത്യാ തന്നെ മഹാശഠത്വമെഴുമാ ബങ്ഗാളിയാം വാണിജന്‍
അത്യൎത്ഥം ബത! ഘാതുകൎക്കു നിഭൃതം മന്ത്രിച്ചുറച്ചോരു തന്‍-
കൃത്യം ചെയ്യതിനന്നു ദുസ്തരതരം പ്രത്യൂഹമായ്ത്തീൎന്നതേ. (൪൩)

പാരം ദുഷ്ടത ചെയ്യതിന്നു തുനിയും മൎത്ത്യൎക്കു മാൎഗ്ഗങ്ങളില്‍
ഘോരം ഹന്ത! ദുരന്തമായ തിമിരം സൎവ്വത്ര വൎദ്ധിച്ചിടും;
ചേരും പാൎക്കിലിദം; പ്രകാശമരുളുന്നോരന്തരാത്മാവിനെ
പ്രാരംഭത്തില്‍ വിചാരഹീനമിവര്‍ താന്‍ ഹിംസിച്ചിടുന്നില്ലയോ? (൪൪)

അന്നത്യന്തഭയങ്കരന്‍ പുനരുമാചന്ദ്രന്‍ വിതന്ദ്രാശയന്‍
മന്ദത്വം കലരും നൃശംസരെ നയത്താലേ വശത്താക്കിനാന്‍;
എന്നാലക്കശത്തുല്യശേമുഷിയെഴും ക്ലൈവായ വീരന്‍ പരം
നിന്നാനങ്ങനെ നിശ്ചിതാത്മനിയമം നീക്കാതെ നിശ്ചഞ്ചലം. (൪൫)

ഊക്കേറും വഞ്ചനായിട്ടുന്ന ചതിയാണീ വന്നതോൎത്താലിദം
നേക്കേണം പുനരന്യമായ ചതിയെച്ചെയ്തിട്ടു താനെന്നുടന്‍
ധീയ്യേതും കുറവേശിടാത്ത ബലവാന്‍ ചിന്തിച്ചുറച്ചാനവന്‍;
നീക്കേണം വിഷമന്യമാകിയ വിഷത്താലെന്നു ചൊല്ലുന്നതേ. (൪൬)

അന്നാ വന്മതി തീൎത്തു ലേഖ്യമുടനേ പത്രദ്വയത്തിങ്കലാ-
യൊന്നാരക്തനിറം കലൎന്നപരം ധാവള്യസംയുക്തവും;
ഒന്നാമത്തതിലുണ്ടു തൽഫലമുമാചന്ദ്രനു നൽകേണ്ടതാ-
യെന്നാലന്ത്യമതിങ്കലായതരുളിച്ചെയ്തില്ല തെല്ലെങ്കിലും. (൨൭)

നേരല്ലാത്തൊരു വൃത്തി വാട്സനധികം നിന്ദിച്ചു ചൊന്നിട്ടു, തൻ-
ചാരേ കൌശലശാലിമാൎമ്മകടമാം ക്ലൈവങ്ങു കാണിച്ചിട്ടും
ചാരം വ്യാജമിയന്ന പാടലനിറം ചേൎന്നുള്ള പത്രത്തിലും-
ച്ചേരുന്നോരപവാദഭീതിയതിനാൽ കൈയ്യൊപ്പു വെച്ചില്ലഹോ! (൨൮)

വായ്ക്കും ശുദ്ധതയാൎന്ന തന്നെ മതവും വാട്സൻറെകൈയ്യൊപ്പിനെ-
ശ്ശീഘ്രം ക്ലൈവൊരു ക്രൂസല്യം മനമതിൽത്തട്ടാതെയിട്ടാൻ സ്വയം;
മൂക്കോളം നിജവിഗ്രഹം മുഴുവനും തോയത്തിലായീടുകിൽ
പാൎക്കാനില്ലഥ, ശങ്കയെന്നിയെയുടൻ മുങ്ങുന്നതാണുത്തമം. (൨൯)

തൻകാൎയ്യം നിറവേററുവാൻ തുനിയവേയാപത്തണഞ്ഞീടുകിൽ
ശങ്കാഹീനമനാൎയ്യവൃത്തിയുമലം നിന്ദാൎഹമായ്‌വന്നിടാ;
ലങ്കാധീശവധത്തിനാഞ്ഞ ഭഗവാൻ ശ്രീരാമനും വ്യാജമാ-
ൎത്തങ്കാപേതമൊളിച്ചു ബാലിനിധനത്തിങ്കൽ ഗ്രഹിച്ചീലയോ? (൩൦)

എന്നല്ലന്തിദുൎന്നയങ്ങളനിശം ചെയ്യുന്ന ഭൂപാലനെ-
ക്കൊന്നീടുന്നതിനന്യരായവർ കടന്നുദ്യുക്തരായീടവേ
മുന്നേ തന്നെ വളൎന്ന വൈരമകമേയോൎത്തിട്ടിവൻതാനമീ-
യന്യന്മാരൊടു ചേൎന്നുവെന്നതു ദൃഢം ദുൎന്നീതിയായ്‌വന്നിടാ. (൩൧)

എന്നാൽ, സോദരപൂരണം കരുതിടും നിസ്സാരനാമേകനോ-
ടൂന്നവം ചതി ചെയ്യുതിന്നിഹ തുനിഞ്ഞൊന്നുള്ളതോൎത്തീടുകിൽ
ചിന്നും കാൎമ്മികലാപമാൎന്നു വിലസും ക്ലൈവിൻെറ സൽകീൎത്തിയാം
മിന്നും പൂൎണ്ണസുധാകരന്നഭിനവം മാലിന്യമെന്നിൎണ്ണയം. (൩൨)

പിന്നെപ്പാടലമാം നിറം കലരുമക്കുള്ള പ്രമാണത്തിനാ-
ലന്നക്ലൈവു മനസ്സിൽ നിർവൃതിയുമാചന്ദ്രന്നു നൽകീടിനാൻ
മിന്നും വെണ്മതി വേണമെന്നു കരയും ബാലന്നു തൽബിംബമു
(ൾ-
ച്ചേർന്നീടും മുകുരത്തിനാൽ ജനകനാനന്ദം വളർത്തുന്നപോൽ.
(൩൨)

ഏവം വേണ്ടവിധം പ്രസാധനമുടൻ സജ്ജീകരിച്ചുജ്ജ്വലൽ-
ഭാവം പ്രസ്തുതനാടകം ബത! തുടങ്ങീടാൻ തുനിഞ്ഞാദരാൽ
ക്ലൈവായീടിന സൂത്രധാരനവനീട്ടത്തിൻസദസ്സിങ്കല-
ന്നാവിസ്സൂചനമായ നാന്ദി നിജലേഖത്താലുണർത്തീടിനാൻ.
(൩൩)

മുന്നേ താനറിയിച്ച സങ്കടസമൂഹത്തിന്നൊരാശ്വാസവും
വന്നില്ലിന്നുവരെയ്ക്കുമെന്നു നൃപനോടേറ്റുന്നതിന്നെന്നപോൽ
ചിന്നും സൈന്യഗണങ്ങളോടവനുമപ്പത്രാണസാരേണ താൻ
ചെന്നാനന്നു മൃതിന്റ വംശപതി വാണീടും പുരത്തിന്നുടൻ.
(൩൪)

പണ്ടേ താൻ ബകതാപസത്വമിയലും ക്ലൈവിൽ പരം ശങ്ക
(യുൾ-
ക്കൊണ്ടീടുന്ന നബാവുമന്നിതു കേട്ടത്യന്തരോഷോദയം
ഉണ്ടായി സ്വബലവ്രജം സകലവും സന്നദ്ധമാക്കി ദ്രുതം
ശണ്ഠയ്ക്കായ് നഗരത്തിൽ നിന്നു ഗതവാനൽക്രൂലകോലാഹലം.
(൩൫)

മന്നൻ ഷഷ്ടിസഹസ്രസൈനികരെഴും സൈന്യത്തിനെത്തൽ
(ക്ഷണം
വന്നുപ്ലാസിസമാഖ്യമായ പുരിയിൽ ചേർന്നങ്ങു വാണീടവേ
മന്ദത്വം കലരാതണഞ്ഞു വിരവോടാങ്ഗ്ലേയസംഘേശനും
സൈന്യത്തോടഥ കാസിമാപണപുരംതന്നിൽ പ്രവേശിച്ചുതേ.
(൩൬)

ഓരുമ്പോൾ മമ സൈന്യമെത്ര ശിഥിലം! മൂവായിരം സൈ
(നിക-
ന്മാരേയുള്ളിതി,ലെന്തുചാനിവരഹോ! ചെയ്യുന്നു ശത്രുക്കളിൽ?
ചോരിന്നേകുവനെന്നു ജാഫരനരച്ചിട്ടുള്ളൊരസ്സൈന്യമി-
ന്നാരാലെന്തു വരാത്തതെന്നവനമന്ദോൽക്കണ്ഠ പൂണ്ടാൻ തദാ.
(൩൭)

ഔന്നത്യസ്പൃഹയുണ്ടു വേണ്ടവിധമായെന്നാകിലും ഭീതിയും-
ച്ചേൎന്നീടുന്നൊരുത്തമീരജാപഹാനലം സംഭ്രാന്തനായിത്തദാ
മന്നൻതന്നുടെ പാളയത്തിനകമേ ഹാ! കേവലം വാണു തൻ-
സൈന്യവ്രാതമയച്ചിടാതെ ചപലൻ പിട്ടിട്ടിനാൻ ദ്രുതനെ. (൯൯)

അല്പം കാലമമന്ദഘോരതയെഴും വ്യാമോഹഭ്രമാവതാ-
മൂൎപ്പുവിന്നുളവായിടുന്ന ഗദമക്ലൈവിന്റെ ചിത്തത്തിലും
എപ്പോളെങ്കിലുമെന്തിലെങ്കിലുമുദിച്ചിട്ടുണ്ടിതെന്നാലതു-
ങ്ങപ്പോളം മാത്രമതിങ്കൽ മാത്രമതിയായിട്ടും മഹാസങ്കടേ. (൱)

കാൎയ്യത്തിന്റെ ഗുരുത്വമോൎത്ത പൊഴുതിൽ കൎത്തവ്യമെന്തൊന്നു (താ-
നോരാതങ്ങനെ ധീരനെങ്കിലുമവൻ സന്ദേഹവാനായ്ക്ഷണം
പോരാടുന്നതിനാത്മസൈന്യസഹിതം വന്നുള്ള സേനാധിപ-
ന്മാരാം വാട്സനാക്രൂടമുഖ്യരൊടുടൻ മന്ത്രാലയം പുക്കതേ. (൱൧)

“ ഓൎത്താൽ നമ്മുടെ ശത്രുവുന്നതബലൻ; ചാപല്യവാനും മ (ഹാ-
ധൂൎത്താത്മാവുമഹോ! സുഹൃത്തു;—വന താൻ ചെയ്യുന്നതീ യ (ത്നവും;
ചീൎത്താളും ഫലമായ്വന്നിഹ ജയം വന്നീടി;—ലല്ലെങ്കിൽ നാം
മാൎത്താണ്ഡാത്മജഗേഹമെത്തു;—മിവിടെച്ചെയ്യുന്നതെന്തോന്നു (വാൻ? ” (൱൨)

ഏവം ക്ലൈവു തുറന്നു ചൊന്ന വചനം കേട്ടിട്ടു ഗംഭീരമാം
ഭാവം ചേൎന്നൊരു കൂടനേകനൊഴികെസ്സാമാജികന്മാർ തദാ
സൎവ്വന്മാരു ‘ മുടൻ മഹാരണസമാരംഭം മുടക്കുന്നതാ-
ണീ വന്നുള്ള വിപത്തിലിന്നു വര’മെന്നോതീടിനാരൊന്നുപോൽ. (൱൩)

എന്നാലങ്ങനെ തന്നെയെന്നരുളിയസ്സംഘം പിരിച്ചാദരാ-
ലന്നാ വീരനണഞ്ഞു ശാന്തമതിയായ് സേനാനിവേശാംഗണേ,
പിന്നീടും പല ചിന്തകൾക്കു വശനായ് ലാത്തീടിനാനന്തരാ
മിന്നീടും ബഡവാഗ്നിയാൎന്ന കടലത്തീരസ്ഥലത്തെന്നപോൽ. (൱൪)

ശ്ഠ്യം നിശ്ചിതമാക്കിയങ്ങൊരു മുഹൂൎത്തം കൊണ്ടു താനെത്രയും
സ്ഥ്യം പൂണ്ടു വരൂഥിനിപരിവൃഢന്മാരോടു വീരോത്തമൻ
രാതാശ്രു പുരസ്സ്ഥയാം നദി കടന്നീടേണമെന്നാൻ, പുരാ
ളുന്നൊരു രുബികോണനദിയെ ജ്ജൂലസാതെയസ്സീസർ
(പോൽ. (൬൫)
റോന്നാളതിരാവിലേ നദി കടന്നന്നേരം കൊണ്ടു താൻ
റെന്നേറെ നടന്നു ചെന്നു രജനീപ്രാരംഭയാമം പരം
രും തീൎന്നൊരു നേരമാങ്ഗലചമൂവൃന്ദങ്ങളും നാടനം
റവും ഫ്രെഞ്ചർ കലൎന്നിടാതെ ഗതരായ് പ്ലാസിപ്രദേശാങ്ക
ണം. (൬൬)
ക്കികൊണ്ടു വസിച്ചിടും വസുമതീപാലന്റെ സൈന്യ
(വ്രജം
ം വിസ്തൃതമായ പാളയമതിനാഭ്യൎണ്ണമെത്തി ദ്രുതം
ലീഢമതിക്രമിച്ചധികമായ് ക്ഷീണിച്ച തൻസൈനിക-
ന്മാർപൊടു വിശ്രമാജ്ഞ വിരുതൻ ക്ലൈവൻ കൊടുത്തീ
ടിനാൻ. (൬൭)
ൽ ചേൎന്നൊരു ചൂതവാടിയതിനാലന്യോന്യമാച്ഛന്നമായ്
ത്തങ്ങടെ സൈന്യവും മികവെഴുന്നാംഗ്ലേയർ തൻ സൈ
(ന്യവും
ഭീതിയൊടാളശേഷമകലെപ്പാഞ്ഞുള്ളൊരാവീഥിയിൽ
ത്തൊടു താൻ വസിച്ചിതു ധരിച്ച്വാത്മീയശസ്ത്രങ്ങളും.
(൬൮)
ളിൽ വാണനേകവിധമായീടും വിചാരവ്രജ-
രാത്രിയിൽ നിദ്രയെത്തുമണയാതുൽക്കണ്ഠ കൈക്കൊ
(ണ്ടിടും.
ടിന രണ്ടു സേനകളുമന്നാക്കാളഗത്തിലെ-
ത്ത നിശാചരിത്രമതുലം ചിത്തത്തിലോൎത്തീടിനാർ.
(൬൯)
ൽ വസിച്ചിടും നൃപനമന്നോരോ തരം സംശയം
മുഹമ്മുഹുർ ഭയമിയന്നാഹന്ത! സംഭ്രാന്തനായ്
ങ്ങീടിനാ കാളഗൎത്തപിശാചൌഘങ്ങളും കോപാല
ണാ-
ജ്വാലമോടു തന്നെ വളയുന്നെന്നു കണ്ടീടിനാൻ.
(൭൦)

പ്രത്യൂഷത്തിലിളക്കമാൎന്ന മധുകോശത്തിങ്കൽ നിന്നീച്ചപോൽ
പൃത്ഥ്വീനായകസേനയപ്പടകുടീരത്തിങ്കൽ നിന്നഞ്ജസാ
ഉൾത്തീവ്രൎണ്ണരഥ നാലു പാടുമിളകിപ്പോരിന്നു നേരിട്ടു ചെ-
ന്നെത്തീ രോഷമൊടാങ്ഗലേയർ മരുവും മാങ്കാവശങ്കാവഹം
(൭൧)

"പോയാണ്ടീ വലുതായ വേനലിയലും കാലത്തിലത്ര മന-
പ്പോയാണങ്ങനെ ഫാല്ക്കലൻ നിജഭടന്മാരോടു ചെന്നെത്രയും
പേരാളുന്നൊരു കാളഗൎത്തനിലയം പ്രാപിച്ചതെ" ന്നോൎത്തു
കൊ-
ണ്ടാരാൽ സൈന്യഗണത്തെയാങ്ഗലവരൻതാനും നയിച്ചാ
നടൻ. (൭൨)

പട്ടാളങ്ങളുടൻ മൃതിൎന്നണിനിരന്നാജിസ്ഥലത്തിങ്കലുൾ-
പ്പെട്ടാർ തുംഗതരം പെരുംപറയറഞ്ഞത്യുച്ചനാദത്തൊടേ
എട്ടാശാതടവും മുഴക്കിയധികം കല്പാന്തകാലേ പുറ-
പ്പെട്ടാകാശതലത്തിലുഗ്രതയെഴും കാർമേഘജാലങ്ങൾ പോൽ.
(൭൩)

വൎദ്ധിച്ചുള്ള നവാബസേനകൾ ഫലം നോക്കാതെ പോക്കായ
ണ-
ഞ്ഞത്യന്തം ചെലവാക്കിനാർ വെടിമരുന്നോരാതെ ധാരാളമാ
യ്
വിത്താധീശസുതുല്യരാം പ്രഭുവരന്മാൎക്കുള്ള ഗേഹത്തിലെ-
പ്പത്തായങ്ങളിൽ നിന്നു നെല്ലുകൾ മഹാധൂൎത്താൎന്ന ഭൃത്യേശർ
പോൽ. (൭൪)

എന്നാലാങ്ഗലസൈനികേശർ മിതമായ്മാത്രം പ്രയോഗി
ച്ചിത-
ന്നെന്നാലും ഫലമായവൎക്കമിതമായുണ്ടായിതായോധനേ;
കുന്നോളം ബത! സാധനങ്ങളുതിയായ് ക്രൂട്ടീടിലെന്തേ ഫ
ലം?
നന്നാകും വിനിയോഗമാണു നിയതം സമ്പത്തുസമ്പന്നരിൽ.
(൭൫)

മാതങ്ഗങ്ങൾ ഖരങ്ങളുഷ്ട്രതുരഗവ്രാതങ്ങളെന്നല്ല ന-
ല്ലാതുങ്ഗാഭയെഴുന്ന തോക്കുകൾ മഹാഖഡ്ഗങ്ങൾ ചാപങ്ങളും
കാംബോജാളി തുല്യഷ്ണസംഹതി പരാങ്കിശ്രേണിയും ചേൎന്നോരാ
വൻപേറുന്ന നഭാവഃസേന തുമുലം യുദ്ധം തുടങ്ങീ തദാ. (൬൩)

ചൊൽക്കൊള്ളും നിജപക്ഷലക്ഷ്മിയിലെഴും പുത്തൻവിലാസത്തിനാൽ
ചിക്കെന്നുദ്ധതരായ വങ്ഗപതിതൻസേനാധിപന്മാരുടൻ
മുഷ്ക്കാലെത്തി നവീനവൃഷ്ടിദിവസേ സായം സമുത്ഭൂതമായ്
ദിക്കെങ്ങും ചുഴലുന്നൊരീയ്യൽനിര പോൽ പ്രായേണ വീണീടിനാർ. (൬൭)

പോരാട്ടന്നതു കണ്ടുകൊണ്ടു ശിബിരത്തിന്നുള്ളിൽ മേവുന്നൊര-
പ്പേരാളുന്ന സുരാജദൌലനൃപനന്നാംഗ്ളേയസൈന്യവ്രജം
ധാരാളം ക്ഷമയും സുധീരതയുമാൎന്നായോധനം ചെയ്യുത-
ങ്ങാരാൽ കണ്ടുടനൻപരന്നു ബഹുധാ ശോകാതിരേകാകുലം.
(൬൮)

മെത്തീടുന്നതിഘോരമാമഹിഭയത്തിങ്കൽ പെട്ടും ശങ്കയോ-
ടൊത്തീടാൻ നരേന്ദ്രമൌലി നിരസിച്ചേറ്റം സ്വകീയം ബലം,
തത്രാജിമഗനെങ്കിലും ദൃഢമെതിൎക്കുന്നോരമിത്രങ്ങൾ നി-
ന്നെത്തീടും ക്ഷയമെന്നു സംശയമൊടേ സന്ത്രസ്തനായാൻ തുലോം. (൬൯)

പണ്ടേ താനതിഭീരുവായ് ചപലനായിട്ടും മഹീപാലനിൽ
കണ്ടേതാദൃശഭീതി, ഘാതുകവശം ചേൎന്നോരു ദുൎമ്മന്ത്രിമാർ,
'ഉണ്ടേവം ഭയഹേതുവെന്നതു മഹത്താകും മനീഷാബലം
കൊണ്ടേ കാണുകയുള്ളു' വെന്നരുളിയന്നേററം വളൎത്തീടിനാർ.
(൭൦)

ഇക്കാലുഷ്യവിലാസമങ്ങു ധരണീഭൃത്തിൻെറയുള്ളത്തിൽ നി-
ന്നക്കാലം നവമായുദിച്ചനുപദം പാരം പരന്നഞ്ജസാ
പ്രക്കാസന്നകളായ് മഹാരയമൊടേ പായും സ്വഭാവം പെട്ടും
നിഷ്കാലുഷ്യതയാൎന്ന വാഹിനികളെക്കൂട്ടെദ്ദൂഷിപ്പിച്ചുതേ. (൭൧)

ഇത്ഥം നാശമടുത്ത വങ്ഗധരണീഭൃത്തിൻനിവേശത്തിൽ നി-
ന്നത്യന്തം ത്വര പൂണ്ടഹോ! തരമിതാണെന്നോൎത്തുടൻ ജാഫരൻ
വഴിച്ചീട്ടമൊരാംഗല ധ്വജിനിയിൽ, പത്മാകരത്തിങ്കൽ നി-
ന്നത്തുംഗദ്യുതിയാൎന്ന കൈരവിണിയിൽ ഭൃംഗം കണക്കെത്തിനാ
ൻ. (൮൨)

വൻപോരും വല വിത്തഭാണ്ഡനിരയും ശസ്ത്രങ്ങളും നിസ്ത്രപം
പിൻപേ തള്ളിയുടൻ തുലുഷ്കനിവഹം പോർ വിട്ടു വേർപെട്ട
തേ ;
തമ്പേറങ്ങു മുഴക്കിയാംഗ്ലചമൂവൃന്ദങ്ങളും മിന്നൽ പോൽ
മുൻപേ കേറി മുതിൎന്നു പാഞ്ഞതിമദം കൈക്കൊണ്ടു ചിക്കെന്ന
ഹോ ! (൮൩)

അന്നേരത്തു തുലുഷ്കസേനകൾ, കൊടുങ്കാറ്റേറ്റു മറ്റം ചലി-
ക്കുന്നേരം വലുതായ തൂലതതി പോൽ നാനാപ്രദേശങ്ങളിൽ
ചിന്നിക്കൂട്ടു പിരിഞ്ഞു പാരമിളകിപ്പെട്ടെന്നു ബന്ധം വെടി-
ഞ്ഞൊന്നൊന്നായ് നിജരക്ഷ തന്നെ കരുതിപ്പേടിച്ചു മണ്ടീടി
നാർ. (൮൪)

ഒരാരഞ്ഞൂറെഴുനൂറൊടൻപതിനു മേലേഴും കലൎന്നുള്ളതാ-
യോരാ വത്സരമുത്തരായണമണഞ്ഞേറ്റം വിളങ്ങീടവേ
സ്വൈരം പ്ളാസിരണപ്രദേശമതിൽ വെച്ചാംഗ്ലേയരിൽ,
കൌതുകം
ചേരും ഭാരതലക്ഷ്മി ചെയ്തിതു ശുഭം കല്യാണമാല്യാൎപ്പണം.
(൮൫)

“ ഭാഗ്യം കൊണ്ടധുനാ ഭവാനിഹ ബിഹാർ ബംഗ്ഗാളമോറീ
സ്സയ
രാജ്യങ്ങൾക്കു നഭാവതായിനി മുദാ പോകാം നമുക്കെ”ന്നുടൻ
ശ്ലാഘ്യൻ ക്ലൈവുരചെയ്തു ജാഫരനെയും കൂട്ടിച്ചുകൊണ്ടങ്ങു
പോയ്
പ്രാജ്യശ്രീ വിലസും നരേശ്വരപുരംതന്നിൽ പ്രവേശിച്ചുതേ.
(൮൬)

പ്രാപിച്ചങ്ങനെ മൂർഷിദാഖ്യനഗരം, പൌരാളിയോടൊത്തു സ-
മ്മോദിച്ചിട്ടഥ മീർജാഫരനെയക്ലൈവും നബാവായ് തദാ
സ്ഥാപിച്ചാന, വനം തെളിഞ്ഞിവനുമസ്സംഘത്തിനും വേണ്ട
പോൽ
ദീപിച്ചുള്ള സുവർണ്ണരാശി വളരെസ്സമ്മാനമായ് നൽകിനാൻ.
(൪൭)

പിന്നീടു മന്ത്രപരിപാലകരായവർക്കായ്
സമ്മാനമാത്തു വഴിപോലെ പകുത്തിടുമ്പോൾ
സവ്യാജലേഖ്യകഥ കാഷ്ടമറിഞ്ഞുടൻ താൻ
മൂർച്ഛിച്ചു വീണിതു വണിക്പതിയായ ചന്ദ്രൻ. (൪൮)

ത്രാസം കൊണ്ടു സുരാജനും രണമതിൽ ശേഷിച്ച സൈന്യേന
തൻ-
വാസം വീണ്ടുമണഞ്ഞു പോതവിടെയും സംഘം വിശങ്കം ജ
വാൽ
രോഷംപൂണ്ടുവരുന്നതോർത്തുടനൊളിച്ചപ്പോൾ ശ്രവശ്ഛേദന-
ദ്വേഷം പണ്ടുഴമേകനെത്തിയവനെത്തേടിപ്പിടിച്ചീടിനാൻ.
(൪൯)

കഷ്ടം ! ദൈന്യമെഴും സുരാജനെയുടൻ തൻമുന്നിലെത്തിക്കവേ
ശിഷ്ടൻ ജാഫരനും കനിഞ്ഞൊരുവിധം കൈവിട്ടയച്ചീടിനാ
ൻ ;
കൊട്ടാരത്തിനകത്തു താനവനെയങ്ങന്നത്തെ രാജാത്മജൻ
ഗൌഷ്ഠീനത്തിനകത്തു ഗോവതിനെയെന്നോണം ഹനിച്ചാൻ
പുനഃ. (൫൦)

നാനോപായങ്ങളാലിങ്ങനെ ഭയമഖിലം തീർത്തുടൻ ക്ലൈവു
മോദാൽ
ദാനംചെയ്തുള്ളതായീടിന നവാബ്പതിസ്ഥാനമന്യൂനമാനം
മാനം ചേരുന്നൊരാംഗ്ലേയകരുടെ പുരുസാഹായ്യമാലംബമാ
ക്കി-
സ്സാനന്ദം വാണു ഹർമ്മ്യങ്ങളിലതിവിഭവശ്രീഭരം ജാഫരാഖ്യൻ.
(൫൧)

"വംഗവിജയം" എന്ന
ആറാം സർഗ്ഗം
സമാപ്തം.

—oo:o:oo—

## ഏഴാം സൎഗ്ഗം.



അനന്തരം ക്ലൈവിനെഴും ജയം കേ-
ട്ടനന്തസന്തോഷരസം കലൎന്നു
സംഘാധിപന്മാർ ഗുണവത്സലന്മാർ
ബംഗാളഭൎത്തൃത്വമവന്നു നല്കി. (൧)

പൂവെണ്ണിലാവിന്നൊളി കല്പമേകം
ശ്രീ വിങ്ങിടുന്നോരവനുള്ള കീൎത്തി
ഹിമാചലം തൊട്ടഥ സേതുവോളം
സമാഗമിച്ചിങ്ങു പരന്നു പാരം. (൨)

തെക്കുള്ള ദിക്കെങ്ങു വെടിഞ്ഞു മന്ദ-
മക്കൻ കണക്കിങ്ങു വടക്കുദിക്കിൽ
പുക്കുള്ളൊരക്ലൈവമഹാശയന്നു
ചിക്കെന്നു വൎദ്ധിച്ചിതു നല്പ്രതാപം. (൩)

അവന്നെഴും പ്ലാസിജയത്തിലന്നാ-
ളാക്കോടശൌൎയ്യം പരിമഗ്നമായി
കൃഷ്ണന്റെയാമ്പാടിയിലുള്ള വീൎയ്യം
ഭൌമമഴ്ത്തീടാപ്രൌഢിയിലെന്നവണ്ണം. (൪)

ഭുജിച്ചിതക്ലൈവു ധരിത്രിയെത്താൻ,
ഭുജിച്ചതേ ജാഫർവിഭൂതി മാത്രം;
ഭരിച്ചു പൂൎവ്വൻ വഴിപോൽ പ്രജൌഘം,
ധരിച്ചു സൌവൎണ്ണകിരീടമന്യൻ. (൫)

ബംഗാളരാജ്യത്തിലിവണ്ണമുള്ളാ-
രാംഗ്ലേയധാൎഷ്ട്യങ്ങളറിഞ്ഞ നേരം
ഇൻഡ്യാതലം വാണിജർ കൊള്ളയിട്ടെ-
ന്നുണ്ടായ് നരേശൎക്കു വിചാരമുള്ളിൽ. (൬)

തഴച്ചിട്ടം ജാഫരവംഗലക്ഷ്മി
സഹിച്ചതില്ലന്നു നരേശ്വരന്മാർ
മദിച്ച ചൈദ്യാദികൾ പണ്ടു കൃഷ്ണൻ
ഹരിച്ച വൈദർഭിയെയെന്നപോലെ- (൭)

ക്ലൈവിൻസുഹൃത്താമവനോടെതിർപ്പാൻ
കൈവന്ന ദർപ്പാൽ നൃപരുദ്യമിച്ചു;
ഫാലാക്ഷനേന്തും ഫണിയിങ്കലേതും
ഫലിപ്പതോ പക്ഷിവരൻെറ വൈരം?. (൮)

അയോദ്ധ്യതൻനായകനായ് തദാനീം
വസിക്കുമുർവീപതി ഷൂജദൌലൻ
സ്വയോദ്ധൃവൃന്ദത്തൊടു വംഗരോട-
ങ്ങെതിർപ്പതിന്നായ് സഹസാ തുനിഞ്ഞു. (൯)

എന്നാൽ നമുക്കും പട വേണമെന്നോ-
ത്തന്നാഗമിക്കും പരഭൂപരോട്ടം
ഒന്നിച്ചിവൻ ഷാലമ,- രാജപുത്രൻ-
തന്നെ ഗ്രഹിച്ചാജിയിൽ മുൻപനാക്കി. (൧൦)

അവൻെറ യുദ്ധക്കൊടി കണ്ട നേര-
ത്തസംഖ്യയോദ്ധാക്കൾ വളഞ്ഞു ചുഴം
വിളക്കു കാണുമ്പൊളതിന്നു ചുററും
വിരഞ്ഞു കൂട്ടം ശലഭങ്ങൾ പോലെ. (൧൧)

പരാങ്കിമാർ ജാട്ടരുമപ്രകാരം
മാരാഷ്ട്രരെന്നുള്ള ജനങ്ങളാലേ
നിറഞ്ഞു സൈന്യം, സലിലപ്രവാഹ-
ഗണങ്ങളാലേ നദിയെന്നപോലെ. (൧൨)

ചൊല്ലൊണ്ടുമിസ്സൈന്യഗണങ്ങളോടൊ-
ത്തല്ലേതരോത്സാഹമിയന്നു ഷാലം,
കെല്ലാൻറ വംഗാധിപവൃദ്ധമാകും
നല്ലാടലിപത്രമതിക്രമിച്ചു. (൧൩)

ഈ രാജപുത്രന്റെ ബലപ്രതാപം
പാരാതറിഞ്ഞുള്ളൊരു മാത്രയിങ്കൽ
ഭരാതിരേകത്തെ വഹിച്ചു നവ്യൻ
നരാധിപൻ ജാഫരനുള്ളിലേററം. (൫൪)

കൈക്കൂലി നൽകീട്ടരിതന്നെ മാററാ-
നമന്ദമുള്ളത്തിലവൻ കൊതിച്ചു
നൽക്രവ്യമേകീട്ടു തിമിംഗിലത്തെ
മഹാർണ്ണവേ നാവികനെന്നപോലെ. (൫൫)

വീരാഗ്ര്യനാകും പുരരക്ഷി രാമ-
നാരായണാഖ്യൻ പുനരന്നു ധീരം
സ്ഥിരാശയൻ ക്ലൈവു വരുംവരെയ്ക്ക-
മരാതിസംഘത്തെയെതിർത്തു നിന്നാൻ. (൫൬)

വരുന്നൊരക്ലൈവിനെഴും ബലത്താൽ
പരന്നു പൊങ്ങും പൊടി കണ്ട നേരം
നിരന്ന സൈന്യങ്ങളമന്ദമന്നാ-
ക്കരന്നഹോ! വെന്തു പറന്നു വേഗാൽ. (൫൭)

ഉദന്തമേവം ബഹുവിസ്മയത്തിൻ-
പദന്തദാ കേട്ടു സമാഹിതാത്മാ
മനന്തെളിഞ്ഞാശു വസുന്ധരേശ-
നനന്തസമ്മാനമവന്നു നൽകി. (൫൮)

കൃതാർത്ഥനായോരു മഹീശ്വരൻതൻ-
കൃതജ്ഞഭാവം നിജബന്ധുവിങ്കൽ
തടിദ്വിലാസത്തിനു തുല്യമേക-
നിമേഷമേയിങ്ങനെ നിന്നതുള്ളൂ. (൫൯)

“സ്വാതന്ത്ര്യമെന്നുള്ളതു ലേശമില്ലാ-
താഹന്ത! ഞാനോ ഹതനായിതല്ലോ;
ഇംഗ്ലീഷുകാർതൻവശനാമെനിക്കീ
മഹാധനത്താൽ ഫലമെന്തു പാർത്താൽ? (൬൦)

ക്ലൈവായ വേതാളവരൻ പണത്താൽ
കനിഞ്ഞു മൽകിങ്കരനായിടുന്നു;
ഒരിക്കലുൾക്കോപമിവന്നുദിച്ചാൽ
ദഹിക്കുമെല്ലാമിവനില്ല വാദം. (൨൧)

എന്തും പ്രവർത്തിക്കുവതിന്നു ധൈര്യം
ചിന്തുന്നൊരിദ്ദുഷ്ടനെയിന്നു വേഗാൽ
എന്തെങ്കിലും ചെയ്തു സമാനവീര്യ-
മേന്തും ജനത്താൽ നിരസിച്ചിടേണം. (൨൨)

വടക്കുദേശങ്ങളിൽ നിന്നു കഷ്ടം!
പരാങ്കിമാരിന്നു പരാസ്തരായി;
അല്ലെങ്കിലെന്നോടവർ ചേർന്നിവൻതൻ-
പരാസനം ചെയ്തിടുമായിരുന്നു. (൨൩)

യൂറോപ്യരെപ്പോരിലഹോ! ജയിപ്പാൻ
യൂറോപ്യർ താൻ, സംശയമില്ല, വേണം;
ബ്രഹ്മാസ്ത്രവീര്യത്തെയടക്കുവാന-
ബ്രഹ്മാസ്ത്രമെന്നാണു പറഞ്ഞുകേൾപ്പൂ." (൨൪)

ചിന്തിച്ചിവണ്ണം ബഹുകാതരാത്മാ
തന്ത്രജ്ഞനാം ജാഫരനും തദാനീം
ചിരേണ ചിൻസൂറയിലന്നു വാഴും
ഡച്ചാളിയെഗ്ഗൂഢമിളക്കി വിട്ടു. (൨൫)

സ്വശക്തിയോർക്കാതവരും മദിച്ചി-
ട്ടാംഗ്ലേയരോടേല്പതിനിച്ഛയോടേ
സന്നാഹമോരോന്നു തുടർന്നിതന്നാൾ;
സമ്പത്തിലാരത്ര കൊതിച്ചിടാത്തു? (൨൬)

പെരുത്ത ദുർമ്മോഹികളുഗ്രമായി-
ട്ടൊരുക്കമോരോന്നു നടത്തവേ താൻ
കരുത്തെഴും ക്ലൈവവരെ ക്ഷണത്തിൽ
തുരത്തി മേഘങ്ങളെ മാരുതൻ പോൽ. (൨൭)

കെട്ടിടൊലാ കോട്ടയെ മേലിൽ നിങ്ങൾ
പട്ടാളവും കൂട്ടരുതെന്നിവണ്ണം
ചട്ടങ്ങൾ ചെയ്തിട്ടവരെ സ്വരാജ്യേ
വസിക്കുവാൻ ക്ലൈവവർ സമ്മതിച്ചു. (൨൮)

ഏവം സ്വവൎഗ്ഗത്തിനു വേണ്ടവണ്ണം
താവുന്നൊരൈശ്വൎയ്യമനശ്വരം താൻ
സ്ഥാപിച്ചുടൻ വിശ്രമവാഞ്ഛയോട-
ക്ലൈവാത്മദേശത്തിനു യാത്രയായി. (൨൯)

ആ വീരസിംഹേന്ദ്രനൊഴിഞ്ഞ നേര-
ത്താവിൎമ്മദം ഭൂപതികുഞ്ജരന്മാർ
ബങ്ഗാളമാം, ശ്രീ വിളയാട്ടുമോമൽ-
പ്പൂങ്കാവിലേയ്ക്കങ്ങു കടന്നു വീണ്ടും. (൩൦)

അപ്പോൾ മഹാഭൂപതിയായിരിക്കും
കെല്പാൎന്ന ഷാലം നിജബന്ധുവാകും
ചൊല്പൊങ്ങുമഷ്ഷൂജകദൌലനോടൊ-
ത്തപ്പാടലീപുത്രപുരം വളഞ്ഞു. (൩൧)

ഘോരാരിവൎഗ്ഗത്തെയെതിൎത്തു രാമ-
നാരായണൻ താനഥ മുൻപിലെപ്പോൽ,
വിവേകസാരം, വിരമിച്ചു വീണ്ടു-
മെഴും വികാരങ്ങളെയെന്നവണ്ണം. (൩൨)

വൈകാതെ വന്നാംഗലരിങ്ങു സാഹ്യ-
മേകീട്ടുമെന്നുള്ളൊരു മോഹമോടേ
കൌടില്യഹീനം നഗരത്തെ, നവ്യൻ
കൌടില്യനെന്നോണമവൻ ഭരിച്ചു. (൩൩)

കല്യത്വമാൎന്നിട്ടുടനാംഗലേന്ദ്രൻ
കല്യാദനെത്തുന്നതറിഞ്ഞു പാരം
പേടിച്ചഹോ! മൂഷികബാലിലേയ്ക്കായ്
ഉൾപെട്ടെന്നു ശത്രുക്കൾ ഗമിച്ചിതപ്പോൾ. (൩൪)

കല്യാദനല്ലാസമൊടേ മടങ്ങി-
ശ്ശത്രുക്കളെപ്പിൻതുടരാൻ തുടങ്ങി;
കൌടില്യമുള്ളോരവർ ശീഘ്രമപ്പോൾ
കടന്നു പുഷ്പാലയമെത്തി വീണ്ടും. (൯൫)

ചതിക്കവാനിങ്ങനെയങ്ങുമിങ്ങും
ചരിക്കയാൽ ദുർഗ്രഹനായ്ഭവിക്കും
ഖലാരിയെ ശ്യേനസമം പതിച്ചു
ബലേന നേതാവു പിടിച്ചു നാക്സൻ. (൯൬)

ശീഘ്രം ജഗൽപ്രാണഹരങ്ങളാകും
നാക്സൻെറയുദ്ധ്യന്നളികങ്ങളപ്പോൾ
നേക്കുന്ന തൽസൈന്യഗണത്തെയെല്ലാം
ഭക്ഷിച്ചു ചക്ഷുശ്ശ്രവണങ്ങൾ പോലെ. (൯൭)

ഏവം തദാ ശത്രുവിനെജ്ജയിച്ചു-
ക്ലൈവിന്നു നേരേ കിടയായ നാക്സൻ
തന്മിത്രമാമന്യനഭാവിനേയും
കെല്ലോട്ടു തോല്പിച്ചതികീർത്തിയാന്നു. (൯൮)

ചെല്ലോങ്ങുമപ്ലാസിരണാദ്ധ്വരത്തിൽ
ക്ലൈവായ യജ്വാവു ചമച്ചതാകും
പ്രതാപത്രപാഗ്നിയെയിപ്രകാരം
പാലിച്ചു നാക്സാദികൾ വേണ്ടപോലെ. (൯൯)

എന്നാകിലും നൂതനവംഗഭർത്താ-
വായിട്ടു തീൎന്നീടിന വാൻസിതാൎത്തൻ
നന്നായ് നിജസ്ഥാനഭരം വഹിപ്പാ-
നന്നാളശക്തതചമിയന്നു പാരം. (൱)

ദുൎന്നീതിമാന്മാരുടെ വിദ്യയും സ്ത്രീ-
വൃന്ദാനുഗന്മാരുടെ സിദ്ധിയും പോൽ
അന്യൈനഗമന്മാക്കിയലും പ്രഭുശ്രീ-
യന്നാശ്രു ദുൎമ്മാൎഗ്ഗഗയായ് ചമഞ്ഞു. (൱൧

സ്വസ്വാമിമാർ ദൂരെ വസിച്ചിടുമ്പോൾ
സ്വതന്ത്രരായ് സ്വാത്മസമീഹയോടേ
ധാൎഷ്ട്യം വഹിക്കുന്നൊരു കിങ്കരൎക്കു
തോന്നുന്നതെല്ലാമവരന്നു ചെയ്താർ. (൬൬)

എല്ലാ വഴിക്കും ഗതയായനല്പം
ബലം കലൎന്നുള്ള തദീയതൃഷ്ണാ
വളൎന്നു, വൎഷത്തിലെഴും സരിത്തിൻ-
തരംഗചാപല്യഭരം ധരിച്ചു. (൬൭)

ബങ്ഗാളരാജ്യത്തിലെഴുന്ന നാനാ-
ദുൎവൎണ്ണചാമീകരരത്നജാലം
അക്കാളിഘട്ടത്തിലണഞ്ഞു സംഘ-
പ്രണാളരന്ധ്രാംവഴി മന്ദമന്ദം. (൬൮)

ഭൃത്യത്വമാൎന്നീടിന ദേശ്യരോട-
ബ്ഭൎത്തൃത്വമുള്ളോരവരന്യദേശ്യർ
വാങ്ങീടിനാർ മൂല്യമതല്പമായി;
വിററീടിനാർ മൂല്യമനല്പമായും. (൬൯)

പൃത്ഥ്വീശർ വാണിജ്യവിധം തുടൎന്നാ-
ലിത്ഥം ഭവിക്കുന്നതു യുക്തമത്രേ;
ഇന്ദ്രാനുജൻ ഭിക്ഷയിരന്നു മുന്നം
ലോകത്രയം പാട്ടിലടക്കിയല്ലോ. (൭൰)

നവാബിനേയും തദധീശരാകും
സംഘത്തെയും സംഘനിയോജ്യരേയും
എന്നല്ല തൽസേവകരേയുമന്നു
ജനങ്ങൾ പേടിക്കണമെന്നു വന്നു. (൭൧)

നവാബുതന്നാജ്ഞ മറുത്തുവെന്നാ-
ലവന്റെ കീഴുള്ളവർ ശിക്ഷയേകും;
ബങ്ഗാളഭൎത്താവിലമൎന്നിടാഞ്ഞാൽ
ശിക്ഷിക്കുമപ്പോളിഹ രണ്ടുപേരും. (൭൨)

കുറഞ്ഞിടുന്നോരു ധനാലയങ്ങൾ
നിറഞ്ഞിടാനായി നവാബധൂൎത്തർ
ചുഴിഞ്ഞഹോ! ലോകരെയത്ര ഞെക്കി-
പ്പിഴിഞ്ഞു ചാറൊക്കെയെടുത്തിതന്നാൾ. (൯൯)

ഓൎത്താൽ നവാബാണിഹ രാജ്യപാലൻ,
മിത്രങ്ങൾ താൻ കേവലമിന്നു ഞങ്ങൾ
ഇത്ഥം പറഞ്ഞപ്പുരവാസിഖേദം
കേട്ടില്ലതെല്ലും പുനരാംഗലന്മാർ. (൱)

നവാബുമസ്സംഘവുമിപ്രകാരം
വെടിഞ്ഞൊരപ്പൌരർ വലഞ്ഞു പാരം
ഭൂലോകവും പൈതൃകലോകവും വി-
ട്ടെഴും പിശാചങ്ങൾ കണക്കു കഷ്ടം! (൱൧)

മദം കുറഞ്ഞന്നു തടസ്ഥഭാവം
വഹിച്ചിടും മറ്റു മഹീശ്വരന്മാർ
ആങ്ഗ്ലേയർ വാണീടിന വങ്ഗദേശം
സ്പൃശിച്ചതേയില്ല മനസ്സുകൊണ്ടും. (൱൨)

സുരാജദൌലൻ ബത! ധൎമ്മഹീനം
പുരാ ഭരിച്ചെന്നതു സത്യമത്രേ;
എന്നാലുമന്നാളിലനാഥഭാവം
വന്നീല പാൎത്തീടിൽ മഹിക്കിവണ്ണം (൱൩)

ഇല്ലാത്ത രാജാവിലുമൊട്ടു ഭേദം
വല്ലാത്ത രാജാവു ഭരിപ്പതത്രേ;
യാദസ്സുകൾക്കമ്മരുഭൂമിയെക്കാൾ
കുണ്ഡം ലഭിച്ചാലതു തന്നെ മെച്ചം. (൱൪)

ഉൽഖാതമാം വങ്ഗമഹീതലത്തിൽ
സംസ്ഥാപിതൻ ജാഫരനത്ര തെല്ലും
ഫലം തദാ നൽകിയതില്ല കാലേ
പൂങ്കാവിൽ നട്ടോരു മരം കണക്കേ. (൱൫)

ആംഗ്ലേയഭൎത്താവിഹ ജാഫരൻതൻ-
പദത്തി,ലേററം പടുവായ് വിളങ്ങും
തദീയപുത്രീപതിയെത്തദാനീ-
മുദീതമോദം നിയമിച്ചു ധീരൻ. (൯൬)

നവോദിതൻ സന്മതി മീരകാസിം-
നാമാവവൻതാനഥമാംഗലക്കായ്
സമ്മാനമെന്നങ്ങു പറഞ്ഞു വന്ന
സിംഹാസനത്തിൻവിലയാശു നൽകി. (൯൭)

ശ്രീവൃദ്ധിയാലുന്നതകാന്തിയുള്ളൊ-
രാ വൎദ്ധമാനപ്രമുഖങ്ങളാകും
പുരങ്ങൾ മൂന്നന്നു നബാവവീരൻ
കൊടുത്തിതാംഗ്ലേയഗണത്തിനായി. (൯൮)

തുംഗം ധനം നൽകിയെടുത്തതാകും
ബംഗാളദേശം സ്വയമേവ സൎവ്വം
ഭരിപ്പതിന്നന്നു തുടങ്ങി പാരം
മഹത്വമേറുന്ന നബാവു ധീമാൻ. (൯൯)

ഒട്ടേറെ നാളാശ്രയദോഷമൂലം
പുഷ്ടേതരം നിഷ്പ്രഭമായ് നിതാന്തം
ഇരുന്ന ബംഗ്ഗാളനബാവതേജ-
സ്സുത്തുംഗമായപ്പൊഴുതുജ്ജ്വലിച്ചു. (൱)

അവൻ വെടിഞ്ഞിട്ടഥ കാളിഘട്ട-
നേദിഷ്ഠമാം മൂൎഷിദപത്തനത്തെ,
കടന്നു മുംഗീരമഹാപുരത്തിൽ
സ്ഥാപിച്ചതേ മൂലപുരം നവീനം. (൱൧)

ആംഗ്ലേയദത്താഭയനായ രാമ-
നാരായണൻ പാടലിപുത്രധുൎയ്യൻ
ഉടൻ വളൎന്നോരു നബാവകോപ-
സ്ഫുടാഗ്നിയിങ്കൽ ശലഭത്വമാൎന്നു. (൱൨)

സംവത്സരം ഷഷ്ടിതമം മുതൽക്ക-
ങ്ങാ മീരകാസിം പുനരഞ്ചു വഷം
ആംഗ്ലേയസംഘത്തെയെതിൎത്തു നിൽക്കും
പ്രതാപമോടേ മഹിയെബ്ഭരിച്ചു. (൩൰)

സംഘത്തിനുള്ളോരു ചരക്കിനൊന്നും
ചുങ്കങ്ങൾ വേണ്ടെന്നു വിധിച്ച ചട്ടം
തൽഭൃത്യർ താൻ ദുർവ്വിനിയോജനത്താൽ
കെടുത്തതോൎത്തിട്ടു കയൎത്തു കാസിം. (൩൧)

ഇമ്മേന്മയോ പിന്നിവരൊട്ടുമേ താ-
നിളയ്ക്കയില്ലെന്നതു കണ്ടു ഭൂപൻ
വേണ്ടാക്കമേയെന്നിഹ ചുങ്കമെന്നോ-
ട്ടിനത്തിനെത്തന്നെ നിരുത്തൽചെയ്തു. (൩൨)

നൃപൻെറയിക്കല്പന വാൻസിതാൎത്തൻ
ഗ്രഹിച്ചു പാരാതഥ സമ്മതിച്ചു;
നീതിക്കു ചേൎന്നീടിന വൃത്തി കണ്ടാൽ
നിന്ദിക്കുവാൻ തോന്നുകയില്ലയല്ലോ. (൩൩)

എന്നാലവൻതൻസഹകാരിവൎഗ്ഗ-
മവൻെറയിസ്സമ്മതിയിങ്കലേററം
മുഷിഞ്ഞുവെന്നല്ല നരേന്ദ്രനേയും
ദുഷിച്ചു ചൊന്നാരതിമാത്രമന്നാൾ. (൩൪)

മഹത്തമേറുന്ന പദത്തെയീ നാം
കൊടുത്തു വാഴിച്ചൊരു നീചനാകും
ഇവൻ തിരിഞ്ഞിന്നിഹ നമ്മളെത്താൻ
ദ്രോഹിച്ചിടുന്നെന്നവരോൎത്തു ഗൎവ്വാൽ. (൩൫)

ഓരോ തരം ഭീഷണി ചൊന്നു നന്നായ്
പ്രേരിച്ചു പാരാതവരെങ്കിലും താൻ
ധീരൻ നൃപൻ നീതി വെടിഞ്ഞ ശുല്ക്ക-
വ്യവസ്ഥ വീണ്ടും നിയമിച്ചതില്ല. (൩൬)

ശാസിക്കിലും ധാർഷ്ട്യമിയന്ന ശിഷ്യൻ
ശാസിച്ച മാർഗ്ഗത്തിൽ നടന്നിടാഞ്ഞാൽ
കോപിച്ചുടൻ തൽഗ്ഗുരു ചെയ്തിടുന്ന
പ്രവൃത്തിയെച്ചെയ്തിതു സംഘമപ്പോൾ. (൧൦)

പോരായ്മയാണീ രിപുനിന്ദയെന്നും-
ത്താരാന്ന കോപാതിശയത്തൊടന്നാൾ
പോരാടുവാനായിതക്രുദ്ധരും താൻ
ധാരാളമായ് സന്നഹനം തുടന്നു. (൧൧)

സല്ലീലയോടാങ്ഗലനാഥനായോ-
രെല്ലീസുടൻ പുഷ്പപുരം ഹരിച്ചു;
മല്ലൻ തദാ കാസിമനെത്തി രോഷ-
പ്രോല്ലാസമോടായവനെപ്പിടിച്ചു. (൧൨)

ബങ്ഗാളഭർത്താവഥ മൂഷിദാഖ്യ-
പുരത്തെ നേരിട്ടു ഹരിച്ചു വേഗാൽ
നഭാവപീഠത്തിലിരുത്തി വീണ്ടും
വയോധികൻ ജാഫരനെത്തദാനീം. (൧൩)

പാണ്ഡൻ മഹാവൃദ്ധതയാന്ന രാജ്യ-
ഭ്രഷ്ടൻ ധരിത്രീപതി രത്നപീഠേ
കരേറി നല്ലല്ലവലഗ്നമായി-
ട്ടിരുന്നിട്ടും വെള്ളില പോൽ വിളങ്ങി. (൧൪)

പ്രസിദ്ധമാകും ഗിരിയായിൽ വെച്ചും
പിന്നുദയനല്ലാപുരിയിങ്കൽ വെച്ചും
ക്രമേണ മുങ്ഗീരപുരത്തിൽ വെച്ച-
മാംഗ്ലേയരാൽ നിജ്ജിതനായി കാസിം. (൧൫)

കടന്നു മേലും ശഠർ നിങ്ങളെന്നെ-
ത്തുടന്നു പീഡിക്കുകിൽ ഞാനശങ്കം
കൊന്നീടുമൻ ബന്ദികളെബ്ബലത്താ-
ലെന്നാങ്ഗലന്മാരൊടവൻ പറഞ്ഞാൻ. (൧൬)

കൃച്ഛ്രാൽ ക്ഷയിപ്പിച്ചൊരിവൻ, വെടിഞ്ഞാൽ
വഷ്ളിച്ചുപോമെന്നു നിനച്ചു സംഘം,
രുജാവികാരങ്ങളും ഭിഷഗ്വരൻ പോ-
ലവന്റെ കോപങ്ങളും ഗണിച്ചതില്ല. (൨൭)

വചോനുസാരേണ കടന്നു കാസി-
മനന്തരം പാടലിപുത്രഗേഹേ
കാരാഗൃഹസ്ഥം ശിശുവൃദ്ധനാരീ-
വാരം ബലാൽ നിർദ്ദയമായ് വധിച്ചു. (൨൮)

ഷുരാജദൌലാഖ്യനരാധിപന്ത-
ന്നാദേശഭാവത്തെ വഹിച്ചു കാസിം
രംവണ്ണമുള്ളോരപദാനവൃത്തി
നടത്തുവാൻ സ്ഥാനിയതായ് ഭവിച്ചു. (൨൯)

അക്കാലഗത്തത്തിലുദിച്ചതേക്കാൾ
ഭയങ്കരം പുഷ്പപുരീചരിത്രം
കേൾക്കായ നേരം പുനരാംഗലന്മാ-
ർക്കുൾത്തുന്ന കോപം പരമുജ്ജ്വലിച്ചു. (൩൦)

മിത്രങ്ങൾതൻചോര ചൊരിഞ്ഞമൂല-
മുത്തുംഗമാമാംഗലവീരകോപം
ഓജസ്സു ചേർന്നു പടർന്നു മേഘ-
ജ്യോതിസ്സുപോൽ കത്തിയെരിഞ്ഞു പാരം. (൩൧)

പാടേ തകർക്കുന്നതിനുററ ഗർവ്വ-
ത്തോടേ വരും സംഘബലത്തിനപ്പോൾ
രംടേരമപ്പുഷ്പപുരം വിനോദ-
ക്രീഡോചിതം പുഷ്പപുരത്വമാർന്നു. (൩൨)

മടിച്ചു സേനാഗതി കണ്ടു മണ്ടി-
ഗ്ഗമിച്ചുടൻ കോട്ടയിൽ നിന്നു കാസിം
ഉദിച്ച ഖേദത്തൊടു ഷൂജദൌലൻ
വസിച്ചിടുന്നോരു പുരത്തിലെത്തി. (൩൩)

നൃപേന്ദ്രസാമന്തരിലഗ്ര്യനാമീ
നൃപൻ മഹാനൈപുണശാലിയന്നാൾ
പ്രവൃദ്ധവീര്യത്തൊടയോദ്ധ്യയേററം
പ്രതാപമുൾക്കൊണ്ടു ഭരിച്ചിരുന്നു. (൩൪)

സ്നേഹം നടിച്ചമ്മുഗളീശനാകും
ഷാലം തെളിഞ്ഞീ നൃവരൻസദസ്സിൽ
നിത്യാതിഥിത്വത്തെ വഹിച്ചനല്പം
ഭീത്യാ തദാ വന്നു വസിച്ചിരുന്നു. (൩൫)

ദുരാശയൻ കാസിമണഞ്ഞു പാരം
പ്രാർത്ഥിക്കയാലീ നരപാലകന്മാർ
ജനിച്ചിടും നൂതനവൈരമോടേ
ഗമിച്ചിതാംഗ്ലേയകരോടെതിർപ്പാൻ. (൩൬)

ആർത്താനുകമ്പാവശനാകയാല-
ല്ലിത്ഥം തദാ പോയതു ഷൂജദൌലൻ;
സ്വാർത്ഥം നിനയ്ക്കാതിഹ നീതിമാർഗ്ഗ-
പാന്ഥർക്കു പാർത്താലൊരു കൃത്യമുണ്ടോ?. (൩൭)

പലപ്പൊഴും കൈയിലണഞ്ഞു വീണ്ടും
പൊയ്പ്പോയതായുള്ള ബിഹാരരാജ്യം
ചിരേപ്സിതം കൈവശമാക്കുവാനായ്
നിനച്ചുസംഘത്തൊടെതിർത്തു ഷൂജൻ. (൩൮)

സ്വകീയസാമന്തവശംവദത്വം-
ന്മിത്തമഷ്ഷാലമചക്രവർത്തി
തടസ്ഥനെന്നാലുമിഹ ദ്രുമം പോൽ
ഗമിച്ചു തദ്വാഹിനിയാൽ പ്രണുന്നൻ. (൩൯)

നിനച്ചിരിക്കാത്ത സമാകുലത്വം
ഭവിച്ചു ശൈഥില്യമിയന്നു പാരം
വസിച്ചിടുന്നൂ രിപുവെന്ന വൃത്തം
ഗ്രഹിച്ചിവൻ ഹന്ത! തരത്തിനെത്തി. (൪൦)

ഉടൻ ശമിപ്പിച്ചു സമാകുലത്വം
സ്തുടം നിരന്നുള്ള ബലങ്ങളോടേ
പടുത്വമേറീടിന സംഘനേതാ-
വടുത്തു മൺറോ രിപുവോടെതിർത്തു. (൩൧)

ഉടംക്കാമ്പിലുൽക്രുലകത്രുഹലത്താൽ
മുഷ്ക്കേന്ന സൈന്യദ്വയമന്നു തമ്മിൽ
ബക്സാർപുരത്തിൻനികടത്തിൽ വെച്ചി-
ട്ടുക്കോട്ടു നേരിട്ടു സമാഗമിച്ചു. (൩൨)

വൈരം കലന്നാശു ജയാഗ്രഹത്താൽ
സ്വൈരം കടന്നേററവർ ചെയ്ത പോരിൽ
വീരാങ്കിതൻഘോരതരാരവത്താൽ
പാരം കിടുങ്ങീ ബത ! ദിങ്മുഖങ്ങൾ. (൩൩)

ചൊരിഞ്ഞു രക്തച്ഛട,—യാമഗന്ധാ
പരന്നു, ധൂമങ്ങൾ നിറഞ്ഞു ഗാഢം,
ഉതിന്ന ശസ്ത്രങ്ങളണഞ്ഞു ദേഹം
തകൎന്നു പാരം ബഹുഘോരഘോരം. (൩൪)

അഹന്തയാഹന്ത ! വളൎന്നു നല്പം
നിരന്തരം താനൊരു യാമകാലം
പരന്ന രോഷാലവർ ധൈര്യമോടേ
പരസ്പരം സംപ്രഹരിച്ചു പാരം. (൩൫)

ഇത്ഥം രണത്തിങ്കലഭീകരായ്ത്താൻ
വൎത്തിക്കുമാംഗ്ലേയകരിൽ ജയശ്രീ
സാമ്രാജ്യലക്ഷ്മിനികടത്തിൽ നിന്നും
ചെമ്മേ വരും ഭൂതി കണക്കണഞ്ഞു. (൩൬)

സാമന്തനാം ഷൂജനെ വിട്ടു വേഗാൽ
സംഘം ശ്രയിച്ചാനഥ ചക്രവൎത്തി ;
പരം മദിച്ചീടിന ഭൃത്യനെക്കാ-
ളരാതി താൻ നല്ലവനാശ്രയിപ്പാൻ. (൩൭

നരാധിപൻ തള്ളിയ ഷൂജദൌലൻ
പരാധിപൂണ്ടാശു ദരാതിലോലൻ
അരാതിസംപീഡനമേററ പാരം
ത്വരാതിരേകത്തൊടു മണ്ടി ദൂരം. (൯൮)

നബാവരെല്ലാം ജിതരായിവന്ന-
മബ്ബാദഷാവും സ്വവശത്തിലായി;
വൎത്തിച്ചിതാംഗ്ലേയജനത്തിലാൎയ്യാ-
വൎത്തപ്രദേശാധിപതിത്വമപ്പോൾ. (൯൯)

പണ്ടേറെ നാൾ തള്ളിയതിന്റെ ശേഷം
വീണ്ടും മുദാ വംഗനബാവനാക്കി
സ്ഥാപിച്ചൊരജ്ജാഫരനായ വൃദ്ധൻ
ക്ഷീണിച്ചുടൻ കാലവശം ഗമിച്ചു. (൧൦൦)



അക്കാളിംഗ്ലണ്ടത്തിലെഴും സഭക്കാ-
രപ്പോൾ സമാലോചനചെയ്തു വേഗാൽ
തദ്വംശ്യനായുള്ളൊരു ബാലനെത്താൻ
പ്രഭാവമേറുന്ന നബാവനാക്കി. (൧൦൧)

മാനിച്ചു സർവോത്തമമാം നബാവ-
സ്ഥാനത്തിലോരോ നൃപരെ ക്രമേണ
കരേററിടുമ്പോളധികാരമോരോ-
ന്നഹോ! തരം കണ്ടവർ കൈക്കലാക്കി. (൧൦൨)

എന്നല്ല: തൽസ്ഥാനമതിങ്കലാക്കി-
ട്ടുന്നാരു ഭൂപാലരിൽ നിന്നു നിത്യം
നന്നായ് ഗ്രഹിച്ചാരവർ നാണമെന്ന്യേ-
യന്നാശു കൈക്കൂലിയുമൊട്ടനേകം. (൧൦൩)

ഇത്ഥം നൃപത്വത്തെ വിലക്കു നൽകി-
ട്ടുത്തുംഗതൃഷ്ണാവശരായനല്പം
വിത്തം സമാൎജ്ജിച്ചു പരം നിജാൎത്ഥം,
നിത്യം നിനച്ചാംഗ്ലഭൃത്യരന്നാൾ. (൧൦൪)

സംഘത്തിനുള്ളോരു ധനത്തിൽ നിന്നു
പ്രത്യേകമായ് വാണിഭമസ്തശങ്കം
തുടങ്ങി നേരിട്ടവർ; തന്നിമിത്തം
കുറഞ്ഞു മെല്ലെന്നഥ മൂലവിത്തം. (൧൦൫)

ഭൃത്യക്കെഴും ദേശജയപ്രതാപം
വർദ്ധിച്ചിടുംതോറുമമന്ദമേവം
ഭർത്താക്കളായീടിന ഭാഗികൾക്ക-
ങ്ങെത്തേണ്ടൊരായങ്ങൾ കുറഞ്ഞുവന്നു. (൧൦൬)

ഇംഗ്ലണ്ടിൽ വാഴുന്ന വിനേതൃവൃന്ദം
ഗ്രഹിച്ചുടൻ വാസ്തവമേവമെല്ലാം
സംഘത്തിനുണ്ടായൊരു സങ്കടത്തെ-
ത്തീർത്തീടുവാൻ ക്ലൈവൊടപേക്ഷ ചെയ്തു. (൧൦൭)

അന്നാളവൻ സ്വാർജ്ജിതമാം പ്രതാപം
നന്നായ് ഭുജിച്ചങ്ങനെ പാർളമെൻറിൽ
സാമാജികത്വം സരസം വഹിച്ചു
കാമം പ്രഭുത്വത്തൊടു വാണിരുന്നു. (൧൦൮)

എന്നാകിലും നന്ദിയൊടീയപേക്ഷ-
യന്നാദരിച്ചിട്ടു,-വർ മോദപൂർവം
കൊടുത്തതായോരധികാരഭാരം
വഹിച്ചുടൻ ക്ലൈവു തിരിച്ചു വീണ്ടും. (൧൦൯)

രണ്ടാം ഭരിച്ചീടിൽ വിഭാഗമുണ്ടാം
സന്ധ്യാദികൾക്കെന്നവരോർത്തു കാമം
സൈന്യാധിപത്യത്തൊടു കൂടി വംഗ-
ഭർത്തൃത്വവും ക്ലൈവിനു തന്നെ നൽകി. (൧൧൦)

ഇത്ഥം ക്ലൈവഥ ചെന്നു പോരിലധികം മട്ടിക്കയാലെത്രയും
ത്രസ്തൻ കോരയിൽ വെച്ചു രോഹില്ലരോടും സൌരാഷ്ട്രരോടും (ജവാൽ
ത്തിട്ടേററമെതിൎത്തുവെങ്കിലുമഹോ! വീണ്ടും മടങ്ങിത്തള്ള-
ന്നെത്തിഷ്ഷ്ഠജകൌലനന്നരിപദത്താർ തന്നെ കൈക്കുപ്പി നാൻ. (൧൧൧)

തുംഗാഭം വിലസുന്നൊരാൽകലവിഹാരാദിപ്രഭാവങ്ങളും
ഗംഗാവാരിതരംഗസുന്ദരതരഭ്രൂഭംഗിയും ചേൎന്നിട്ടും
വംഗാനന്ത ചിരാൽ പ്രവാസമതിൽ നിന്നെത്തും വരൻ ക്ലൈവുതൻ-
സംഗാനന്ദമിയന്നു വീണ്ടുമുദയശ്രീ പൂണ്ടു വേണ്ടുംവിധം. (൧൧൨)



"വങ്ഗക്ഷോഭം"

എന്ന

ഏഴാം സൎഗ്ഗം.

സമാപ്തം.

## എട്ടാം സൎഗ്ഗം.

മുന്നേയിൻഡ്യാരമണി പതിയായാങ്ഗലന്മാരെ മോദം
ചിന്നിപ്പാൎസ്യങ്ഗണഭുവി വരിച്ചീടിനാളൂഢരാഗം;
എന്നാലും പിന്നവളെയൊരു നൽക്കുളകുഭൻ നൽകിയാൽ (ന-
ന്നെന്നാലോചിച്ചുപലമുദാസീനരായ്ത്തന്നെ വാണു. (൧)

സ്വല്പം കാലം പരമവളെയജ്ഞാഹരാദ്യർക്കു മോദാ-
ലപ്പ്പ്പെന്നുള്ളതു, കരുതിയാലത്ര പാണിഗ്രഹത്തിൽ
ഗന്ധർവാഗ്നിപ്രമുഖവിബുധന്മാർക്കു മാങ്ഗല്യഭാരം
സന്ധിച്ചീടാൻനലമൊടു കൊടുക്കുന്നപോൽ തന്നെയായി. (൨)

വീരന്മാരായ് വരത വഴിപോലാണ്ടൊരാംഗ്ലേയരന്നാൾ
‘ചാരുശ്രീയാമിവളെയധുനാ നാം യഥേഷ്ടം ഗ്രഹിപ്പാൻ
ആരംഭിച്ചീടണ,—മിതു ശുഭം കാല’മെന്നുള്ളിലോർത്താർ;
പൗരോഹിത്യം പരിചിനൊടതിൽ ക്ലൈവുമങ്ങാചരിച്ചു. (൩)

മന്ത്രത്തിങ്കൽ ബഹുനിപുണനായ് ശ്രേഷ്ഠമായീടുമാജ്ഞ-
സ്സന്തം ക്ലൈവിൻവചനമനുമോദിച്ചുടൻ മെച്ചമോടേ
രാജാധീശർ തദനു വിധിപോൽ നൽകി രത്നാകരശ്രീ-
രാജൽകാഞ്ചീകലിതയവളെ ദ്വൈപ്യസംഘത്തിനായി. (൪)

സാമ്രാജ്യശ്രീ സകുതുകമണഞ്ഞുള്ളൊരസ്സംഘമപ്പോൾ
സമ്യക് ശോഭിച്ചിതു ഹരികലാവാപ്തനാം രാഘവൻ പോൽ;
തന്മാഹാത്മ്യപ്രശമനവശാൽ ഭൂപനും ശാന്തനായി-
ട്ടുന്മേഷം പോയ് ഭൃഗുപതിസമം ഹന്ത! ദീനത്വമാർന്നു. (൫)

ക്ലൈവക്കോരാപുരവുമതുപോലല്ലഹാബാദുമേകി-
‘ക്കാലംതോറും കരവുമിഹ ഞാൻ തന്നിടാ’മെന്നു ചൊല്ലി
മോദം ചേർന്നീടിന മുഗൾമഹീവല്ലഭൻതന്നെയേതും
ഖേദം കൂടാതഥ നിജപുരത്തിങ്കലേക്കായയച്ചു. (൬)

വൈരിശ്രീ കണ്ടതിഭയമൊടേ കോസലോർവീരമണാളൻ
വൈരം കൈവിട്ടതിവിനയമാനമ്രനായ്. ഷൂജദൌലൻ;
കാരുണ്യം പൂണ്ടൊരു മഹിതനാം ക്ലൈവ,-വൻ മുൻപിലെപ്പോൽ
സ്വൈരം ഭൂമീഭരണമിഹ ചെയ്യട്ടെയെന്നാജ്ഞ ചെയ്തു. (൭)

ഏവം തോറ്റുള്ളിതരനൃപരെയും വിട്ടയച്ചിട്ടു പിന്നീ-
ടാ വംഗേശാസനമതിൽ നബാബായെഴും ബാലനേയും
ചെമ്മേ നീക്കിസ്സദൃശമൊരടുത്തൂണുമേകീട്ടു രാജ്യം
സമ്രാഡ്ദത്തം സ്വയമഥ ഭരിച്ചീടിനാൻ ക്ലൈവവീരൻ. (൮)

വാണിജ്യം താൻ കരുതിയൊരുകോണിങ്കൽ നിന്നായമിൻഡ്യാ-
ക്ഷോണീഭാഗം സമധിഗതമായുള്ളൊരീയല്പസംഘം
ചേണാർന്നിട്ടും വ്യവസിതികളാൽ പ്രാജ്യമാം രാജ്യമേകം
ക്ഷീണത്വം വിട്ടിഹ ബത! നിജാധീനമായ്ത്തീർത്തുവല്ലോ. (൯)

പാരം ലോഭത്തൊടു മരുവിടും മന്ത്രിമാരത്രെ പണ്ട-
യോരോരോ ദോഷങ്ങളെയനുപദം നിർഭയം ചെയ്തമൂലം
ഈ രാജ്യത്തിൻനടവടി മുറയ്ക്കാക്കുവാനായ് നഭോവാ-
യോരസ്സംഘാധിപനു ബഹുകൃത്യങ്ങൾ ചെയ്യേണ്ടിവന്നു. (൧൦)

സംഘം മുൻപേ മുതലിഹ പരം സ്വല്പമാം വേതനം നി-
ശ്ശങ്കം നൽകി നിജധുര വഹിക്കുന്നവർക്കെന്നമൂലം
തൻകാര്യം പാർത്തവരഥ പൃഥഗ്വാണിഭം ചെയ്തു, വീതാ-
തങ്കം ഭൂമീപതികളൊടു കൈക്കൂലിയും വാങ്ങിവന്നു. (൧൧)

“പാരം ദോഷം വരികിലുമിഹ സ്വാമികാര്യത്തി, ലസ്മൽ-
കാര്യം സാധിക്കണ”മിതി ധുരീണൗഘമന്നോർത്തമൂലം
മാറാതേവം പെരുകിയ ദുരാചാരമീയാംഗലേയ-
ന്മാർതൻകാര്യാലയതതികളിൽ ദോഷമൊട്ടല്ല ചെയ്തു. (൧൨)

ആലോചിച്ചിത്തൊഴിലുചിതമാം ശമ്പളം നിശ്ചയിച്ചി-
ട്ടാ ലോകർക്കുള്ളഗിമതി നിഷേധിച്ചിതക്ലൈവു വേഗാൽ;
മേലാലേവം ദുരിതമിഹ ചെയ്തീടുകില്ലെന്നു ലേഖ്യം
ചാലേ നേരിട്ടുടനെഴുതിവെപ്പിക്കയും ചെയ്തു വീരൻ. (൧൩)

മുട്ടാതേവം ചിരമതിതരാം രാജ്യദോഷങ്ങൾ ചെയ്യും
മുട്ടാളന്മാരുടെ മദഭരം സർവ്വവും തീർത്ത ശേഷം
പട്ടാളത്തിൻനടവടി വിശോധിപ്പതിന്നായി വാട്ടം
തട്ടാതേററം നിപുണമതിയാമായവൻ നിശ്ചയിച്ചു. (൧൪)

പോരിന്നേറ്റിട്ടിടമൊരു ഭടശ്രേണികൾക്കത്രെ മുൻപേ
പാരം മോദാൽദ്വിഗുണിതമതാം വേതനം നൽകിവന്നു;
പോരില്ലാതില്ലൊരുപൊഴുതുമെന്നുള്ള കാലത്തിലേവം
കാരുണ്യം ചെയ്തതിനു കഴിവില്ലെന്നവൻ നിശ്ചയിച്ചു. (൧൫)

ഇത്ഥം ധാർഷ്ട്യത്തൊടു കഠിനമാമപ്രിയം ചെയ്കമൂലം
മെന്നും രോഷാകുലതയൊടതിക്ഷോഭമുണ്ടാകവാനായ്
ഉദ്യോഗിച്ചിട്ടിളകിന ഭടന്മാരെയക്ലൈവു നേരി-
ട്ടുഗ്രം ശിക്ഷാവിധി സപദി ചെയ്തിട്ടുടൻ ശാന്തരാക്കി. (൮൬)

ക്ലൈവീവണ്ണം ബഹുവിധപരിഷ്കാരസഞ്ചാരണത്താൽ
കൈവന്നീടും ഭയമഖിലവും തീൎത്തു സാമൎത്ഥ്യമോടേ
താവും നീത്യാ നലമൊടു നിയന്ത്രിച്ചു ഭൃത്യൌഘകൃത്യം
താവൽ കൌതൂഹലമൊടു ഭരിച്ചീടിനാൻ വംഗരാജ്യം. (൮൭)

സാധിച്ചേവം സപദി, പല നൂററാണ്ടിനാലും നടത്താൻ
സാധിക്കാതുള്ളൊരു നിയമനം സാദ്ധ്യമാം വത്സരത്താൽ,
സാദം ദേശാന്തരവസതിയാലാൎന്നു, തൻഭാരമൂൎദ്ധ്വൽ-
സാരൻ കൈവിട്ടഥ നിജഗൃഹത്തിങ്കലേയ്ക്കായ് തിരിച്ചു. (൮൮)

ദുർദാന്താത്മാ വടുവിവനിതി ത്യക്തനായ്, ഭൃത്യരില്ലാ-
ഞ്ഞാൎത്ത്യാ സംഘം പുനരഥ ഗൃഹസ്ഥാവതായ് ദൂരദേശേ
ഉത്തിഷ്ഠിച്ചീടിന തരുണനാം ക്ലൈവു കാലക്രമത്താ-
ലിത്രത്തോളം വലിയ പദവിക്കാസ്പദീഭൂതനായി ! (൮൯)

യാതൊന്നേററം സ്ഫുടമിഹ ജനം ഹന്ത ! നിസ്സാരമാണെ-
ന്നോതുന്നു,— ൻപോടതിനെയഖിലോൽകൃഷ്ടമാക്കുന്നു ദൈവം;
മാലിന്യം ചേൎന്നിടുമൊരു കരിക്കട്ട താൻ പാകഭേദ-
ത്താലന്യാലുക്പ്രഭ വിലസിടും വൈരമാകുന്നുവല്ലോ. (൯൦)

ആർക്കോടത്തിൻഹൃതിയഥ സുരാജാഖ്യനാം ഭൂമിപൻതൻ-
നീക്കം, പേരാന്നൊരു മുഗൾമഹീശൻെറയക്കീഴടക്കം,
മുഷ്കന്മാരാകിയ സചിവർതൻയന്ത്രണം, തന്ത്രപാളീ-
സംസ്കാരം താനിതുകളിവനല്ലാതെയാരത്ര ചെയ്വൂ ? (൯൧)

വംഗത്തിങ്കൽ ദുരിതപടലീപങ്കസംസ്ഥാനനത്താൽ
തുംഗത്വം പൂണ്ടുടനെയൊരുമാത്സര്യ ദോഷണന്മാർ
ഗേഹം പ്രാപിച്ചൊരുളമിവനന്നേകിനാർ ഗൃദ്ധമാത്തി-
വ്യൂഹം, സിംഹത്തിനു സടകളിൽ ചേൎന്ന ദംശങ്ങൾ പോലെ. (൯൨)

വൈരിവ്രാതം പരമുപഹനിച്ചെങ്കിലും നന്ദിയന്നൾ–
ത്താരിൽ ഗാഢം വിലസിന വിനേതാക്കളാൽ ത്രാതനായി
വീരൻ വീൎയ്യാൎജ്ജിതധനചയം കൊണ്ടു കൈക്കൊണ്ടു സൌഖ്യം
പാരം ശാന്ത്യാ ഗൃഹമതിൽ നയിച്ചീടിനാനന്ത്യകാലം. (൨൩)

ഏവം ക്ലൈവിൻവിരഹമുളവായെങ്കിലും രാജ്യതന്ത്ര–
ശ്രീ വങ്ഗത്തിൽ ക്ഷതിരഹിതയായ് നിന്നിതങ്ങൊട്ടു കാലം;
ദീപിച്ചീട്ടും ദിനപതി മറഞ്ഞീടിലും തൽക്ഷണത്തിൽ
വ്യാപിക്കുന്നില്ലിഹ ദൃഢപരിധ്വസ്തമാം ധ്വാന്തജാലം. (൨൪)

ആലോചിച്ചിട്ടലമുചിതമായ് പൂജ്യനാം ക്ലൈവു രാജ്യ–
ശ്രീ ലോപിക്കായ്വതിന്നു നിയമിച്ചുള്ള ചട്ടങ്ങളെല്ലാം
ആലോലത്വം ധനമതിലെഴും മന്ത്രിമാർ നീചകൃത്യ–
ത്താലോരോന്നായ് പുനരിഹ സമുല്ലംഘനം ചെയ്തു കാമം. (൨൫)

ധൎമ്മം പാലിക്കുക കരഗണം വാങ്ങുകെന്നേവമോരോ
കൎമ്മം ചെയ്വാനധികൃതി ലഭിച്ചുള്ള തദ്ദേശ്യരായോർ
നിൎമ്മൎയ്യാദം പ്രജകളെ നിപീഡിച്ചു കൈക്കൂലിയായി–
ട്ടൎത്ഥം കൈക്കൊണ്ടൊരു കല,യതിൽ ദൈന്യനാഥൎക്കു
മേകി. (൨൬)

സംഘത്തിൻകീഴിവിടെ മരുവീടുന്നൊരാംഗ്ലേയരായോർ
സംഖ്യം സഖ്യം ദ്വയമിതിലലം കേവലം ദൃഷ്ടിവെച്ചു;
ഇത്ഥം കാൎയ്യങ്ങളുടെ ഭരണം തത്ര രണ്ടായമൂലം
ഭൎത്താക്കൾക്കും ബത! ഭൃതജനങ്ങൾക്കുമുണ്ടായി ദോഷം. (൨൭)

ഭൂഖണ്ഡത്തിൽ ഫലമഖിലവും ധൂൎത്തർ തട്ടിപ്പറിച്ചി–
ട്ടാഹന്തോച്ചൈഃ പ്രജകൾ ഗതിയില്ലാഞ്ഞു പാരം വലഞ്ഞു;
നാഥന്മാരോ പലിശ മുതലിന്നൊത്തപോലെത്തിടാഞ്ഞി–
ട്ടാതങ്കം പൂണ്ടിതു വിഭവകാൎശ്യത്തിനാലും നിതാന്തം. (൨൮)

എന്നാലേവം പ്രജകളെ നിപീഡിച്ചു നിത്യം സ്വകാൎയ്യ–
ത്തിന്നാൎജ്ജിച്ചുള്ളനവധി ധനശ്രേണി, യൌദ്ധത്യമേറും
അന്നാന്നോരീയധികൃതജനത്തിന്റെയാശാതിരേകം
നന്നായ് പൂരിച്ചിതു സഗരഖാതത്തിനെഗ്ഗംഗപോലെ. (൨൯)

നാനാസസ്യാവലി വിളവതാണെങ്കിലും വംഗദേശേ
നൂനം വർദ്ധിച്ചൊരു വിധിവിരോധത്തിനാലെന്നവണ്ണം
ദീനത്വം ചേർന്നഖിലജനവും സന്തപിച്ചീടുമാറ-
ന്നൂനം ഘോരം പുനരരിയ ദുർഭിക്ഷമാവിർഭവിച്ചു. (൩൦)

ഏവം വന്നുള്ളോരവശതയിലും ഹന്ത! നിഷ്കണ്ടകന്മാർ
സംഘവ്യാപാരികളൊരു ലവം ഭൂതകാരുണ്യമെന്യേ,
വർദ്ധിച്ചീടും വിലയധികമായ് മേല്ക്കുമേലെന്നു കണ്ടു-
ദ്ധാന്യവ്രാതം സകലമധികം ഗൂഢമായ് സംഭരിച്ചു. (൩൧)

വൃത്തം ബോധിച്ചിതമഥ വിനേതാക്കൾ ദുർവൃത്തരാകും
ഭൃത്യന്മാർതൻഗതിയിഹ നിയന്ത്രിപ്പതിന്നാസ്ഥയോടേ
അസ്താശങ്കം നിശിതമതിയായ് വീരനായോരു വാറൻ-
ഹേസ്റ്റിങ്ങ്സാകം നിപുണനടനേ വംഗഭർത്തൃത്വമേകി. (൩൨)



യാവൻ പൂർവ്വം വിവിധമധികാരൌഘമാർന്നിട്ടു സമ്യക്
സേവിച്ചാനിങ്ങുരുതരനയം പൂണ്ടു സംഘാധിപത്യം;
യാവൻതന്നെബ്ഭടരൊടു പുരാ ജാതരോഷം സുരാജൻ
സേവിപ്പിച്ചാൻ തടവു സഹസാ കാസിമാഖ്യാപണത്തിൽ. (൩൩)

യാവൻ, മുൻപേ സഭയതിൽ, നഭോവാടേതിക്കേണമോയെ-
ന്നാവിശ്ശങ്കാഭരമിഹ മഹാൻ ക്ലൈവു ചിന്തിച്ചു കാലം
താവും ധൈര്യത്തൊടു സമരമാണത്ര കർത്തവ്യമെന്നായ്
മേവും ക്രൂടാഖ്യനെയനുസരിച്ചോതിനാൻ വീതശങ്കം. (൩൪)

പൂർവ്വം ശുല്ക്കസ്ഥിതിയഖിലവും മീരകാസിം നിറുത്താൻ
ഭാവിച്ചുള്ളോരവസരമതിൽ, കാളിഘട്ടാലയത്തിൽ
മേവീടുന്നോർ പലരുമതു നന്നല്ലയെന്നോതിടുമ്പോൾ
യാവൻ നിർമ്മത്സരമതുചിതം തന്നെയാണെന്നു ചൊന്നാൻ. (൩൫)

ഇത്ഥം നാനാവിധപരിചയം ഭാരതത്തിങ്കലാർന്നോ-
രുത്തുംഗാത്മാവവനഥ നിജസ്വാമിമാർ മോദപൂർവ്വം
ദത്തം ചെയ്തുള്ളധികൃതി ലഭിച്ചിട്ടു വംഗാധിപത്യം
ക്രിസ്തീയാബ്ദം പുനരെഴുപതും രണ്ടുമായപ്പൊളാർന്നു. (൩൬)

പൂൎവ്വം ക്ലൈവാം പടുവിഹ വിദേശത്തു രാജ്യം നവീനം
സ്ഥാപിച്ചപ്പോഠം പ്രകൃതിഹിതമോക്കേണ്ടതായ് വന്നമൂലം
സൎവ്വം തന്ത്രം സപദി പരിവൎത്തിപ്പതിൽ ശങ്കപൂണ്ട-
ക്കാലത്തിന്നൊത്തൊരു നിയമഭേദങ്ങളേ ചെയ്തതുള്ളൂ. (൩൭)

ദ്വൈരാജ്യത്താലവ ശിഥിലബന്ധങ്ങളായ് മന്ത്രിമാർതൻ-
ദൌരാത്മ്യത്താൽ ദിനമനു ദുഷിച്ചീടവേ, പാടവത്താൽ
ഓരോ ഭേദങ്ങളെയതുകളിൽ ചേൎത്തു നീതിപ്രഭാവം
പൂരിപ്പിക്കുന്നതിനഥ തുനിഞ്ഞീടിനാൻ വാരണാഖ്യൻ. (൩൮)

ഭൎത്താവായോരവനിഹ നഭാവായ് വസിച്ചോരു ഭൂമീ-
ഭൎത്താവിന്നുള്ളധികൃതി നിഷേധിച്ചു നിശ്ശേഷമായ് ത്താൻ
തൽസ്ഥാനത്തിൽ ചതുരതയൊടേ വെച്ചു സംഘത്തെ, വാഗം
സംസ്ഥാനം തൽപ്രതിപുരുഷനായ് സ്ഥാന്നഹിനം ഭരിച്ചു.
(൩൯)

ചാലേ കച്ചേരികളഖിലവും മുഷിദത്തിങ്കൽ നിന്ന-
ക്കാലേ മാററിപ്പല നവപരിഷ്കാരസാരങ്ങളാലേ
ചേലേറീടുംവിധമഥ മഹാവീരനായോരവൻ തൻ-
മൂലസ്ഥാനസ്ഥിതിയുടയൊരക്കാളിഘട്ടത്തിലാക്കി. (൪൦)

സാക്ഷാൽ ഭൂസ്വാമികളിഹ ജമിന്ദാർകഠം രാജ്യത്തിലെങ്ങും
ശിക്ഷാരക്ഷാവിധിയിലധികാരത്തെ മുന്നാം വഹിച്ചാർ;
സ്തുത്യാത്മാവാമവനരിയ സൌകൎയ്യലാഭത്തിനായി
പ്രത്യേകം താൻ സചിവരെയതിന്നാക്കിനാനാക്കമോടേ. (൪൧)

തെററന്നേവം പ്രജകളുടെ സംരക്ഷണത്തിങ്കലേഠം
കുററം നീക്കിസ്സകലവുമവൻ ചാരുസംസ്കാരമേകി
മുററും കൃത്യപ്രകരമധികാരസ്ഥരെക്കൊണ്ടു ചെയ്യി-
ച്ചുററം കൈവിട്ടൊരു നൃപബലം നീതിപൂൎവ്വം വളൎത്തി. (൪൨)

അന്യായംപ്പോം കരനിര നിഷേധിച്ചു സൽപ്രീതി ശുല്ക-
ത്തിന്നായ് നൽകിസ്സചിവരെ നിയന്ത്രിച്ചു വേണ്ടുന്നവണ്ണം
ഹിന്ദുക്കഠക്കും മതഹതി തുലുഷ്കൎക്കുമെന്നാതെ സംസ്കാ-
രൌന്നത്യം ചേൎത്തവികലതയും ധൎമ്മശാസ്ത്രത്തിനേകി. (൪൩)

നന്നായേവം നവനിയമനസ്ഥാപനത്താലവൻ താ-
നന്നാലോചിച്ചോരു ഫലഗണം പൂർണ്ണമായ് സംഭവിച്ചു;
എന്നാൽ വേണ്ടുംവിധമിവനെടുത്തുള്ളോരാരാമാംപദവീതി-
ക്കന്യായ്യത്വം ചിലരിഹ സമാരോപണം ചെയ്തിതപ്പോൾ. (൪൪)

രാജ്യം വിശ്വാഞ്ജിതമഭിനവം, തന്ത്രവും മാററിയെല്ലാം,
രഞ്ജിച്ചില്ലാ പ്രജകളിനിയും, ശക്തി മേത്രന്നിയില്ലാ;
ഇംഗലട്ടത്തിൽ പ്രബലനൃപനാം ഷൂജനർത്ഥിച്ച സാഹ്യം
ശീഘ്രം നൽകീ, വിഷയഗുണദോഷങ്ങൾ നോക്കീല പോലും. (൪൫)

ഒട്ടും ക്രൂസാതഥ ചപലനാം ഷാലമൻ ദൈവ്യസംഘം
വിട്ടിട്ടേററം മദമൊടു മഹാരാഷ്ട്രരിൽ ചെന്നുകൂടി;
പെട്ടെന്നപ്പോൾ നിപുണമതിയാം വാരണൻ സന്ധിദോഷം
രുഷ്ടൻ കണ്ടിട്ടവനുടെ കരം വാരണംചെയ്തു ധീരം. (൪൬)

മാനം കൈക്കൊണ്ടവനിഹ, കൊടുത്തുള്ള കോരാപ്രയാഗാ-
ഹ്വാനം ചേരും നഗരയുഗവും നീതിമാൻ വീണ്ടെടുത്തു
ന്യൂനം കോശം നിറവതിനുടൻ, നൽഫലം നൽകിടാമെ-
ന്നാനന്ദത്തോടരുളിയ സഖാ കോസലേശനു നൽകി. (൪൭)

എന്നല്ലന്നാൾ നൃപനു വിഷയാനന്തരത്വംനിമിത്തം
ചിന്നും വൈരത്തിനു വിഷയമാം രോഹില്ലന്മാരെയെല്ലാം
നന്നായ് ഹിംസിപ്പതിനവനയച്ചീടിനാനഞ്ജസാ തൻ-
സൈന്യവ്രാതങ്ങളെയുചിതമാം ഹേതുവില്ലാതെ തന്നെ. (൪൮)

പുഷ്ടം വിശ്വാതിശയമിയലും ദൈവ്യരോടുള്ള പോരിൽ
സ്പഷ്ടം തോററിട്ടവശതയെഴും രോഹിലർക്കുള്ള വിത്തം
കഷ്ടം! കേറിസ്സകലവുമുടൻ വേണ്ടപോൽ കൊള്ളയിട്ടാർ
ദുഷ്ടന്മാരായ് മരുവിന നബാവിന്റെയസ്സൈനികന്മാർ. (൪൯)

ഏവം ദുശ്ചേഷ്ടിതമിവർ കടന്നിൻഡ്യയിൽ ചെയ്തതെല്ലാം
രോധിപ്പാനാസ്ഥൂരുതിയുടനിംഗ്ലണ്ടിലെപ്പാർളമെന്റിൽ
ന്യായസ്ഥന്മാർമണികൾ വഴിപോൽ ചേർന്നു ശക്തിവ്യവസ്ഥ-
യ്ക്കായിട്ടുള്ളോരരിയ കരണം നവ്യമായ് നിശ്ചയിച്ചു. (൫൦)

ഏവം പുത്രൻകരണമതിനാൽ, വംഗഭൎത്താവിനുണ്ടായ്
സ്വാധീശസ്ഥിതി, യതിനെഴും ശക്തിയോ, ഭൂരിപക്ഷം
സ്ഥാപിച്ചീടും വിധിയനുസരിക്കേണ്ടതാം കൎമ്മസംസ-
ത്തിങ്കൽ പ്രാപിച്ചിതു; പുനരതിൻനാഥനായാം, നവൻ താൻ. (൭൧)

എന്നല്ലെല്ലാവനുമൊരഭയസ്ഥാനമാ, യത്ര, ഭൎത്താ-
വിന്നും നിസ്സംശയമനുസരിക്കേണ്ടതായ്, വേണ്ട ദാക്ഷ്യം
ചിന്നും ന്യായാധിപമണികൾ നാലുള്ളതായ് മൂലദേശം-
തന്നിൽ സ്ഥാപിക്കണമൊരു സദിർക്കോട്ടുമെന്നായ് വിധിച്ചു. (൭൨)

ഇത്ഥം നവ്യം നിയമമനുരോധിച്ചുടൻ വാരണാഖ്യൻ
ഹസ്റ്റിംഗൻ താൻ പ്രഥമനധിഭൎത്താവതായിച്ചമഞ്ഞു;
പുത്തൻന്യായാധിപസഭയതിൽ പിന്നെ നീതിജ്ഞലോക-
ക്കുത്തംസതാം കലരുമിലിജായിമ്പിയും മുൻപനായാൻ. (൭൩)

ബോധിച്ചീടും സ്ഥിതിയിലധിഭൎത്താവുതൻകൃത്യമെല്ലാം
ശോധിച്ചീടാനധികൃതി ലഭിച്ചീടവേ കൎമ്മസംഘം
ഏധിച്ചീടും നിജബലവശാൽ വാരണൻതന്നെയേററം
ബാധിച്ചന്നാളനിശമെതിരായ് നിന്നു മാത്സൎയ്യമോടേ. (൭൪)

പ്രാൻസീസായീടിന വിമതസഭ്യൻെറ പക്ഷത്തു ചേന്നി-
ട്ടിസ്സംസത്തപ്പൊഴുതിഹ സഹിച്ചില്ല ഷൂജൻെറ സഖ്യം;
എന്നല്ലേററം ശഠതയൊടവൻതൻെറ ഡർബ്ബാറിൻ നിന്നും
പോന്നീടാനായ് നിജപുരുഷരോടാജ്ഞയും ചെയ്തുവല്ലോ. (൭൫)

പിന്നെഷ്ഷൂജൻ സപദി പരലോകം ഗമിച്ചോരു ശേഷം
ചിന്നും നാനാധനമവനെഴും ഭാൎയ്യമാരാന്നുമൂലം
ഒന്നും കിട്ടാതവിടെയധമൎണ്ണതാമാളുന്ന പുത്രൻ-
തന്നോടേററാരിവരഥ പിതാവിൻകടം വീട്ടുവാനായ്. (൭൬)

സാമന്തോൎവ്വീപതികൾ പരിപാലിപ്പതായ്, കപ്പമപ്പോൾ
സാൎദ്ധം ലക്ഷദ്വയമിയലുവോന്നായിട്ടും കാശിരാജ്യം
സംഘത്തിന്നായ് വിരവൊടു സമൎപ്പിച്ചു നവ്യൻ നഭാവും
തൻകൽ തങ്കീടിന കടമുടൻ വീട്ടിനാൻ മിക്കവാറും. (൭൭)

ഏവം ഭൂമീഭരണവിധിയെസ്സംസ്കരിക്കുന്ന മദ്ധ്യേ
ഭാവിശ്രേയസ്സിനു ബത! വരാവുന്ന ദോഷം തടുപ്പാൻ
ഭാവിച്ചന്നാളിഹ വിഹിതമാം വൃത്തി താൻ വൎത്തമാന-
ശ്രേയസ്സിന്നും വിഹതിയണവാൻ ഹേതുവായിട്ടു തീൎന്നു. (൮൮)

ബന്ധത്തിൽ പെട്ടലമവശമാം മന്തിയെപ്പോൽ മഹാനിൎ-
ബന്ധം ചേരും സഭയിതിലകപ്പെട്ടഹോ! പാരതന്ത്ര്യം
ഏന്തും ഹസ്തിംഗ്സിനെയുടനണഞ്ഞന്നു ചാപല്യമേറും
പാന്ഥന്മാരാം ചിലരുമിഹ ബാധിച്ചു ബോധിച്ചവണ്ണം. (൮൯)

സൌശീല്യത്തിന്നൊരു നിലയമെന്നാലുമന്നായവങ്കൽ
കൌശല്യത്താൽ ഖലരവർ വൃഥാ ദോഷമോരോന്നു ചൊന്നാർ;
വീണന്മാർതൻവിതഥവചനം വിശ്വസിച്ചാ വിപക്ഷ-
വ്രാതം സ്പഷ്ടം സഭയിലഭിയോഗിപ്പതിന്നും തുനിഞ്ഞു. (൯൦)

ദുഷ്ടന്മാരാമവരിലധികം നിഷ്ഠുരാകാരനേകൻ
ധൃഷ്ടൻ ഭൂമീസുരഹതകനാം നന്ദപുത്രാഭിധാനൻ,
കഷ്ടം! വിത്താപ്രതിഫലമിഹ സ്വൎഗ്ഗതൻ ജാഫരന്ത-
ന്നിഷ്ടപ്രാണപ്രണയിനിയിവന്നേകിനാളെന്നു ചൊല്ലി. (൯൧)

അക്കാലത്തിൽ ബത! ഖലനവൻ കള്ളയൊപ്പിട്ട കുറ്റം
സൎക്കാർ കണ്ടിട്ടഥ വിരവൊടേ വിസ്തരിച്ചസ്തശങ്കം
മുഷ്കാൎന്നുള്ളോരവനെയുടനേ ജഡ്ജിമാരേകകണ്ഠം
തൂക്കാനായ് ചെയ്തോരു വിധി യഥാനിശ്ചയം നിൎവ്വഹിച്ചു. (൯൨)

അന്നാളാംഗ്ലേയകജനമനുഷ്ഠിച്ചതാണെങ്കിലും, ശ്രീ
ചിന്നും പണ്ടുള്ളൊരു മുനിഗണം നിൎണ്ണയിക്കാത്തതായി,
എന്നല്ലോൎത്താൽ, ക്ഷിതിസുരനിലിങ്ങാദ്യമായ് ചെയ്തതാമി-
ദ്ദണ്ഡം ത്രൈവൎണ്ണികരിലധികം രോഷഭാരം വളൎത്തി. (൯൩)

താൻ ചെയ്തുള്ളോരരിയ ദുരിതം ഗൂഢമാക്കീടുവാനായ്
വാഞ്ഛിച്ചേറ്റം, കഥയിതു പരന്നേയ്ക്കുമെന്നോൎക്കയാലേ
ചാഞ്ചല്യത്താൽ ദ്വിജവധമിവൻ തന്നെ ചെയ്യിച്ചതാണെ-
ന്നഞ്ചാതന്നാൾ ജനമഖിലനാർ ദൂഷണം വാറനങ്കൽ. (൯൪)

ഓർത്താൽ വസ്തുസ്ഥിതിയിവിടെയെന്താകിലും ക്രൂരമായി-
ച്ചേർത്തുള്ളോരീ വിധിയുടെ വലിപ്പത്തിനാലന്നു കാമം
ഹസ്തിംഗൻതന്നുടെ വിവിധമാം ദൂഷണംതന്നെ ചൊല്ലി-
പ്പാർത്തിട്ടന്നപ്പരിഷകൾ ഭയം പൂണ്ടു മിണ്ടാതെയായി. (൬൫)

കാലം ചെററിങ്ങനെ കഴിയവേ കർമ്മസംസത്തിൽ വൈരം
കോലും സാമാജികരനവധം ഹന്ത! പാരം കുറഞ്ഞു;
ആലംബിച്ചാൻ ബലവിലസിതം വംഗഭർത്താവു, മാഭാ-
ജാലം ഗാഢം ഗ്രഹണപരിനിർമ്മുക്തനാം ഭാസ്കരൻ പോൽ. (൬൬)

കണ്ണാടത്തിൽ പുനരപി രണം വാഴ്കയാൽ ജാതമാകും
ഭണ്ഡാരത്തിൻകുറവഥ നികത്തീടുവാനേഷ വീരൻ
അന്നഷ്ഷ്യജാത്മജനൃപതിയാൽ മുത്തമാം കാശി പാലി-
ക്കന്നോരുവീപതിയൊടു ധനം വാങ്ങുവാനുദ്യമിച്ചു. (൬൭)

താനിച്ഛിച്ചീടിന ധനമവൻ നൽകുവാനന്നു മാന്ദ്യം
കാണിച്ചെന്നുള്ളതിലിവനതിക്രുദ്ധനായിദ്ധവൈരം
പ്രാപിച്ചേ തന്നഗരമെതിരിട്ടോരു പൌരവ്രജത്തെ-
ച്ഛേദിച്ചെല്ലാധനവുമിഹ നിർവിഘ്നമായ് നിഘ്നമാക്കി. (൬൮)

ഷ്യജാഖ്യൻതൻതനയനു, മിവൻ ചൊൽകയാലാത്മതാത-
ശ്രീജാലം തദ്ദയിതകളിൽ നിന്നാക്രമിച്ചിട്ടു സർവം
പൂജാർഹതം പരമിയലുമാംഗ്ലേയകൾക്കായി നൽകി
വ്യാജാപേതം നിജഗുണമൊഴിച്ചീടിനാനാടലെന്യേ. (൬൯)

സാരജ്ഞന്മാർ സരസമനുമോദിക്കുമാറിപ്രകാരം
സാരാത്മാവാമവനുചിതമായ് ചെയ്ത ചേഷ്ടാവിശേഷം
പാരം സ്വദ്ധാരസമൊടു തിലം താലമാക്കിച്ചമസ്സഭ-
ണ്ണോരായുള്ളോർ ചിലരരുളിനാർ ദോഷമെന്നീഷലെന്യേ. (൭൦)

ഭാരം കൈവിട്ടിവനഥ ഗൃഹം പ്രാപ്തനായോരുശേഷം
ധീരൻ ബർക്കാകിയ പുകൾ പെടും വാഗ്മിയപ്പാർളമെൻറിൽ
ചോരം ശ്രീമൽപ്രഭുസഭയിൽ വെച്ചത്ര മുൻചൊന്ന കൃത്യം
പാരം നിന്ദിച്ചിവനെയധികം മത്സരത്തോടെതിർത്തു. (൭൧)

ഔന്നത്യം ചേൎന്നൊരു ധരണിഭൃത്തിങ്കൽ നിന്നും ഭവിച്ചുൾ-
ച്ചിന്നും ഖണ്ഡോജ്ജ്വലിതകമലാൽകഷ്ടമോടേ രസത്താൽ
എന്നും മിന്നും പ്രഭുബലവിലാസത്തിനും നിമ്നഗൌഘ-
ത്തിനും മൂലം ബത ! മലിനമാമോക്സ്വ മിക്കവാറും. (൭൨)

നിൎമ്മാണാനന്തരമഴകൊടേ വസ്തു ശോഭിച്ചുവെന്നാൽ
തന്മൂലത്തിൻമലിനത ഗണിക്കുന്നതാരിന്നു പാരിൽ ?
നിൎമ്മിക്കുന്നോക്കൃമിയുടെ മലം കൊണ്ടു പട്ടാംബരൌഘം,
സമ്മോദത്താൽ നൃപനുമതിനെസ്സാദരം ചാൎത്തിടുന്നു. (൭൩)

മെത്തും ശത്രുപ്രകരരുധിരം വീഴ്ത്തിയക്ലൈവു കൈയാ-
ലെത്തി ക്ഷോദിച്ചൊരു മഹിതമാം ഭാരതോൎവീതലത്തിൽ
അത്യുൽകൃഷ്ടം ഫലമരുളിടും നവ്യമാം രാജ്യബീജം
ഹേസ്റ്റിംഗൻ താനിഹ ബത ! വിതച്ചീടിനാൻ വേണ്ടവണ്ണം. (൭൪)

ഇത്ഥം ദൂരസ്ഥലമതിൽ വസിക്കുന്ന സംഘത്തിനപ്പോൾ
വൎദ്ധിച്ചീടുന്നൊരു ബലഭരം കണ്ടതിൻരക്ഷ ചെയ്വാൻ
ഉദ്ദേശിച്ചിട്ടൊരു നിയമനം പുത്തനായ് പാൎല്ലമെൻറിൽ
പിട്ടാഹ്വാനൻ പടുമതി സഭാസ്താരകൻ ഹാജരാക്കി. (൭൫)

സിദ്ധിച്ചോരക്കരണമതിനാൽ, മൂന്നു സാമാജികന്മാ-
രൊത്തുള്ളേകം വിനയനസദസ്സു, ത്രയല്ലാംഗലത്തിൽ,
ഷാഡ്ഗുണ്യത്തിൻവിഭവവിനിയോഗത്തിനായുത്തമശ്രീ
വായ്ക്കും സംയന്ത്രണസഭയതും പുത്തനായേൎപ്പെടുത്തി. (൭൬)

ആറാളുണ്ടായതിനവയവീഭൂതരാ;—യാറുപേരും
നേരിട്ടാംഗ്ലേയകനൃപതിയാൽ തന്നെ നിൎദ്ദേശ്യരത്രേ ;
ഏവം സൎവോത്തരത കലരും പാൎല്ലമെൻറിന്നു കീഴ്പ്പെ-
ട്ടിസ്സംസത്തിന്നധിപതി പരാധീനനായ്ത്തീൎന്നിതപ്പോൾ. (൭൭)

സൈന്യാധീശക്ഷ്മാധിപതിയെയും, ധൎമ്മകാൎയ്യാധികാരം
ചേരും രണ്ടാളുകളെയുമുടൻ സഭ്യരായ് നിശ്ചയിച്ചു,
ശക്ത്യാധിക്യം ബത ! വിമതരിൽ സംഭവിക്കായ്വതിന്നായ്
വംഗേശൻതൻസമിതിയതിനും ചാരുസംസ്കാരമേകി. (൭൮)

മുംബാമദ്രങ്ങളിലവൻ കീഴുള്ള ഭത്താക്കൾ തന്തൽ-
കൎമ്മം ചെയ്യുന്നതിലധ സഹായം ലഭിച്ചീടുവാനും,
ധൎമ്മം കൈവിട്ടഴിമതികൾ ചെയ്യാതെ മേവുന്നതിന്നും,
ചെമ്മേ സംസത്തിനെയവിടെയും ചേൎത്തു സംപൂൎത്തിയോടേ.
(൭൯)

സംഘേശന്മാർകളിലൊരുവനം ദ്രവ്യസംബന്ധമേതും
ചെയ്തീടൊല്ലാ നരപരിവൃഢന്മാരൊടങ്ങുത്രയല്ലാ
അന്യന്മാരോടുചിതതരമാം ഹേതുവില്ലാതെതിപ്പാ-
നാരംഭിച്ചീടുകയുമരുതെന്നന്നു നിൎണ്ണീതമായി. (൮൦)

സംഘം കൈവിട്ടതിമഹിതമാംഗ്ലേയസിംഹാസനം താൻ
ശങ്കാപേതം ദൃഢമണവതിന്നായത്ഥം നോക്കി മേവും
ഇൻഡ്യാലക്ഷ്മിക്കതുപൊഴുതിലീവണ്ണമുൽകൎഷപൂൎവ്വം
പീടൻ ചെയ്തീടിന നിയമനം പീഠമായ്ത്തന്നെ തീൎന്നു. (൮൧)

ഇത്ഥം കൈവന്ന രാജ്യം പ്രബലതയൊടുറ-
പ്പിക്കുവാൻ വേണ്ടി നിത്യം
പുത്തൻസംസ്കാരമോരോന്നൊരിടമതിൽ നട-
ന്നീടവേ, കൈവശത്തിൽ
എത്താതുള്ളോരു ശിഷ്ടം ജനപദവുമട-
ക്കീടുവാനുള്ള നാനാ-
യുദ്ധശ്രീയാൎന്ന യത്നം സരഭസതരമാ-
യന്യഭാഗേ നടന്നു. (൮൨)

---

"രാജ്യതന്ത്രപരിഷ്കാരം"
എന്ന
എട്ടാം സൎഗ്ഗം
സമാപ്തം.

## ഒൻപതാം സർഗ്ഗം



ശതകം പതിനേഴിലിങ്ങൊരുത്തൻ
പ്രഥിതക്ഷത്രകുലത്തിലുത്ഭവിച്ചു
ഗിരിജാവരജാതവീര്യസാരൻ
വിരുതൻ പണ്ടു ശിവാജിയെന്നു പേരായ്. (൧)

സമരപ്രിയനാമവൻ മഹാത്മാ
സഹജം സാഹസികത്വമാർന്നമന്ദം
കരവീര്യധുരാസ്പദൻ കടന്നു-
ഗ്ഗിരിദുർഗ്ഗങ്ങൾ ഹരിച്ചു ലീലയായ് താൻ. (൨)

ഗിരിജാകരുണാകടാക്ഷമേറി-
ട്ടുരുഭവ്യം കലരുന്ന നീതിശാലി
തരമാർന്നു കവർന്നിതായവൻ ശ്രീ
തിരളും ബീജപുരാധിനാഥരാജ്യം. (൩)

അതിമാനുഷവിക്രമം കലർന്നോ-
രധികോത്സാഹി ശിവാജിയാം മഹാനെ
കുതുകാൽ സ്വജനങ്ങൾ കൊങ്കണോർവീ-
പതിയായിട്ടഭിഷിക്തനാക്കിയന്നാൾ. (൪)

ക്രമമാർന്നു വളർന്ന ഭൂമി ഭൂരി-
ശ്രമശീലൻ വിജിഗീഷുവാമവങ്കൽ
പ്രമദാകുലയായ് രമിച്ചു നിത്യം
പ്രമദാ നവ്യവരങ്കലെന്നവണ്ണം. (൫)

വലുതായ ഭുജാബലപ്രഭാവാൽ
മുഗളാധീശനെയും ഗണിച്ചിടാതെ
നിജവീര്യവശാൽ വശത്തിലാക്കി-
സ്സ മഹാരാഷ്ട്രമഹീതലം ഭരിച്ചു. (൬)

മികവോടു തുലാപുമർപ്പണാദ്യം
സുകൃതം കൊണ്ടു വശീകരിച്ചു വാനിൽ
വിഹരിപ്പതിനെന്നപോലവൻ പോ-
യളവേതന്മഹി ശത്രുഭോജ്യയായി. (൭)

പുരവാസികൾ ഭൂപനായ് വരിച്ചു-
ള്ളൊരു ശംഭോജി തദീയപുത്രനന്നാൾ
മുഗൾഭൂമിപരാക്രമത്തിൽ നിന്നും
മഹി രക്ഷിച്ചിടുവനശക്തനായി. (൮)

അഥ ഭൂപനൗരങ്ഗസിബ്ബു തോല്പി-
ച്ചവനെച്ചിത്രവധത്തിനാൽ വധിച്ചു,
ശിശുവായ തദീയപുത്രനെത്തൻ-
നിലയത്തിങ്കലുടൻ ഗ്രഹീകരിച്ചു. (൯)

അവനത്ര നരാധിപൻ മരിച്ചോ-
രളവിൽത്താൻ തടവിങ്കൽ നിന്നു ചാടി
പിതൃസോദരപത്നി വാണിരുന്നോ-
രുരുസിംഹാസനമേറിനാൻ ക്രമാപ്തം. (൧൦)

നരപാലപുരത്തിലാത്തനാനാ-
വിഭവാഡംബരനായ് വളൎന്നമൂലം
ഗതപൌരുഷനാമവൻ ശിവാജി-
പ്രജകൾക്കേകിയതില്ല തൃപ്തിയേതും. (൧൧)

മുഗളേന്ദ്രർ കൊടുത്ത സാഹുവെന്നു-
ള്ളൊരു ചോരാർത്ഥകനാമധേയമോടേ
അവനാത്മപിതാമഹാൎജ്ജിതശ്രീ-
നിവഹം ഭോഗപരായണൻ ഭുജിച്ചു. (൧൨)

അവനന്നിഹ പേഷ്വയെന്ന നാമം
കലരും മന്ത്രിപദത്തിൽ വെച്ചു വീരൻ
വിലസന്മതി വിശ്വനാഥനാമാ-
വനുവേലം പ്രഭുശക്തിയെപ്പടത്തി. (൧൩)

നൃപനീതിവിദഗ്ദ്ധനേഷ ധീമാൻ
പതിനെട്ടാം ശതകത്തിലത്ര, കൊല്ലം
പതിമൂന്നുമൊരൊന്നുമായിടുന്നാ-
ളധികവ്യാകുലമേററ ഭൂമിഭാരം. (൧൪)

പ്രബലം കുലശീലശാലിയായോ-
രവനാൽ സ്ഥാപിതമായ പേഷ്വവംശം
പല ഭൂസുരരാലലംകൃതം താൻ
നിലനിന്നു ശരദാം ശതത്തിനും മേൽ. (൧൫)

ജനശിക്ഷണരക്ഷണങ്ങൾ ചെയ്വാൻ
ക്ഷമനായ് നൈപുണിയാർന്ന മന്ത്രിയാകും
അവനിൽ പ്രഭുശക്തി ചേർന്നു, നിന്ദ്യൻ
നൃപനിൽ ചാമരമുഖ്യചിഹ്നമാത്രം. (൧൬)

വികൃതപ്രകൃതിത്വവും പ്രധാനാ-
നുഗമാമുദ്യമവും ഗുണാകുലത്വം
വരപൂരുഷസാക്ഷിഭൂയവും ചേ-
ന്നഥ ലോകം ബത! സാംഖ്യതത്ത്വമോതി. (൧൭)

അഥ തൽസുതനായ ബാജിരായൻ
നിതരാം വിശ്രുതനായ നീതിശാലി
പുകളേറിയ പേഷ്വസംജ്ഞയോടേ
പിതൃസിംഹാസനമേറി സിംഹവീര്യൻ. (൧൮)

മുഗളാധിപമണ്ഡലം ക്ഷയിപ്പി-
ച്ചു,- വനപ്പൂത്തഗളീയശക്തിയേയും
മികവോടു കുറച്ചു, വിംശമബ്ദം
മുതലായ് വിംശതിവത്സരങ്ങൾ വാണു. (൧൯)

ഉദയോന്മുഖനന്നു കാഖ്യനായീ-
ടിന നൈസാമിനെയന്നവൻ മഹാത്മാ
ഇഹ ദക്ഷിണഭൂതലത്തിലെത്തി-
സ്സഹസാ സംപ്രഹരിച്ചു നിഗ്രഹിച്ചു. (൨൦)

ഇഹ മാളവഗുൎജ്ജരാദിരാജ്യം
നവമായേഷ പിടിച്ചു ചോതിതമൂലം
സ്ഥൂടമിക്ഷിതിതന്റെ നാമധേയം
ബത! മാരാഷ്ട്രമതത്ഥയുക്തമായി. (൨൧)

വിജയോജ്ജ്വലനായ ബാജിയേവം
വിദിതൻ ഭൂമിതലം വെടിഞ്ഞശേഷം
അദസീയസുതാഗ്ര്യനന്നു ഭൂമീ-
പതിയായ്ത്തീൎന്നിതു ബാലബാജിനാമാ. (൨൨)

നയശൌൎയ്യവിലാസശാലിയാകയോ-
രവനാത്മപ്രജകൾക്കെഴും മഹത്വം
അനുവേലമുയൎത്തി മേല്ക്കുമേലേ
പരമൈശ്വൎയ്യപദത്തിലാക്കി വേഗാൽ. (൨൩)

അഥ ദില്ലിമഹീശനും ഭയപ്പെ-
ട്ടിഹ മാരാഷ്ട്രഭടോൽഭടോക്തിമൂലം
പ്രണമിച്ചു ജിഗീഷുവാമിവന്നായ്
പ്രഥിതം നൽകി ചതുൎത്ഥമെന്ന കപ്പം. (൨൪)

ക്രമമാൎന്നുയരുന്നുവെങ്കിലും താ-
നതിമാത്രോന്നതി നാശഹേതുവത്രേ;
ചലയാകിയ ലക്ഷ്മി ശീഘ്രമാൎന്നോ-
രുദയത്തിൻകഥ പിന്നെയെന്തു ചൊൽവൂ.? (൨൫)

കമലാപ്രിയമായുദിച്ചമന്ദം
കരജാലോച്ചയമാൎന്നിടും തദീയം
ഉരുമണ്ഡലമിന്ദുമണ്ഡലം പോൽ
ക്ഷണമാത്രം പരിപൂൎണ്ണമായ് വിളങ്ങി. (൨൬)

അഥ മണ്ഡലപാലർ മന്ദമന്ദം
ബത! താന്തോന്നികളായ് ഭവിക്കയാലേ
ശിഥിലീകൃതഗാഢബന്ധമായി-
ന്നവസാമ്രാജ്യമുടൻ തകൎന്നു താനേ. (൨൭)

സ്വയമേവ രചിച്ചു ഭൂപവാശം
നവമിന്ദൂരപുരത്തിലന്നു ഹോൾക്കർ,
അഥ ഗേക്വർ നൃപൻ ബറോഡയിൽത്താ,-
നതുപോൽ ഗ്വാളിയർതന്നിലത്ര സിന്ധ്യൻ. (൨൮)

ഇഹ ഭോസലനാമധാരിയന്യൻ
ബലമോടാർന്നു വിദർഭഭൂപതിത്വം
ഉടനല്പല ഭൂമിയെക്കവർന്നാൻ
വിഷയാനന്തരനാം നബാവിൽ നിന്നും. (൨൯)

അഥ സാഹുനരാധിനാഥനും തൽ-
സചിവൻ ബാജിയുമാപ്തരായി നാകം;
ഉടനേയവർതൻപദം ഗ്രഹിപ്പാ-
നളവായ് ഘോരതരം ചിരം പിണക്കം. (൩൦)

ഇതി ബന്ധമഴിഞ്ഞു ദുർബ്ബലത്വം
കലരും രാജ്യമതിന്നു ബാഹ്യമായും
അവിചിന്തിതമായുദഗ്രമായോ-
രഭിഘാതം പുനരൊന്നു വന്നുചേർന്നു. (൩൧)

പടുവേഗമിയന്നിടുന്നതാമീ-
യടിയാലായതശേഷവും തകർന്നു
ഇടിമിന്നലടിക്കു പാത്രമാകും
നിലയെട്ടുള്ളൊരു മേടയെന്നപോലെ. (൩൨)

ഇഹ ദക്ഷിണദിക്കിലാർന്നിടുന്നാ-
ളധിനാഥൻ സലബാതനോടു യുദ്ധം,
രണമാടി നടന്നു രാഘവൻ തൽ-
സഹജൻ പഞ്ചനദങ്ങളിൽ സഗർവ്വം. (൩൩)

ഉടനാഫ്ഘനനാമഹമ്മദൻഷാ
പടുവബ്ദാലിയിവന്റെ ഘോരഗർവ്വം
സഹിയാതെ, പദാഭിഘാതമേറ്റോ-
രഹിപോൽ വന്നിവനോടെതിർത്തു നേരേ. (൩൪)

അണിയായി നിരന്ന സൈന്യമോടൊ-
ത്തണയും സിന്ധയപേരമുഖരാദ്യരെത്താൻ
ജവമോടു ജയിച്ചു തൂക്കിയന്നാ-
ളുവനം പാനിപതത്തിൽ വൈജയന്തി. (൩൫)

അവനോടണവാൻ സ്വപുത്രനായീ-
ടിന വിശ്വാസനെയന്നു ബാലബാജി
ഉരുസൈന്യഗണങ്ങളോടു കൂടി-
ത്തരസാ ദക്ഷിണദിക്കിൽ നിന്നയച്ചാൻ. (൩൬)

ബലമേറിയ രാജപുത്രകന്മാർ
ബഹുപിണ്ഡാരികളന്യപണ്ഡിതന്മാർ
പുരുജാടജനങ്ങളും കലന്നി-
ട്ടഥ മാരാഷ്ട്രബലം പരം വിളങ്ങി. (൩൭)

പ്രതിപക്ഷജനങ്ങളോടു ചേന്നാ-
നിഹ സൈന്യങ്ങളൊടൊത്തു ഷൂജദൌലൻ;
അഥ രോഹിളമുഖ്യരായ മററു-
ള്ളവരും ചേന്നു തുലുഷ്കസഞ്ചയത്തിൽ. (൩൮)

ഇതു തൊട്ടു തുലുഷ്കഹീനയാമോ
വരണം മേദിനി ഹിന്ദുഹീനയാമോ
ഇതി നിശ്ചയമോടണഞ്ഞു പോരി-
ന്നിരുസംഘങ്ങളുമിങ്ങു തുംഗരോഷം. (൩൯)

പദഗാമികളത്ര രണ്ടു ലക്ഷം,
നളികം താനിരുനൂറുമപ്രകാരം,
ഇതുമൂന്നയുതാ തുരംഗിമാരും
പരിചിൽ ചേന്നു വിളങ്ങി ഹിന്ദുസൈന്യം. (൪൦)

പരമൊൻപതിനായിരം തുരംഗ-
സ്ഥിതർ, പാദാതികളേകലക്ഷമേവം
നളികം ബത! നൂററിമൂപ്പതും ചേ-
ന്നിഹ മറേറതിതിൽ നിന്നുമൂനമായി. (൪൧)

കുരുപാണ്ഡവസേനയിൽ കലന്നു-
ള്ളുരുഭൂമീശന്മാർ പോരുചെയ്തതാകും
ഇടമെന്നു കുതൂഹലേന പാർത്താ-
ലുടനപ്പാനിപതത്തെ ഹൈന്ദവന്മാർ. (൰൨)

മുഗൾനായകനായ ബേബർ മുന്നം
മികവോടാഫ്ഘലനനായ ലോഡിതന്നെ
ഇഹ സംഗരചത്വരേ ജയിച്ചെ-
ന്നഥ തൌലുഷ്കർ നിനച്ചിതീഷ്യയോടേ. (൰൩)

പ്രളയാംബുധരങ്ങൾപോലെ വർദ്ധി-
ച്ചിളകും സേനകൾ വന്നു ദിക്കിലെല്ലാം,
അതികഷ്ട, മണഞ്ഞിടുന്നതെന്തെ-
ന്നതിമാത്രം ഭയമാന്നു പൌരവൃന്ദം. (൰൪)

അഥ സൈന്യജലാശയങ്ങൾ രണ്ടും
നടുവിൽപെട്ട വരമ്പിലാക്രമിപ്പാൻ
പലവട്ടവുമോങ്ങി വാങ്ങി വീണ്ടും
വഴിപോൽ സന്നഹനം തുടന്നു നിന്നു. (൰൫)

ഇഹ ഗേഹമെഴുന്ന ശത്രുവിങ്ങാ-
ഗതനാമെന്നൊട്ടു മുൻപിലേററിടട്ടേ
ഇതി നിഷ്ക്രിയനായ് രണാംഗണത്തിൽ
പട്ടുവള്ളാലി വസിച്ചുവെന്നു തോന്നി. (൰൬)

അതികൌശലശാലിയേഷ ഗ്രൂഢം
പിറകേ വിട്ടൊരു സൈന്യജാലമപ്പോൾ
ബത! പേഷ്വസുതൻെറ സേനയെച്ചെ-
ന്നെതിരിട്ടാശു വളഞ്ഞുപദ്രവിച്ചു. (൰൭)

ഗജവാജിവൃഷോഷ്ട്രവൃന്ദമേററം
ഗണനാതീതജനങ്ങളും വിളങ്ങും
പുരു ഹൈന്ദവസൈന്യമീ നിരോധം
ചിരകാലം പരിചിൽ സഹിച്ചതില്ലാ. (൰൮)

രിപുവോടഥ വീൎയ്യശാലിയേററം
കുപിതൻ പ്രേഷ്യജനഗ്രമേറെറതിൎത്തു
വഴി വന്നു തടുത്ത വാഹനത്തിൻ-
മുഖവാതാധിഗതൻ മൃഗാധിപൻപോൽ. (൪൯)

പ്രസഭം തരസാ ബലങ്ങൾ രണ്ടും
പ്രബലാടോപമൊടേററിടഞ്ഞു തമ്മിൽ
പ്രളയാൎത്തുഗചണ്ഡവേഗമേററി-
ട്ടിളകീടുന്ന മഹാൎണ്ണവങ്ങൾ പോലെ. (൫൦)

പൊടി കൊണ്ടുടനംബരമങ്ങു തിങ്ങീ
വെടി കൊണ്ടാശകളും പരം മുഴങ്ങീ
ഇടർ പൂണ്ടസുവെ ത്യജിച്ചു വീരോ-
ത്തടൽ കൊണ്ടുൎവ്വി നിറഞ്ഞഹോ! വിളങ്ങീ. (൫൧)

വികടോജ്ജ്വലദൃഷ്ടിയുദ്ഭ്രമിക്കും
പ്രകടക്രോധഭരാഗ്നി പൂണ്ടനല്പം
ഇഹ പുണ്യപുരേന്ദ്രപൂരുഷന്മാർ
സഹനീയേതരവിക്രമങ്ങൾ കാട്ടി. (൫൨)

അതിഭീഷണമായ ഖഡ്ഗമാൎന്നീ
യുധി വിശ്വാസനൊടൊത്തു സഞ്ചരിക്കും
ശിവദാസമഹീസുരൻ മഹാത്മാ
സകൃപദ്രോണസമാനമുജ്ജ്വലിച്ചു. (൫൩)

മൃതിയാൎന്നിതു കഷ്ടമാഹവേ ദുർ-
വിധിയാലേയിവരാശു രണ്ടു പേരും;
അതിയായുടനുച്ചലിച്ചു മൂല-
ക്ഷതിയാളും ദ്രുമമെന്നപോലെ സൈന്യം. (൫൪)

ഇഹ മിത്രതയോടു വന്നു ചേൎന്നു-
ള്ളൊരു ജാടേശനമാത്രയല്ല ചിത്രം!
നിജപക്ഷ്യതയാൎന്ന ഹോല്കരാഖ്യ-
പ്രബലവും പോരു വെടിഞ്ഞു പിൻതിരിഞ്ഞു. (൫൫)

ഒരുവന്നു ശുഭം വരുന്ന കാലം
പെരുകും ബാന്ധവരോൎത്തിടാതവണ്ണം;
ദുരിതാവസരേ തുണച്ചിടുന്നോർ
വിരളന്മാർ സ്വജനത്തിലും നിതാന്തം. (൯൬)

മരുഭൂമിയിലും ജലം ലഭിക്കും
മഴ പെയ്യുംപൊഴുതിങ്ങു വേണ്ടുവോളം;
നിലയാംബുവിലും ചുരുക്കമത്രേ
ജലമുണ്ടായതു വേനൽ വന്നിടുന്നാൾ. (൯൭)

അയശസ്സു കലൎന്നു ഖേദമാൎന്നി-
ട്ടതിയായിട്ടു തളൎന്നു ഹിന്ദുസൈന്യം;
സുയശസ്സു വളൎന്നു പോൎക്കളത്തിൽ
സുതരാമന്നരിവൎഗ്ഗവും വിളങ്ങി. (൯൮)

ബലശാലികളേറെയാൎന്നു പാരം
വിലസീടുന്ന തുലുഷ്കസേനയപ്പോൾ
ഹതനായകമായ ശത്രുസൈന്യം
ഗതകാരുണ്യമുപദ്രവിച്ചു ഗാഢം. (൯൯)

അടൽ വിട്ടുടനോടുവോരെയും ഹാ!
പിടിപെട്ടങ്ങു നിരത്തി നിൎത്തി വേഗാൽ
തലവെട്ടി മറിച്ചുവീഴ്ത്തി വാളാൽ
കൃപ വിട്ടുള്ള മഹമ്മദീയസൈന്യം. (൱)

കമലാകരമുന്മഥിച്ചു പൊട്ടി-
ച്ചമലം മൂലമൃണാളമാന പോലെ
ശ്രിതനാമരിതന്റെ ലക്ഷ്മി കൈക്കൊ-
ണ്ടവനും വന്നതുപോലെ തന്നെ പോയാൻ. (൱൧)

അഥ പാനിപതാജിവാൎത്തയായീ-
ടിന മിന്നൽക്കൊടി തട്ടിയോരു പേഷ്വാ
സുതനോടതിനുള്ള ഹേതു ചോദി-
പ്പതിനെന്നോണമുടൻ ഗമിച്ചു വിണ്ണിൽ. (൱൨)

അതികഷ്ടതയേവമാന്ന നേരം
ഹതശിഷ്ടപ്രകൃതീശരൊത്തുകൂടി
അവനുള്ളൊരു മാധവാഖ്യനന്ത്യൻ
സുതനെപ്പേഷപദത്തിൽ നിശ്ചയിച്ചു. (൬൩)

ദുരിതങ്ങൾ നിറഞ്ഞതായൊരാണ്ട-
ന്നറുപത്തൊന്നിലിവൻ വഹിച്ചു ഭാരം,
പരമങ്ങൊരു പത്തു വത്സരത്താൽ
പരമശ്രീ പരിചിൽ പരത്തി വീണ്ടും. (൬൪)

പുകളേറിയ രാമശാസ്ത്രിയാകും
ഗുരുവോടേഷ പഠിച്ചു ശാസ്ത്രജാലം
ഹിമനാശമതിൽ ദിവാകരൻ പോ-
ലചലേന്ദ്രോഘശിരസ്സിൽ വെച്ചു പാദം. (൬൫)

നയപൌരുഷവിഭ്രമങ്ങളാല-
ന്നവനഷ്ഷാലമചക്രവത്തിയേയും
ദൃഢമാംഗലമൈത്രിയിങ്കൽ നിന്നും
നിജപക്ഷത്തിൽ നയിച്ചു കൌശലത്താൽ. (൬൬)

അഥ മല്ഹരരായഹോല്ക്കരൻതൻ-
സുതദാരങ്ങളഹല്യയെന്ന സാധ്വീ
അവനുള്ള നിയോഗമാൻ വാണാൾ
ചിരമിന്ദുരപുരാധിപത്യമോടേ. (൬൭)

വധുവെങ്കിലുമുഗ്രപൌരുഷം പൂ-
ണ്ടതിവൈദുഷ്യമിയന്ന ദക്ഷയാകും
അവളെ സ്വഗുണങ്ങളാൽ കവിടത്തി-
ല്ലണവും നൂനമെലിസബത്തു പോലും. (൬൮)

അവളെജ്ജഗദംബയെന്നു കല്പി-
ച്ചധുനാ കിത്തി പുകഴ്ത്തി മാളവത്തിൽ
ജനസംഹതി ദേവതാസമാനം
പരിപൂജിച്ചുവരുന്നു ഭക്തിയോടേ. (൬൯)

ഇതി പാനിപതാപ്തഭംഗയായി-
പ്പുനരുജ്ജീവിതയാം ജയാശയേയും
ബത! മാധവനാം കുമാരനേയും
ത്വര കൈക്കൊണ്ടു ഹരിച്ചു മൃത്യുവന്നാൾ. (൭൦)

അഥ പേഷ്വതയന്നിതായവൻത-
ന്നടെ നാരായണരായരാം സഗർഭ്യൻ;
അവനേയുമുടൻ നിഗൂഢമായ്ത്തൽ-
ഭവനേ ഹന്ത! ഹനിച്ചു ദുഷ്ടനേകൻ. (൭൧)

ഇതി സന്തതിതന്തുകൃന്തനം കൊ-
ണ്ടിവർതൻതാതസഹോദരൻ തടാനീം
പ്രഥിതൻ രഘുനാഥരായരാന്നാൻ
പ്രബലം പേഷ്വപദം പ്രതാപമോടേ. (൭൨)

അതിസാഹസിയാമിവൻ പുരാ താൻ
കൊതിയോടിപ്പദമാളുവാൻ ശ്രമിച്ചു;
അതിനാലിവനെന്നു ലോകരോത്താ-
രഥ നാരായണരായഘാതഹേതു. (൭൩)

അഥ രാജകുലം സമസ്തമാത്മ-
സ്ഥിതിലോപത്തെ നിനച്ചു മാഴ്കിടുമ്പോൾ
ഹതനാം പതിയിങ്കൽ നിന്നു ജാതൻ
സുതനെപ്പെററിതു സാധ്വിയായ രാജ്ഞി. (൭൪)

പ്രഥമം പ്രകൃതീശർ കണ്ണുനീർ കൊ-
ണ്ടഭിഷേചിച്ചു നിജാങ്കസീമ്നി പാരം,
അഥ തീർത്ഥജലങ്ങൾ കൊണ്ടു മോദി-
ച്ചവനെ ശ്രീസ്ഥവരാസനത്തിൽ വെച്ചും. (൭൫)

ജനകൻെറ സമാഖ്യ തന്നെ നൽകി-
ശ്ശുഭമീററില്ലമതിങ്കൽവെച്ചിവണ്ണം
അഭിഷിക്തതയാന്ന ബാലനെത്തൽ-
സചിവാധീശർ വളർത്തി വേണ്ടവണ്ണം. (൭൬)

പുകളാർന്നൊരു നാണപർണ്ണവീശൻ
സചിവൻ നീതിവിശാരദൻ തദാനീം
പ്രതിഭാനിപുണൻ നരാധിപൻതൻ-
പ്രതിഭൂവായി വഹിച്ചു രാജ്യഭാരം. (൧൭)

അഥ ഭഗ്നമനോരഥൻ ഖലാത്മാ
രഘുനാഥൻ, ശിശുവന്യജാതനെന്നായ്
ഉരചെയ്തു നൃപാസനത്തിലേറാൻ
കൊതി പൂണ്ടാംഗലരോടിരന്നു സഖ്യം. (൧൮)

ഇവനോടു മഹാംബതന്നധീശൻ
നവമാം സഖ്യവുമന്നു നിർവ്വഹിച്ചു;
അധിഭർത്തൃനിദേശഹീനമായോ-
രതു വന്ധ്യത്വമിയന്നിതല്പകാലം. (൧൯)

അഥ നാണപരാങ്കികൾക്കു തമ്മിൽ
പ്രചലിക്കും വ്യവഹാരരൂപസഖ്യം
ദുരിതത്തിനു ഹേതുവാകുമെന്നോ-
ർത്തധിഭർത്താവുമതിന്നു സമ്മതിച്ചു. (൨൦)



അതിനാലെഴുപത്തൊരേഴമാണ്ടും
സമയിങ്കൽ സമുദിച്ചതായ ഘോരം
കലഹം പുനരഞ്ചു വർഷകാലം
ബലമോടിങ്ങു തുടർന്നുകൊണ്ടിരുന്നു. (൨൧)

മൂർഖാഭർത്താവുമപ്പോളിഹ നിജസഖനെപ്പേഷ്വാപീഠത്തിൽ വെച്ചാ-
നൻപോടിച്ഛിച്ചു കൃത്യം സഭയിലഥ സമാലോചനം ചെയ്തുറച്ചു
വൻപേറും സൈന്യമേകം രഭസമൊടു മഹാരാഷ്ട്രഭൂപാലയത്ന-
സ്സംബോധിപ്പാനയച്ചാനതിനധിപതിയായിട്ടു കർണ്ണാക്കിനേയും (൨൨)

ദ്ദൂരം മാൎഗ്ഗമതിക്രമിച്ചു തമ്മരും നേതാക്കളോടെത്രയും
ധീരം സൈന്യമണഞ്ഞു പുണ്യപുരിതന്നഭ്യൎണ്ണമെത്തീടവേ
ചേരും സ്വല്പകളഞ്ഞു പോരിനു മുതിൎന്നോരന്യനേതാക്കളും
വീരന്മാരൊടു ചേൎന്നു സിന്ധ്യയനുടൻ നേരിട്ടെതിൎത്തീടിനാൻ.
(വൃ൨)

പിൻമാറിയാംഗലവരൻ നടകൊണ്ടിതപ്പോൾ
പിന്നാലെയെത്തിയവരേററമുപദ്രവിച്ചു;
നേർക്കാനശക്തനവനും ഗതി വിട്ടു മാൎഗ്ഗേ
വാൎഗ്ഗാമദേശമതിൽ വെച്ചു കഴിച്ചു സഖ്യം. (വൃ൩)

അക്കാലം രിപു ചൊന്നപോൽ സകലവും കേൾക്കേണ്ടിവന്നു
ള്ളൊരി-
സ്സഖ്യം കേ"ട്ടധികാരഹീനപുരുഷൻ ചെയ്തോരിദം നിഷ്ഫലം"
ഇത്ഥം ചൊന്നധികാരമേകിയധിഭർത്താവാലുടൻ പ്രേഷിതൻ
പുത്തൻസൈന്യവരൻ ഗമിച്ചു സമരം വീണ്ടും തുടങ്ങീടിനാൻ.
(വൃ൪)

ഗോദൎദ്ദാഹ്വയനേഷ ഗൂൎജ്ജരമണഞ്ഞൌൎജ്ജിത്യമോടേ ഹരി-
ച്ചുത്സാഹമ്മദപത്തനത്തെ,യഥ പോയിട്ടും വഴിക്കഞ്ജസാ
എത്തും ഹോല്ക്കരസിന്ധ്യയാശ്വഭടരാൽ സംരുദ്ധനായിട്ടെതി-
ൎത്താൎത്തിപ്പെട്ടിതവൎക്കെഴും ചതി കലൎന്നീടുന്ന യുദ്ധങ്ങളാൽ.
(വൃ൫)

എന്നാലും തളരാതണഞ്ഞു വിജയം പ്രാപിക്കവേ, ഹൈദരൻ
ചെന്നാമദ്രമെതിൎത്തുവെന്നറികയാൽ സന്ധിക്കു ചിന്തിച്ചുതാൻ
വ്യാക്ഷേപം സഹിയാഞ്ഞു കൊങ്കണമുടൻ ചെന്നാക്രമിച്ചന്ന
വൻ
മാഹാരാഷ്ട്രനിരുദ്ധനായൊരുവിധം മുംബാപുരത്തെത്തിനാൻ.
(വൃ൬)

കേട്ടീയുദന്തമഥ വാരണനന്നയച്ചു
പോഗഹാമനം യമുനയെത്തരസാ തരിച്ചു
ദ്വാരവീഥ്യയുതമുത്തരദിക്കിലെത്തി
ലാഹൂരമെന്ന നഗരത്തെയുടൻ പിടിച്ചു. (൮൮)

അഞ്ഞൂറു പിന്നീടരിദുർഗ്ഗമെന്നു
പുകഴ്ന്നിടും ഗ്വാളിയരെന്ന ദുർഗ്ഗം,
ഉയർന്ന സാലങ്ങൾ കടന്നു നക്തം
തളർന്നിടാതാശു കയർന്നു വീരൻ. (൮൯)

കർണ്ണസമാനൻ കർണ്ണകനപ്പോൾ
മാളവദേശം പ്രാപ്തനകാണ്ഡ
സിന്ധ്യവീരൻതന്നുടെ സൈന്യം
ഹന്ത! രണത്തിൽ ശൂന്യമതാക്കി. (൯൦)

മുൻപിൽ ചെയ്തുള്ള സാമം വിമതരനുസരിക്കായ്കയാലിപ്രകാരം
വൻപോടൊന്നിച്ചു നാനാദിശി പലസമരം ചെയ്തു ഭേദിച്ചു പിന്നെ
മുൻപന്മാരെദ്ധനത്തിൻവിതരണവിധിയാൽ കൈവശത്തിങ്കലാക്കി-
ട്ടൻപിൽ സഖ്യംശ ചേർത്താനവരിലനുപദം ധീരനാം വാരണാഖ്യൻ. (൯൧)

മാഹാരാഷ്ട്രേശർ കൈക്കൊള്ളരുതിഹ പരയെഴരേപരെ:- ച്ചോരിതോവീ-
ഭാഗൌഘം ഹൈദരാംഗ്ളർക്കഥ തിരിയെ മുദാ നൽകുമാറാക്കിടേണം:
സ്വാതന്ത്ര്യം ജീവനാംശത്തൊടു രഘുവരനുണ്ടാകണം: ദൈചവ്യർ വേഷ-
സ്ഥാനേ വാഴിക്ക നാരായണനെയിതി ദൃഢം സന്ധി ബന്ധിച്ചിതപ്പോൾ. (൯൨)

ബൊഹാവീൎയ്യമെഴുന്ന വാരണനിതി സ്നേഹാദിതന്ത്രങ്ങളാൽ
മാഹാരാഷ്ട്രമഹാരണം ബത ! സമാധാനത്തിലാക്കീടവേ
ശ്രീ ഹാ ! ചഞ്ചലയായി നിന്നു വിലസും യുദ്ധാപരം ഭൂതല-
സ്ത്രീഹാരമോഹിതഹൈദരാലിരചിതം ജൃംഭിച്ചു ഗംഭീരമായ്. (൩൯)

"മഹാരാഷ്ട്രചരിതം"
എന്ന
ഒൻപതാം സൎഗ്ഗം
സമാപ്തം.

---

## പത്താം സൎഗ്ഗം.

മുൻപേ ബലേന ബലിയാകിയ ഹൈദരാലി
വൻപോടണഞ്ഞു മഹിശൂരമടക്കിയപ്പോൾ
നൈസാമനാലിയിഹ പേഷ്വജനങ്ങളോടു
സഖ്യം നടത്തിയിതു തദ്വിനിപാതനാൎത്ഥം. (൧)

ക്രിസ്ത്വബ്ദമന്നൊരെഴുനൂററുപത്തിനോടൊ-
ത്തെത്തീടുമാറിലവരൎത്ഥന ചെയ്കയാലേ
സംയോഗസന്ധിയിഹ യുക്തമിതെന്നുറച്ചി-
ട്ടാംഗ്ലേയരുൾക്കുതുകമാൎന്നവരോടിണങ്ങി. (൨)

അഗ്നിത്രയം മഹിതമദ്ധ്വരവേദിയെപ്പോൾ
ഭഗ്നാഘമുജ്ജ്വലസമിൽപ്രഭയോടു കാമം
മിത്രത്രയം മിളിതമായ് മഹിശൂരഭൂമീ-
ഭൎത്താവുതൻമഹി തെളിഞ്ഞു വളഞ്ഞിതപ്പോൾ. (൩)

പ്രാബല്യമോടരികൾ വന്നണയുന്നതോൎത്തു
ചാപല്യഹീനമതിയാകിയ ഹൈദരാലി
ആപല്ലയത്തിനിഹ ധീബലമാണു വേണ്ട-
താവില്ല സൈന്യതതിയാലിതി നിശ്ചയിച്ചു. (൪)

കൈക്കൂലിയേറെ നയമോടു കൊടുത്തു പോഷ്യ-
വർഗ്ഗത്തെയപ്പടയിൽ നിന്നു തിരിച്ചു ധീമാൻ
ക്രൂരാതെ സാമമൊഴിയാൽ സ്വവശത്തിലാക്കി
നൈസാമനെ പ്രസഭമാംഗലരോടെതിർത്തു. (൬)

മല്ലാടിടുന്നതിനതെല്ലുമൊരാശങ്കമെന്നി-
ട്ടില്ലാതിരുന്നൊരവരിയഭിയോഗമോർത്തു
വല്ലാതെയായ് സ്വപതിയാം സ്ഥിരനായ വീരൻ-
ചൊല്ലാലുടൻ പടയിൽ നിന്നിഹ പിൻതിരിഞ്ഞു. (൭)

ഇത്ഥം ഗമിക്കുമളവായവർ, സാംഗമാഖ്യ-
യുദ്ധാങ്കണേ ദശഗുണം രിപുസൈന്യജാലം
ഒത്തുള്ളതുഗ്രതരവീര്യമൊടേ തുരത്തി-
ട്ടെത്തീടിനാർ സരഭസം തൃന്നമാലിതന്നിൽ. (൮)

പിന്നാലെയോടിയഥ ഹൈദരുമപ്പുരത്തിൽ
ചെന്നാശു താൻ സ്ഥിരനെയത്ര തടുത്തു ധീരൻ,
എന്നല്ല മദ്രനഗരാക്രമണത്തിനശ്വ-
സൈന്യേന വിട്ടു സുതനാകിയ ടിപ്പുവെയും. (൯)

മൂലോപരോധനവശാൽ തടവാന്നോ, ഭട്ട-
ജ്ജാലത്തിനാലിടയിൽ വെച്ചു നിരുദ്ധയായി
ആംഗ്ലേയവാഹിനിയുടൻ സ്വയമേവ പാരം
ഭംഗം കലർന്നിഹ നശിച്ചിടുമായിരുന്നു. (൧൦)

ക്ഷോഭിച്ചു ഹൈദരുമഥ ക്ഷണരുദ്ധയായോ-
രക്ഷീണധാമതിനെയുഗ്രതയോടകണ്ടു
പെട്ടെന്നെതിർത്തളവിലായതു ഹന്ത! ശത്രൂ
കിട്ടിത്തെളിഞ്ഞതു വഴിക്കവനെക്കവിഞ്ഞു. (൧൦)

യുദ്ധാങ്കണത്തിൽ വിജയോത്സവമത്ര കാണ്മാൻ
ബദ്ധാഭിലാഷരമാഗതരായി മേവും
ശുദ്ധാന്തനാരികടെ മുൻപിലണഞ്ഞു തോറ്റി-
ട്ടദ്ധാ ഹൈദരുടനേ ഹതകല്പനായി. (൧൧)

പാരിച്ച ദന്തികൾ വിരണ്ടു കടന്നു വേഗാൽ
വീഴിക്കവേ മുകളിൽ വാണ വധൂജനത്തെ,
പ്രാണാൎത്ഥിയായ മഹിശൂരനരേശസൈന്യം
മണ്ടിത്തുടങ്ങിയുടനേ രണഭൂവിൽ നിന്നും. (൯൨)

ആംഗ്ലേയർതൻബലമിതോൎത്തു തിഭീതിയുള്ളിൽ
വൎദ്ധിച്ചു സഖ്യമവരോടു നടത്തി വേഗാൽ
നൈസാമനായ നരപാലകനും സസൈന്യം
നൈജാലയത്തിനതിലജ്ജയൊടേ ഗമിച്ചു. (൯൩)

ഇംഗ്ലീഷുകാർ പടയിലത്ര പിടിച്ചതായും
തിങ്ങും മുദാ മുഗളധീശപദത്തമായും
ആത്മീയരാജ്യഗതമായുമെഴും വടക്കേ-
ദ്ദേശൌഘമായവനവൎക്കു കൊടുത്തിതന്നാൾ. (൯൪)

നൈസാമനന്നൊഴിയവേയസഹായനായി-
ട്ടൈശ്വൎയ്യംതളൎന്നവശനായിതു ഹൈദരാലി;
എന്നാലുമായവനൊടേല്പതിനായ് സ്മിഥാഖ്യൻ
സന്നാഹശൂന്യതനിമിത്തമശക്തനായി. (൯൫)

രത്നാകരം വിധുഗതിക്കനുരൂപമായി
വൃദ്ധിക്ഷയങ്ങളനുവേലമിയന്നിടുംപോൽ
തൽസംഗരം വിധിഗതിക്കനുരൂപമായി
പ്രാപിച്ചുതേ പല ജയാപജയങ്ങൾ വീണ്ടും. (൯൬)

വൎഷത്രയം മുഴുവനിങ്ങനെ നിന്നതാമീ
വീരാഹവം, പടകളോടഥ ഹൈദരാലി
മദ്രാസിലേയ്ക്കണയവേയതിഭീതനാം തൽ-
ഭൎത്താവു ചെയ്തൊരു സമാധി ലഭിച്ചടങ്ങി. (൯൭)

അന്യോന്യമാഹവവിധിക്കു തുണച്ചിടേണ-
മെന്നങ്ങുടമ്പടി നടത്തി, നിരുദ്ധമാകും
മദ്രാസൊഴിഞ്ഞിഹ കൊടുത്തഥ ഹൈദരാലി
മാനിച്ചു തൻപുരിയിലേയ്ക്കുടനേ മടങ്ങി. (൯൮)

പാരം തളൎന്ന നിജസൈന്യമൊടേയവൻ തൻ-
ശ്രീരംഗപട്ടണമണഞ്ഞിടവേ ജവേന
മാരാഷ്ട്രസൈന്യമൊടു മാധവരായപേഷ്വാ
നേരിട്ടണഞ്ഞമിതരോഷമിയന്നെതിൎത്തു. (൧൯)

ചുററും വളഞ്ഞു വിട്ടതം സഹസാ പരന്നോ-
രാറം കലൎന്ന ഹയസേനകൾ കൊണ്ടു വീരൻ
ആലിക്കെഴും പുരവരങ്ങൾ പിടിച്ചു, ദാശൻ
ജാലങ്ങൾ കൊണ്ടു പൃഥുരോമഗണങ്ങളെപ്പോൽ. (൨൦)

സന്ധിപ്രകാരമുടനാംഗലവീരരോടു
സാഹ്യത്തെയാലി വഴിപോലെയപേക്ഷചെയ്തു;
എന്നാലുമീ വലിയ ദുഃഖമതിൽ സഹായ-
ത്തിന്നായവൎക്ക മതിസമ്മതി വന്നതില്ല. (൨൧)

രാജ്യാംശമേകി രിപുവോടിഹ സന്ധി ചെയ്താ-
നൂൎജ്ജസ്വലത്വമിയലുന്നൊരു ഹൈദരാലി;
പിന്നീടവൻ പഴുതു നോക്കി നശിച്ച ഭൂമി-
യെന്നല്ല മററവനിഭാഗമതും പിടിച്ചു. (൨൨)

പെട്ടെന്നചിന്തിതമുദിച്ചൊരു പേഷ്വഹത്യാ-
കഷ്ടം നിമിത്തമധികാകുലമായ രാജ്യം
നേരാക്കുവാൻ തുനിയവേയരിയെത്തടുപ്പാൻ
മാരാഷ്ട്രലോകരതുകാലമശക്തരായി. (൨൩)

പിന്നീടുദിച്ചു നവപേഷ്വകചണ്ഡധാമാ
മന്ദാഭനായഹിഭയാതിശയം നിമിത്തം ;
നീചഗ്രഹത്വമിയലുന്നൊരു ഹൈദരപ്പോ-
ളാത്മീയമണ്ഡലവിലാസമലം കലൎന്നു. (൨൪)

പേഷ്വാവെതിൎത്തളവുടമ്പടി പോലെ സാഹ്യം
പ്രാൎത്ഥിച്ചതാംഗലർ വെടിഞ്ഞതിനാൽ നികാമം
ദ്വേഷ്യത്വമായവരിൽ വെച്ചു നിജാന്തരംഗേ
രോഷം വഹിച്ചു സുതരാമഥ ഹൈദരാലി. (൨൫)

സൂൎയ്യപ്രതാപമധികം ഗ്രഹണാവസാനേ
വൎദ്ധിക്കവേ ദിനകരോപലമെന്നവണ്ണം
വീൎയ്യം നിജം വളരവേയവനുള്ളിലുള്ള
വൈരാഗ്നിയും തെളിവിയന്നു പടൎന്നു കത്തി. (൨൬)

മൂലസ്ഥിരീകൃതി, ബലാവലിശിക്ഷ, കോശ-
ജാലാഭിവൃദ്ധി, ജനാഗമിവറെറയാൎന്നു
സാലം കിടങ്ങു മുതലായവ പുതനാക്കി-
ക്കാലം വരുന്നതിനവൻ ബത! കാത്തിരുന്നു. (൨൭)

അന്നാളിലാണു രഘുനായകരായപക്ഷം
ചേൎന്നാംഗലേയരിഹ മുൻപുരചെയ്തവണ്ണം
രാഷ്ട്രാഗമാഗ്രഹമുയൎന്നു മുതിൎന്നു മാഹാ-
രാഷ്ട്രാവനീശരൊടെതിൎത്തു ചീൎത്ത രോഷാൽ. (൨൮)

ആമേരികത്തിലുദിതം കലിചണ്ഡവാത-
മാംഗ്ലേയരും ബത! പരാങ്കികളും സമാനം
ഓരോ വശത്തിഹ സഹായതയാൎന്നു മൂലം
ഘോരാപഖണ്ഡമതിനേയുമിളക്കിയപ്പോൾ. (൨൯)

ശ്രീരംഗപീഠശിഖരസ്ഥിതനായൊരാലി-
യാകുന്ന വൻകഴുകനപ്പൊഴുതേറെ നാളായ്
കാമിച്ചൊരാമിഷമെടുപ്പതിനുള്ള കാലം
കൈവന്നിതെന്നു കരുതിക്കുതുകം കലൎന്നു. (൩൦)

വൈരം പരാങ്കികളിലാൎന്നു,വൎത്തനവീന-
ശ്രേണീപുരത്തെ വിരവോടുടനേ പിടിച്ചു.
മദ്രാധിപൻ തദനു മയ്യഴിയാം തദീയ-
മേകാവശിഷ്ടമിഹ ദുൎഗ്ഗവുമാക്രമിച്ചു. (൩൧)

ചൊൽക്കൊണ്ട മയ്യഴിയതാം മഹിയന്നു പോരിൽ
സാമൂരിഭൂപനൊടു ഹൈദരനായ വീരൻ
കൈക്കൊണ്ട പശ്ചിമസമുദ്രതടസ്ഥയായ
ഭൂവിന്റെ മദ്ധ്യഗതമാം പുരമായിരുന്നു. (൩൨)

സ്വായത്തഭൂമിയുടെ മദ്ധ്യഗമാം പുരത്തിൽ
സ്വാജ്ഞാവിഹീനമൊരുവൻ ഗതനായതോർത്താൽ
ആക്ഷേപമാണിഹ തനിക്കതു നൂനമെന്നു
വീക്ഷിച്ചുടൻ കുപിതനായിതു ഹൈദരാലി. (൧൧)

യുദ്ധാശയാർന്നിടുമവന്റെയുദഗ്രകോപം
മദ്രേശസാമവിധിയാലതിയായ് വളർന്നു;
ദീപം കെടുപ്പതിനു ശക്തി കലർന്ന വാതം
ദാവാനലന്നതിബലത്തെ വളർത്തുമല്ലോ. (൧൨)

നൈസാമഭൂപതിയൊടും ശിശുഃപക്ഷപക്ഷ്യ-
നാണാര്യരോടുമഥ സന്ധിയുടൻ നടത്തി
ഇൻഡ്യാതലം ബത! നിരാംഗലമാക്കുവാനായ്
വാഞ്ഛിച്ചു വൻപടയൊടായവനും തിരിച്ചു. (൧൩)

ഓരായിരത്തിലെഴുനൂറുമൊരെൺപതും ചേ-
ർന്നോരാണ്ടിലുഗ്രതരമായ നിദാഘകാലേ
ഘോരായുധൌഘധരരാമുപലക്ഷയോധ-
ന്മാരാർന്ന സൈന്യമതു സാംഗമുത്തരിച്ചു. (൧൪)

ഗർവ്വം വളർന്നഥ മഹാബലമാക്രമിച്ചു
സർവ്വസ്വവും ബത! മുതിർന്നു കവർന്ന നേരം
കർണ്ണാടകാവനിയുഴന്നു മഹമ്മദാലി-
തന്മാനസത്തൊടതിചഞ്ചലമായ് ഭവിച്ചു. (൧൫)

ആംഗ്ലേയവീരർ നിജശസ്ത്രശതങ്ങളാൽ കൊണ്ടു
ഭംഗം വരാതെ പണിചെയ്തു രചിച്ച കാമം
നാഗാവഹീമതിൽ വെച്ചൊരു പാവയാമിബ്-
ഭൂജാനി മദ്രപതിയോടറിയിച്ചിതെല്ലാം. (൧൬)

വൃത്തം ശ്രവിച്ചൊരളവിങ്കലുമേഷ മൂഢൻ
ശ്രദ്ധിച്ചതില്ല രിപു ചേഷ്ടിതമന്നു തെല്ലും;
മൂർദ്ധാവിൽ നല്ല വടി കൊണ്ടടി കൊണ്ടിടുമ്പോൾ
മാത്രം ഗ്രഹിക്കുമതിമൂഢജനം യഥാർത്ഥം. (൧൭)

'കള്ളം പുലമ്പിടുകയാണിവ, നെന്റെ സാമം
കൊള്ളുന്നതായിവരു'മെന്നൊരബദ്ധബോധം
ഉള്ളത്തിലാർന്നലസനായിഹ മദ്രനാഥൻ
തള്ളിദ്ദിനങ്ങളഥ മൌനമൊടേ വസിച്ചു. (൩൦)

അന്നാളിലന്നിരൃതികോണിലുയർന്നു ധൂളി-
വൃന്ദാതിധൂമ്രത കലർന്നൊരു ധൂമജാലം
മിന്നുന്ന സന്ധ്യയിലെഴും നവനീലമേഘ-
ത്തിന്നുള്ള കാന്തിയൊടു ശത്രുവിലാസമോതി. (൩൧)

ക്രോധിച്ചു ഹൈദരുമണഞ്ഞു മഹമ്മദാലി-
ഗേഹങ്ങൾ തോറുമിഹ ഭൂരിധനം ഹരിച്ചു
ശേഷിച്ചതൊക്കെ വിരവോടഥ ഭസ്മമാക്കി-
ത്തോഷിച്ചു കാഞ്ചിപുരസീമവരെ ഗ്ഗമിച്ചു. (൩൨)

ഒട്ടേറെ നാളലസനായൊരു മദ്രനാഥൻ
മട്ടവമോർത്തു മതി കെട്ടിഹ മാന്ദ്യമെല്ലാം
വിട്ടന്നു വൈരിനികരത്തെയെതിർപ്പതിന്നായ്
പെട്ടെന്നു വേണ്ട വിധമുദ്യതനായ് ഭവിച്ചു. (൩൩)

ബക്സാരയുദ്ധജയവിശ്രുതനായ് വിളങ്ങും
മദ്രാസിലുള്ള ബലനായകനായ മണ്ട്രോ
അയ്യായിരം ഭടരൊടൊത്തഥ സമ്പ്രഹാരം
ചെയ്യാനരാതിനികടത്തിലുടൻ തിരിച്ചു (൩൪)

രണ്ടായിരം ഭടരതീവ വിശാരദന്മാ-
രുണ്ടായിരുന്ന ബലമേറിയൊരന്യസൈന്യം
കണ്ടേതരം സപദി ബേലിയുമായ് ഗമിച്ചു
ഗുണ്ടൂർപുരത്തിനുപകണ്ഠമണഞ്ഞു വാണു. (൩൫)

മണ്ട്രോവിനോടഥ സമാഗമനത്തിനായ്ത്താൻ-
സൈന്യങ്ങളെസ്സപദി ബേലി തിരിച്ചു വിട്ടു;
മണ്ട്രോവുമപ്പൊഴിവനോടു സമാഗമിപ്പാൻ
വാഞ്ഛിച്ചു കാഞ്ചിനഗരത്തിനു നേർക്കണഞ്ഞു. (൩൬)

അന്യോന്യസംഗമമണവാൻ തുനിയുന്ന രണ്ടു
സൈന്യങ്ങളേയുമഥ ഹൈദരതീവധീരൻ
നോക്കിനാനട,നവഗ്രഹചക്രവാതം
ചേരുന്ന രണ്ടസിതവാരിധരങ്ങളെപ്പോൽ. (൩൭)

പെട്ടെന്നു പദ്ധതിയിൽ വെച്ചഹിതാക്രമത്തിൽ
പെട്ടന്നു ബേലി പരമാകുലനായ് ചമഞ്ഞു;
തിട്ടം നിജാഗ്രകരമെത്തുമിടത്തു ദിഷ്ട്യാ
കിട്ടുന്ന കേസരിയെയും കരി വെല്ലുമല്ലോ. (൩൮)

സൈന്യങ്ങൾ ഭാണ്ഡമിവയോടുടനേ പിടിച്ചി-
ട്ടന്നങ്ങു ഖിന്നമതി ബേലിയെ ഹസ്തപാദം
ചിന്നുന്ന ഗർവമൊടു കെട്ടി മുദാ സ്വഗേഹ-
ത്തിന്നന്നു താജ്ഞയൊടയച്ചിതു ഹൈദരാലി. (൩൯)

അപ്പാളിലൂരിലുളവാകിയ ഭംഗമേവ-
മുൽപന്നഖേദമഥ കേട്ടു തളർന്നു മൺറോ
അപ്പോൾ സമീപഗതനെങ്കിലുമാലിതന്നോ-
ടേൽപ്പാനധൈര്യമൊടു ഹന്ത! മടങ്ങി വേഗാൽ. (൪൦)

ശ്രീരംഗനാഥനമുടൻ നിജനവ്യജൈത്ര-
ശ്രീരംഗമായ് വിലസുമന്നഗരത്തിൽ നിന്നും
പാരം കുതൂഹലമിയന്നണിയിച്ച ദന്തി-
വീരൻകലേറി വിരവോടഥ യാത്ര ചെയ്തു. (൪൧)

ഇൻഡ്യാതലത്തിലധികാരഭരം ലഭിച്ച
വൈദേശികാംഗലവണിക്പ്രകരത്തിനോർത്താൽ
ഉണ്ടായതില്ലിതിനു മുൻപൊരുനാളുമേററ-
മിണ്ടൽപ്പെടുന്നതിനു തക്ക വിപത്തിവണ്ണം. (൪൨)

ഒന്നായനേകമതിഘോരമനർത്ഥജാലം
വന്നായവർക്കധികദുസ്സഹതാപമേകി;
എന്നാലുമായളവിൽ വാരണനീതമായി-
ട്ടോരോന്നിനെയുമവർ തന്മതിയാൽ തടുത്തു. (൪൩)

വീരൻ വിദർഭപനന്തരഭാരതത്തിൽ
പേരാന്ന ഭോസലകുലാംബുധിചന്ദ്രനന്നാം
നേരിട്ടു വാഗമഹി കൈവശമാക്കുവാനായ്
പോരിട്ടിടുന്നതിനു സന്നാഹനം തുടന്നു. (൫൪)

പേഷ്വാവിൽ മൈത്രിയോടണഞ്ഞൊരു സിന്ധ്യയാദ്യ-
ന്മാരോടു ഭാരതമഹീതലമദ്ധ്യഭാഗേ
മുൻപേ തുടങ്ങിയ രണം ജയസംശയത്തോ-
ടന്നും കഠോരതരമായി നടന്നിരുന്നു. (൫൫)

തെക്കുള്ളോരിൻഡ്യയതിലും ബലിയായ ബേലി
ബന്ധത്തിലായ്, ഭയമിയന്നു മടങ്ങി മണ്രോ;
ഇത്ഥം വിപത്തനേകയാലഥ മിക്കവാറും
കർണ്ണാടകം പ്രബലവൈരികരസ്ഥമായി. (൫൬)

ആപാദചൂഡശിഥിലീകൃതമെങ്കിലും തൻ-
ഭൂഭാഗമൊക്കെയിഹ ദിക്കിലിയന്നപോലെ
ധീരാശയക്കു മണിയാകിയ വാരണാഖ്യൻ
വീരൻ ഭരിച്ചു നിജഹസ്തബലത്തിനാലെ. (൫൭)

ആംഗ്ലേയസൈന്യമൊട്ടു കപ്പൽവഴിക്കു ധീരൻ
ക്രൂടാഖ്യനേയുമുടനേ, കരമാർഗ്ഗമായി
തദ്ഭൃത്യരായ ഭടവീരരൊടന്യനേയും
കർണ്ണാടരക്ഷയതിനായവനന്നയച്ചു. (൫൮)

രണ്ടാമനത്ര പടുവാകിയ പീരസാഖ്യൻ
വൈദർഭസീമയതിലെത്തുവതിന്നു മുൻപേ
തദ്ദേശനാഥനെ മഹാമതി വാരണാഖ്യൻ
സ്വാധീനനെന്ന നിലയിങ്കൽ നയിച്ചിരുന്നു. (൫൯)

ഹസ്തിംഗഹസ്തമതിൽ നിന്നു പൊഴിഞ്ഞതായോ-
രത്തുംഗഹേമമഴയാൽ നിജവൈരമാകും
കത്തും ദവാഗ്നി വിരമിച്ചു വിദർഭഭൂത-
ത്തെത്തുന്ന പീരസനെയന്നെതിരേററു മോദാൽ. (൬൦)

ശണ്ഠയ്ക്കു വംഗരൊട്, ഭംഗിയിലന്നൊരുക്കി-
ട്ടുണ്ടായിരുന്ന ഹയസേനയിൽ നിന്നമന്ദം
രണ്ടായിരം ഭടരിയന്നൊരു സൈന്യഭാഗം
കൊണ്ടാടി നൽകിനവരൻ നവബന്ധുവിന്നായ്. (൩൫)

ധാരാവിലാസമിയലുന്നൊരു സൈന്ധവൌഘം
ധാരാളമക്ഷിതിഭൃദീശനിൽ നിന്നമാൻറ
പേരാണ്ട വാഹിനി തെളിഞ്ഞു മദിച്ചു പൂർവ്വ-
വാരാശിവേലയതിലേയ്ക്കുടനേ ഗമിച്ചു. (൩൬)

ക്രൂടൻ കടൽക്കരയടുത്തിഹ തീവ്രവാത-
ത്തോടൊത്തു പായുമൊരു കപ്പലിലൂടെ വേഗാൽ
മദ്രാസിലെത്തി വിജയോദ്ധതനായ് വസിക്കും
പ്രദേഷിതൻെറ നിലയത്തിനടൻ തിരിച്ചു. (൩൭)

മുന്നം ബസിയ്ക്കുപജയത്തെ വരുത്തി വൈരി-
വൃന്ദം ഹരിച്ച പുരമാകിയ വന്ദിവാസം
സന്നദ്ധനായിവനണഞ്ഞു രണം വിനാ തൻ-
സാന്നിദ്ധ്യമാത്രമതു കൊണ്ടിഹ വീണ്ടെടുത്തു. (൩൮)

മററുള്ള ശത്രുഹൃതമായ പുരൌഘവും താൻ
തെററന്നു ശോഭനയശസ്സൊടു വീണ്ടെടുത്തു
പെട്ടെന്നെതിർത്തിടുവതിന്നരിതന്നെ മുന്നിൽ
കിട്ടാഞ്ഞു ഖേദമൊടുടൻ കഡലൂരിലെത്തി. (൩൯)

തീരസ്ഥമാമിഹ പുരേ ജലമാർഗ്ഗമായി-
ട്ടോരോ പദാർത്ഥനിര കിട്ടുവതിന്നെളുപ്പം
ഉണ്ടെന്നു കണ്ടതിനു വിഘ്നമണയ്ക്കുവാനായ്
മാർഗ്ഗം തടുത്തഥ വസിച്ചിതു ഹൈദരാലി. (൪൦)

നേരില്ലൊരു ദിക്കിലമർ ചെയ്യുതിനുള്ള ശക്തി-
യെല്ലാം വഹിച്ചരി വസിക്കിലുമിന്നു കാമം
മല്ലിട്ടുവാനവസരം മമ ലബ്ധമായെ'—
ന്നുല്ലാസമോടുടനെതിർപ്പതിനെത്തി ക്രൂടൻ. (൪൧)

ഏതും ജയം രിപുവിനേകരുതെന്നു ചിന്തി-
ച്ചാത്തുംഗരോഷമവർ ചെയ്തൊരു സംപ്രഹാരം
ഭീതിങ്ങിടും വിധമഹോ! ബഹുസാഹസിക്യ-
ശ്രീ തങ്ങിയങ്ങു നിലനിന്നിതു രണ്ടു യാമം. (൯൮)

അംഘാതണഞ്ഞു രിപുവിന്റെ, ശിലാദൃഢത്വം
തഞ്ചുന്നൊരക്കടകമുൽക്കടനായ കൂടൻ
ക്രൌഞ്ചാദ്രിതന്റെ, ഗുഹനെന്നതുപോൽ, പിളന്നാൻ
ചഞ്ചന്മഹാസ്ത്രതതിയാലതിവീര്യമോടേ. (൯൯)

മാറീടുകില്ല രണഭൂമിയിൽ നിന്നു ഞാനെ-
ന്നേറുന്ന വാശിയൊടു മേവിന ഹൈദരാലി
പേടിച്ചുഴന്നു ചിതറും നിജസൈന്യമോടു
കൂടിച്ചലിച്ചു പിറകിൽ ബഹുദൂരമോടി. (൱)

അന്നേരമാത്തു നടകൊണ്ടതിദൂരമാർഗം
പിന്നിട്ടു സൈന്യമൊടു പീരസനായ വീരൻ
മിന്നും ജയപ്രഭ കലന്നമരുന്ന കൂടൻ-
തന്നന്തികത്തിലിഹ വന്നതിമോദമോടു. (൱൧)

പേടിച്ചു മണ്ടിയൊരു ഹൈദർ വഴിക്കുവെച്ചു
സാഹ്യം ലഭിച്ചഥ പരാങ്കിഗണത്തിൽ നിന്നും
ചിക്കെന്നു സന്നിഹിതമാകിയ പാളിലൂരി-
ലക്ഷൌഹിണിപ്പട കഠോരമൊരുക്കി വീണ്ടും. (൱൨)

പോയാണ്ടിൽ മാസമിതിലിദ്ദിവസത്തിലുണ്ടായ്
മായം വിനാ വിജയമീ രണഭൂമിയിങ്കൽ,
അക്കാലദേശപരിമേളനമിന്നുമേകം
നിസ്സംശയം വിജയ'മെന്നവനോത്തു മൂഢൻ. (൱൩)

ചെന്നങ്ങു കൂടനഥ സേനയൊടാത്തു, മുന്നം
യാദൃച്ഛികാപജയമാന്നൊരു ബേലിതന്റെ
സൈന്യാസ്ഥികൂടമെഴുമീ രണഭൂമി കണ്ടി-
ട്ടുന്നമ്രശോകപരഭാസാകുലനായ് ഭവിച്ചു. (൱൪)

ഉണ്ടായി വാശി സമരത്തിലതീവ ഘോരം
രണ്ടാളുകൾക്കു ;— മിഹ കാരണമോൎത്തു കണ്ടാൽ
ഏറുകന്നു ഭംഗഭവജാല്യനിവൃത്തി വാഞ്ഛ;—
യന്യൂനമഹോ! വിജയയോഗവിചാരധൈൎയ്യം. (൬൭)

തങ്ങൾക്കു താൻ വിജയലക്ഷ്മിയധീനയാണെ-
ന്നങ്ങുൾക്കളത്തിലിരുകൂട്ടരുമോൎത്തുമാറായ്
അത്യുത്കവീൎയ്യവശയാമവളത്ര കാമം
മദ്ധ്യസ്ഥയെന്ന നില തന്നെ വഹിച്ചിതന്നാൾ. (൬൮)

കാളുന്ന വൈരമൊടു വീണ്ടുമണഞ്ഞു കൂടൻ
ഷോളിംഗർതന്നിലഥ യുദ്ധമഹോ! നടത്തി;
കോളിങ്ങു തൊറി നിജസേനയിൽ മിക്കവാറു-
മാളും നശിച്ചു ജിതനായിതു ഹൈദരാലി. (൬൯)

തമ്മിൽ കലൎന്നു വഴിപോലെ തിമിൎത്തിടാതെ
പാഴിൽ പ്രഭഞ്ജനവശങ്ങൾ ബലങ്ങൾ രണ്ടും
ലോകം തപിപ്പതിനലഞ്ഞിതു വൎഷിയാത്ത
കാർകൊണ്ടൽ പോലെ ദിവി വേനൽ മുതിൎന്നിടുന്നാൾ. (൭൦)

മുഷ്കേറുമായവർ കടന്നു നടന്നു നീളേ
ദുൎഗ്ഗം തകൎക്ക, കലഹിക്ക, ഹരിക്ക വിത്തം,
ചിക്കെന്നു നാടുകൾ പിടിക്കയിവണ്ണമോരോ
ദുഷ്കൎമ്മജാലമിഹ തോന്നിയപോൽ നടത്തി. (൭൧)

കൎണ്ണാടകോർവിയിലിവണ്ണമുദിച്ച ശണ്ഠ
വന്നാക്രമിച്ചു മലയാളവുമുഗ്രമായി;
അന്നാളികൌതുകമിയന്നൊരു ടിപ്പുവീര-
നാംഗ്ലേയരോടിവിടെവെച്ചു നടത്തി യുദ്ധം. (൭൨)

ഉണ്ടായതില്ലൊരുവനും വിജയം വിശേഷി-
ച്ചുണ്ടായതില്ലിഹ പരാജയവും തദാനീം ;
ഉണ്ടായൊരാൾക്കധികസേനകളെന്നുവന്നാ-
ലുണ്ടായിതന്യനതിയാകിയ വീൎയ്യഭാരം. (൭൩)

ബ്രെത്തെയ്തനാംഗലചമൂപതി ഡച്ചുകാർതൻ-
നാഗാഖ്യപട്ടണമടക്കി മടങ്ങിടുമ്പോൾ
കാവേരിതൻകരയിൽവെച്ചവനെത്തടുത്തു
തോല്പിച്ചിതുഗ്രബലനാകിയ ടിപ്പുവീരൻ. (൮൨)

ചേണാന്ന ടിപ്പുബലമന്നു കടന്നു ശീഷ്ര-
ശ്രേണീപുരം വളയവേയതിനെ ക്ഷണത്തിൽ
ബോംബായിൽ നിന്നണയുമാംഗല വീരനന്യ-
നോടിച്ചു ഭാണ്ഡവിവധങ്ങളെയും ഹരിച്ചു. (൮൩)

പേരാളുമിസ്സമരമിങ്ങനെ നിന്നിടുമ്പോൾ
മാരാഷ്ട്രരോടിഹ നടന്നു യഥോക്തസഖ്യം;
ചൊൽക്കൊണ്ട ഹൈദരെയടക്കുവതിന്നു പേഷ്വ-
പക്ഷ്യക്കു സമ്മതിയുദിച്ചതതിങ്കലത്രേ. (൮൪)

ബോധിച്ചു ദോഷകരമീ വിവരം തദാനീം
ഖേദി'ച്ചടങ്ങിടുകയാണിനി നല്ലതെ'ന്നായ്
ഊഹിച്ചു വൃദ്ധനവനത്ര പരാങ്കിവാക്കാൽ
മോഹിച്ചു വീണ്ടുമഥ യുദ്ധമഹോ! നടത്തി. (൮൫)

മിണ്ടാതടങ്ങി മരുവേണ്ട വയസ്സിലേവം
വേണ്ടാത്ത ദിക്കിൽ നവമായ് വിജയാശയാലേ
ഉണ്ടായി നീണ്ടു നിലനിന്നൊരിവൻെറ യത്നം
കൊണ്ടാടിയില്ല ലവലേശവുമന്നു ദൈവം. (൮൬)

എണ്ണത്തുരണ്ടിഹ വയസ്സു നടന്നിടുന്നി-
തെന്നാലുമസ്ത്രകലയിൽ ബഹുസക്തനാകും
ശൂരാഗ്രിമൻ നരവരൻ ശിബിരസ്ഥനായ്ത്താൻ
പേരാന്ന ഭൂതലനിവാസമഹോ! വെടിഞ്ഞു. (൮൭)

ഉന്നമ്രവീര്യമെഴമെത്ര വിദേശജന്മാർ
വന്നിങ്ങു കാട്ടിയതിയാകിയ സാഹസിക്യം!
എന്നാലുമുഗ്രതരഹൈദരവീര്യഭാര-
മന്യാദൃശം നിയതമെന്നതു സിദ്ധമല്ലോ. (൮൮)

ഉണ്ടായതങ്ങൊരു ദരിദ്രകുലത്തിലത്രേ ;
തീണ്ടീല വിദ്യ ; ശുഭവൃത്തിയുമില്ല തെല്ലും ;
കണ്ടേതരം മഹിതപൌരുഷമൊന്നു മാത്രം
കൊണ്ടാണവൻ നരവരാസനമാന്നതോർത്താൽ. (൫൯)

ദാരിദ്ര്യമോടിഹ ജനിച്ചു: മരിച്ചു താതൻ
ബാല്യത്തിൽ: മാതുലനെടുത്തു മുദാ വളത്തി:
പിന്നെ ക്രമേണ ഭടനായ് ഭടനാഥനായി-
ട്ടുർവ്വീപാലനായൊടുവിലാന്നിതു നാകലോകം. (൬൦)

സ്വാരാജ്യം ജനകൻ ഗമിച്ച വിവരം കേട്ടന്നു ടിപ്പാഖ്യനാം
വീരൻ കേരളയുദ്ധരംഗമതിൽ നിന്നത്തുംഗവേഗത്തൊടേ
ശ്രീരംഗത്തിലണഞ്ഞു, മന്ത്രികൾ തെളിഞ്ഞേല്പിച്ചിടും രാജ്യവും
ധീരാഗ്ര്യൻ സമരാധികാരധുരയും ചെമ്മേ ഗ്രഹിച്ചീടിനാൻ. (൬൧)

വൈപ്യന്മാരൊടുസംഗരംവെടികയാലാത്മീയസംഘത്തിൽ നി-
ന്നപ്പോളപ്രിയരായ് പരാങ്കികൾ പരാവത്തിച്ചു പാത്തീടവേ
ഉൾപ്പൂവിൽ പരിതാപമാന്നു പൊഴുതും കെല്പിൽ ചിരാരബ്ധമാ-
മപ്പോരിങ്കൽ മടുപ്പു ടിപ്പുവിനുദിച്ചില്ലങ്ങു തെല്ലെങ്കിലും. (൬൨)

മദ്രാധിപൻ തദനു മൂഢതയാലകാലേ-
ന്നിദ്രാണസാദ്ധ്യസമിരന്നിതു ഹന്ത! സഖ്യം;
ഹൃദ്രാജിതോരുമദമേഷ നിജാനുകമ്പാ-
മുദ്രാഭിമാനമൊടതിന്നനുവാദമേകി. (൬൩)

പോരിട്ടെടുത്ത മഹിയന്നിരുകൂട്ടരും താൻ
നേരിട്ടുടൻ തിരിയെ നൽകണമെന്നു തമ്മിൽ
സഖ്യം കഴിച്ചഥ നിജം നിലയം ജയശ്രീ
കൈക്കൊണ്ടു ടിപ്പുവുമണഞ്ഞു സുഖം വസിച്ചു. (൬൪)

"മഹീശൂരചരിതം" എന്ന
പത്താം സർഗ്ഗം
സമാപ്തം.

## പതിനൊന്നാം സർഗ്ഗം.



അഥ പുനരധികർത്താ വാരണൻ ഭൂരികാര്യ-
പ്രഥിതഗുരുതയേവം സ്വാധികാരം വെടിഞ്ഞു
ചിരവിരഹിതരാകും ബാന്ധവന്മാരെഴും തൻ-
പുരവരമതിലേയ്ക്കായ് വിശ്രമാർത്ഥം ഗമിച്ചു. (൧)

അവിടെയുമതിവേലം ഭൂരികൃത്യശ്രമം താ-
നവനഥ വിധിയോഗാൽ വീണ്ടുമുണ്ടായി കഷ്ടം ! ;
അവരവരുടെ കർമ്മത്തിൻവിപാകങ്ങളെല്ലാ-
മവരവരെയണഞ്ഞീടാതെ പോകുന്നതുണ്ടോ? (൨)

അവനിവിടെ നടത്തീട്ടുള്ള നന്ദാത്മജൻതൻ-
പ്രമഥന, മതിഘോരം ഷൂജശുദ്ധാന്തരോധം,
അവികലമഥ കാശിക്ഷോണിഭൃൽക്കർശനം താ-
നിതി ബത ! പല കാര്യം വിസ്തരിക്കേണ്ടിവന്നു. (൩)

പല വിധമപരാധം ചെയ്തുവെന്നാലുമെല്ലാം
നലമൊടു നയമെന്നായ് തീർച്ചയുണ്ടായൊടുക്കം;
അവനഥ ബഹുമാനസ്ഥാനമായ്ത്താൻ നയിച്ചാ-
നതിസുഖമിഹ ദീർഘം ജീവകാലാവശേഷം. (൪)

നരവരസചിവന്മാർ തത്ര പീടപ്രണീതം
കരണമതുകണക്കേ യന്ത്രണാസ്ഥാനിയിങ്കൽ
കുതുകമൊടഥ ചേർന്നക്കാർണ്ണവാലിസ്സുതന്നെ-
പ്രഥയെഴുമധികർത്താവായുടൻ നിശ്ചയിച്ചു. (൫)

പ്രഭുവിവനതിദക്ഷൻ നീതിശാസ്ത്രപ്രവീണൻ
പ്രഥിതചരിതരമ്യൻ ശ്രേഷ്ഠവംശപ്രസൂതൻ
പ്രബലതയൊടു തൻകൽ ചേർത്തൊരിൻഡ്യാധികാരം
പ്രമുദിതമതിയാർന്നാനബ്ദമെൺപത്തൊരാറിൽ. (൬)

പടുതരമതി പീടൻ നിർണ്ണയിച്ചുള്ള ചട്ടം
വടിവൊടിവിടെ രക്ഷിച്ചീടുവാനായ്ത്തുടങ്ങും
ഇവനെയധികകാലം തോക്കെടുക്കാതെ വാണി-
ട്ടുവതിനനുവദിച്ചില്ലുഗ്രനാം ടിപ്പുവീരൻ. (൭)

അവനിവരൊടു, മുൻപേ ചൊന്നപോൽ, മംഗലാഖ്യം
പുരവരമതിൽവെച്ചുസ്സന്ധി ചെയ്തിട്ടു വേഗാൽ
നിജനിലയനമെത്തിദ്ദിഗ്ജയം ചെയ്വതിന്നായ്
ദശവദനസമാനൻ വേണ്ട സന്നാഹമാർന്നു. (൮)

നിജവശഗതമായിടുന്ന രാജ്യത്തിലെല്ലാം
നിജമതമുടനിസ്ലാമാഖ്യം താൻ ബലത്താൽ
പരിചിനൊടു പരത്തീട്ടക്കുറാനിൽ പറഞ്ഞു-
ള്ളൊരു പരഗതി നേടാനായവൻ നിശ്ചയിച്ചു. (൯)



ഇഹ നിജമതതത്വത്തിങ്കലത്യന്തമേറും
ബഹുമതിഭവജാഡ്യം ഹേതുവായിത്തുലുക്കർ
അഹഹ! വിമതരെത്തൻയുക്തിവാദങ്ങൾ കൊണ്ട-
ല്ലഹിസമകരവാളം കൊണ്ടു ഖണ്ഡിച്ചിടുന്നു. (൧൦)

ഭുവനമിതിനു കർത്താവേകനുണ്ടീശനെന്നോ
പറകയവനെയള്ളാവെന്നു താൻ ക്രിസ്തുവെന്നോ;
വിവിധമവനെയാരാധിക്കയും ചെയ്കു;- യെന്നാ-
ലിവയവനൊരു ഭേദം ചെറവുമേ ചെയ്യുന്നുണ്ടോ ? (൧൧)

ഒരുവനു പല നാമം ചൊൽകവേയൊന്നിലേക-
ന്നഭിരുചിയുളവായാലായതിന്നെന്തു മെച്ചം ?
നിയതമൊരു പദാർത്ഥത്തിൻെറ നാമങ്ങളാകും
ഘടകുടകലശങ്ങൾക്കില്ല ഭേദം ജഗത്തിൽ. (൧൨)

ഇതു ഹൃദി കരുതീടാതെത്ര സത്തുക്കൾ പോലും
മതഭവമഭിമാനം കൊണ്ടു മോഹിച്ചിടുന്നു !
സ്ഫുടതരമതിനാലേ, താതനെക്കാൾ മഹത്വം
പെടുകിലുമടിയോടേ കെട്ടുപോയ് ടിപ്പുവീരൻ. (൧൩)

ശഠമതിയവനാദ്യം പശ്ചിമാബ്ധിക്കെഴും നൽ-
ത്തടമതിലതികീർത്ത്യാ കൊങ്കണത്തിന്നുമേററം
വിരുതൊടു മലയാളത്തിന്നുമിങ്ങന്തരാളേ
വിലസിന മഹിയാകും കാനറായാക്രമിച്ചു. (൧൪)

അവിടെയതിനു മുൻപിൽ പോർട്ടുഗല് ധർമ്മദൂത-
പ്രവരസമുപദേശം കൊണ്ടു ക്രിസ്തീയമാർഗ്ഗം
പരിചിലനുസരിച്ചുള്ളായിരം മുപ്പതാളെ
സ്വമതമനുസരിപ്പിച്ചാനിവൻ സാഹസത്താൽ. (൧൫)

അവനഥ നിജരാജ്യത്തിന്നു തെക്കുന്നതാഭം
നവനവവനശൈലശ്രേണിസംപ്രേക്ഷണീയം
വിലസിന കടകാഖ്യം രാജ്യമത്യൂജ്ജിതശ്രീ-
നിലയനബലശാലീ ഘോഷമോടേ ഗമിച്ചു. (൧൬)

ഖലമതി മതവിശ്വാസാന്തകൻ ടിപ്പുവേവം
ബലമൊടണവതേററം ഘോരമായ് കണ്ട നേരം
ജനതതി വനശൈലാഗാരഗൂഢാന്തരാള-
ങ്ങളിലതിഭയമോടേ പാഞ്ഞു പാരാതൊളിച്ചു. (൧൭)

അവിടവിടെയുടൻ തൻസേനയെ ത്താനയച്ചി-
ട്ടവരെയനുഗമിച്ചക്കാനനാന്തങ്ങളെല്ലാം
അവനഹഹ! നിരോധിച്ചീടിനാൻ, ശ്വാക്കളോടൊ-
ത്തൊരു മൃഗവധലുബ്ധൻ ലുബ്ധകേശൻ കണക്കേ. (൧൮)

അബലകൾ പുരുഷന്മാരെന്ന ഭേദം നിനക്കാ-
തരിശമൊടു കടന്നിട്ടുഗ്രനാബാലവൃദ്ധം
എഴുപതു ഗുണമുള്ളോരായിരം പേരെ വദ്ധി-
ച്ചെഴമതിമദമോടേ ഹന്ത! ബന്ധിച്ചിതന്നാൾ. (൧൯)

പടുമതി, പല വർണ്ണം ചേർന്നൊരീ രാശിതന്നെ
സ്ഫുടമിഹ, ദൃഢഘാതം കൊണ്ടു പക്ഷം ചുരുക്കി,
ക്രിയകളെ നിജശാസ്ത്രം പോലെ ചെയ്തിട്ടു, നൽകി-
സ്സ്വയമിവനപവൃത്താവസ്ഥ, സാമ്യം നയിച്ചു. (൨൦)

അഥ ബഹുജനമയ്യോ! വന്ധനം മുണ്ഡനം താ-
നിതി പല മതഭേദാവശ്യകൃത്യങ്ങളാലേ
അദയമനുഭവിപ്പിച്ചുള്ള കാഠിന്യമേറം
വ്യഥയൊടമരലോകം തന്നെ ശീഘ്രം ഗമിച്ചു. (൨൧)

അവനതിസുഖതത്തിന്നന്നഹോ! പാത്രമായാ-
നവരുടെ മതമിസ്ലാം ചൊന്ന മാർഗ്ഗം നിനച്ചാൽ;
സുകൃതമരുളിടുന്നോരത്ഥവാദം ജനത്തിൻ-
നിഹതിയുമതികഷ്ടം! പുണ്യമെന്നോതിടുന്നു. (൨൨)

അധികശഠനപൂർവ്വക്ഷോണിപാലാംഗഭൂവാ-
മവനു സഹജമാകും ഗവ്വമിട്ടിഗ്ജയത്താൽ
അനുപദമതിവേലം ഹന്ത! വർദ്ധിച്ചു വർദ്ധി-
ച്ചനുപമിതമനത്ഥത്തിന്നു താൻ ഹേതുവായി. (൨൩)

സ്ഫുടമവനഥ സുൽത്താനെന്നു വിഖ്യാതമാകും
കൊടിയ വിരുതു സിദ്ധിച്ചെങ്കിലും തൃപ്തിയെന്യേ
അതുവരെ മുഗളംവംശോൽഭൂതർ മാത്രം വഹിച്ചു-
ള്ളൊരു വിരുതുമെടുത്താൻ പാദഷാഹാഭിധാനം. (൨൪)

നരവധമനുവേലം നിർദയം നീലഭൂഭൃൽ-
പരിസരമതിൽ നിന്നും ചാടിവീണാചരിക്കും
അരചനവനു 'മൈസൂർ വ്യാഘ്ര'മെന്നുള്ളതല്ലാ-
തൊരു വിരുതു പൊരുത്തില്ലത്ര മാലോകർ പിന്നെ. (൨൫)

ഇവനെ യുധി ജയിച്ചീടുന്നതിന്നന്നു നൈസാ-
മവനിപനൊടു സഖ്യം വേണ്ടവണ്ണം നടത്തി
ബലമുടയ മഹാരാഷ്ട്രേശരപ്പുണ്യവീരൻ-
തുണയൊടു ഗതരായെന്നാകിലും ഹന്ത! തോററാർ. (൨൬)

സ്ഫുടമിഹ രണഖേദം പൂണ്ടഹോ! തുംഗഭദ്രാ-
തടിനിയുടയ തെക്കേട്ടിക്കിനുള്ളാധിപത്യം
അവരതിപരുഷാത്മാവായ സുൽത്താൻ വഹിക്ക-
ന്നതിനുമനുവദിച്ചാരന്നു കൈവന്ന ഭീത്യാ. (൨൭)

അഭിനവവിജയശ്രീതൻെറയാലിംഗനത്താ-
ലനുപദമതിഗർവ്വം പൂണ്ട നിസ്സാരബുദ്ധി
അവനഥ നിജമാകും ഭൂരിമാഹാത്മ്യമോർത്തി-
ട്ടവതരപുരുഷൻ താനെന്നു നിശ്ശങ്കമോതി. (൨൮)

ശമനസഹജനായ് ത്താനപ്പുരീവർത്മമാർന്നി-
ട്ടമരുമധികപാപൻ ടിപ്പുവിൻഘോരദൃഷ്ടി
അനുപദമിഹ മന്ദൻതൻെറയെന്നോണമന്നാ-
ളനുപമരുചി തേടും കേരളത്തിൽ പതിച്ചു. (൨൯)

അഥ പുനരവനുച്ചൈസ്സൈന്യമോടാഗമിക്കു-
ന്നളവിലശുചിലോകസ്പർശദോഷത്തെയോർത്തു
അവനിയിതു ഗമിച്ചാൽ പാംസുവെന്നുള്ള കള്ള-
ത്തൊടു സുരനദിയിൽ പോയ് മുങ്ങുവാനങ്ങു നൂനം. (൩൦)

അബലകൾ പുരുഷന്മാരെന്നു തന്നല്ല പാരം
പ്രബലഭയമൊടോരോ ദേവതാവൃന്ദവും ഹാ!
നിജവിഭവമശേഷം സത്വരം സന്ത്യജിച്ചി-
ട്ടവരവരുടെ ഗേഹം വിട്ടു മണ്ടിത്തുടങ്ങി. (൩൧)

പ്രജകൾ, പരിവൃഢന്മാർ, കോലപസ്ഥാദിവംശ-
പ്രഭവനരവരന്മാർ, ഭൂസുരന്മാരിവണ്ണം
പലരുമരിഭയത്താലന്നു സർവ്വസ്വവും വി-
ട്ടിഹ ശരണമണഞ്ഞാർ വഞ്ചിരാജോപകണ്ഠം. (൩൨)

“ഇഹ ബത! ഭഗവാൻ ശ്രീപത്മനാഭൻ തുണയ്ക്കും
നഹി ഭയ” മിതി വഞ്ചിക്ഷ്മാവരൻ ധീരശാന്തൻ
അഴലിയവരെയെല്ലാം നവ്യഗേഹങ്ങളിൽത്താ-
നരുതരമുപചാരം ചെയ്തു പാർപ്പിച്ചു മോദാൽ. (൩൩)

പടുതരമതി സുൽത്താൻ പാരമീർഷ്യാഭരത്താൽ
പടയൊടതികഠോരം പാഞ്ഞടുക്കുന്നനേരം
കടകളിഹ മുടങ്ങീ നായകന്മാർ നടുങ്ങീ
സ്ഫുടഭയമിടതിങ്ങീ ലോകരോടിത്തുടങ്ങി. (൩൪)

വിരുതൊടൊരുകരത്തിൽ കൃഷ്ണസർപ്പം കണക്കേ
വിലസുമസിയിളക്കീട്ടന്യമാകും കരത്താൽ
ത്വരയൊടു പശുമാംസം നൽകിയസ്സൈന്യജാലം
പെരുകിന മദമോടേ വീടുതോറും നടന്നു. (൯൰൫)

“ ഇതരമതമണഞ്ഞിട്ടത്ര പാതിത്യമേൽക്കു-
ന്നതിലുമിഹ വരം താൻ കാലധർമ്മം നിതാന്തം ”
ഇതി മതിയൊടനിത്യം ജീവിതം, നിത്യകീർത്തി-
സ്ഥിതി കരുതി വെടിഞ്ഞാരൊട്ടു പേരസ്തശങ്കം. (൯൰൬)

“ അഖിലമിഹ കളഞ്ഞും രക്ഷ്യമായുള്ളതാത്മാ ”-
വിതി ഭയമൊടു ചിന്തിച്ചാത്മബോധപ്രമാദാൽ
ചിലർ സപദി മതത്തെശ്ശങ്കയെന്യേ വെടിഞ്ഞി-
ട്ടവരുടയ മതത്തിൽ ചേർന്നു രക്ഷിച്ചു ദേഹം. (൯൰൭)

ചിലരിഹ ചതിയന്മാർ ദേഹവും സ്വീയമാകും
മതവുമഭിലഷിച്ചിട്ടന്നു വാളുകൊണ്ടു മാംസം
ഛലമൊടഥ വെടിഞ്ഞാർ; തന്നിമിത്തം ത്രിശങ്കു-
സ്ഥിതിയതിചപലന്മാർ ഹന്ത! കൈക്കൊണ്ടുവല്ലോ. (൯൰൮)

അഥ ബത! മലബാറിൻപാലകൻ ശൈലസിന്ധു-
ക്ഷിതിപതി വലുതാമിസ്സങ്കടേ തൻകുടുംബം
പരമകൃപയെഴും ശ്രീവഞ്ചിഭൂവാസവൻകൽ
പരിചിനൊടു സമർപ്പിച്ചഞ്ജസാ കാടുകേറി. (൯൰൯)

പ്രതിഹതമതി സുൽത്താൻ വഞ്ചിഭൂപന്റെ ധർമ്മ-
പ്രകടനമിതിലേററം ദ്വേഷരോഷാന്ധനായാൻ;
സ്ഫുടമൊരു കടുവാ താനാഗ്രഹിച്ചോരു മാംസം
ഹരിണമപഹരിച്ചാൽ സന്ത്യജിക്കെന്നതുണ്ടോ? (൱)

അവനഥ വിവശന്മാർക്കാശ്രയീഭൂതനാമീ
യവനിപനെയിളക്കീടുന്നതിന്നുദ്യമിച്ചു;
ജലമതിൽ നിപതിക്കുന്നോർക്കു കൈ നൽകുവോനും
ചില പൊഴുതു പതിക്കാനാഞ്ഞുവെന്നായ്‌ ഭവിക്കാം. (൱൧)

അവനുടെ സഖിയാകും മാടഭൂപാലകൻ്റെ ത-
ന്നവനിയണവതിന്നുള്ളോരു മാർഗ്ഗം തടുക്കും
അഭിനവമൊരു ദുർഗ്ഗം വഞ്ചിഭൂപൻ ചമച്ചാൻ
സ്വമഹിയുടെ വടക്കേസ്സീമതന്നിൽ തദാനീം. (൩൬)

നരവരനിഹ മാടക്ഷോണിയിൽ ചേൎന്നതാകും
വരണയുഗവുമന്നാൾ ഡച്ചുകാരോടു വാങ്ങി;
അവനുടനവ രണ്ടും യുദ്ധഹേതുക്കളാക്കി-
ട്ടഥ സപദി തിരിച്ചാൻ വഞ്ചിഭൂവിങ്കലേക്കായ്. (൩൭)

നരപതിയിഹ തന്നാൽ സേവ്യമാനൻ മുകുന്ദൻ-
തിരുവടി കുലദൈവത്തിൻ്റെയും ബന്ധുവാകും
പ്രബലതയെഴുമാംഗ്ലേശൻ്റെയും ശത്രുവിദ്ധ്വം-
പ്രമഥനപടു ചക്രം താൻ സഹായം നിനച്ചു. (൩൮)

അഥ നിജമഹിയെ ശ്രീപത്മനാഭൻകലപ്പി-
ച്ചവനിപതിയവൻതൻദാസഭാവം വഹിച്ചു;
മഹിതമതി സുഹൃത്താം മദ്രഭർത്താവിനോടീ-
യഹിതകഥ നിവേദിപ്പിക്കയും ചെയ്തു ധീമാൻ. (൩൯)

അവികലതരമേവം ദൈവികം മാനവീയം
ദ്വിവിധമപിച യത്നം ഭൂവരന്മാർ നടത്തി
പ്രബലതയൊടണഞ്ഞീടുന്ന നൈഷ്ഠ്യമേറും
പ്രതിഭടനെയെതിൎപ്പാൻ പ്രേഷണംചെയ്തു സൈന്യം. (൪൰)

അരിപടകളുമപ്പോളാക്കമോടേ നടന്നി-
ട്ടുരുകുതുകമൊടേതദ്രാജ്യസീമാവിലെത്തി
സ്ഫുടമിഹ കൊടി തൂക്കിസ്സാലമൂലത്തിലത്യുൽ-
ക്കടരഭസമടിച്ചാർ പാളയം നീളവേ താൻ. (൪൧)

പരിഖയഥ കടന്നിട്ടെത്രയും ക്രുദ്ധരായോ-
രരികളധികവേഗാൽ സാലശൃംഗങ്ങളേറി;
പരിചിനൊടൊരു പാർശ്വത്തിങ്കൽ നിന്നത്ര വഞ്ചീ-
ശ്വരഭടർ വെടിവെച്ചാർ മൂന്നു നാലെണ്ണമപ്പോൾ. (൪൨)

ബലവിരഹിതമാണെന്നാകിലും പാഞ്ഞു ചെല്ലാം
നളികഗുളികയാലേ ഭീതമായ് വൈരിസൈന്യം;
ദീപതതി വിപിനാന്തേ വ്യാധബാലപ്രയുക്താ
ചപലമൃഗലഖണ്ഡം കണ്ടു പേടിക്കുമല്ലോ. (൮൯)

എവിടെയമിതവീര്യം ചേൎന്ന തൌലുഷ്കരോത്താ-
ളെവിടെ നൃപതിഭൃത്യന്മാരഹോ! ദുൎബ്ബലന്മാർ?;
ഇവരുടെ ഗുളികാസ്ത്രങ്ങൾക്കു നൂനം മുകുന്ദൻ
കൃപയൊടു നിജചക്രത്തിന്റെ സാന്നിദ്ധ്യമേകി. (൯൦)

നരവരകുലദൈവത്തിന്റെ സംപ്രീതിയാലോ
പെരിയൊരു മലയാളത്തിന്റെ ഭാഗ്യത്തിനാലോ
പരമിഹ ഭടവൃന്ദത്തിന്റെ വീൎയ്യത്തിനാലോ
ദരഭരമൊടു മണ്ടീ ടിപ്പുസൈന്യങ്ങളെല്ലാം. (൯൧)

പരിഖയതു കടന്നീടുമ്പൊഴും കോട്ട കൈവി-
ട്ടതിജവമൊടിറങ്ങീടുമ്പൊഴോടുമ്പൊഴും ഹാ!
തെരുതെരെ വെടിയേറ്റീ ടിപ്പുസൈന്യങ്ങളപ്പോൾ
കരിയിലകൾ കണക്കേ വീഥിതോറും പതിച്ചു. (൯൨)

ശിരസി ചെറിയ വട്ടത്തൊപ്പിയും, നാഭിദേശം
വരെയവിരളമെത്തും മീശയും, കാൎവരെയ്ക്കും
ഉരസിടമൊരുടുപ്പും ചേൎന്ന ദേഹങ്ങളാൽ ഭൂ-
പരിസരമവിടത്തിൽ സാന്ദ്രമാച്ഛന്നമായി. (൯൩)

തെരുതെരെ നിജസൈന്യം തത്ര പേടിച്ചു മണ്ടി-
സ്സരഭസമഥ തമ്മിൽത്തിങ്ങി വിങ്ങിപ്പരുങ്ങും
പരിഖയുടെ തടത്തിൽ പങ്കമദ്ധ്യത്തു സുൽത്താൻ
പരിഭവമൊടു പല്ല്യങ്കത്തിൽ നിന്നും പതിച്ചു. (൯൪)

ചരിവിലിഹ ചരൽക്കല്ലിങ്കലേല്ലങ്ങുരുണ്ടി-
ട്ടവനുടെയുടലെല്ലാം ഹന്ത! പാരം തകൎന്നു;
ഉരുമദമൊടു പാരം വിഗ്രഹധ്വംസനം ചെ-
യ്തൊരു ചരണവുമെന്നെന്നേയ്ക്കുമായിട്ടൊടിഞ്ഞു. (൯൫)

അവരുടെ മണിഭൂഷാസ്വൎണ്ണദ്രവ്യമുഖ്യം
വിവിധവിഭവജാതം ശീവധാദ്യം പദാൎത്ഥം
അഥ നരവരചിഹ്നം നാമമുദ്രാങ്കഖഡ്ഗാ-
ദികവുമവിടെ നിന്നും വഞ്ചിയോദ്ധാക്കളൊന്നു. (൫൬)

ഗളിതനിതി മഹാത്മാ വഞ്ചിഭൂജാനി മൈസൂ-
രെഴമൊരു കടുവാതൻവക്ത്രഗൎഭത്തിൽ നിന്നും
തെളിവൊടു വിജയശ്രീയോടു സഖ്യം വഹിക്കും
സുഭഗതരയശശ്ശ്രീ പൂണ്ടു പാരം വിളങ്ങി. (൫൭)

അതിരുജയൊടു സുൽത്താൻ ഭൃത്യഹസ്താവലംബീ
പതിതഭടർ കിടന്നീടുന്ന മാൎഗ്ഗത്തിലൂടെ
രുധിരമുടലിലെല്ലാം പൂണ്ടു പാരം മുടന്തീ-
ട്ടഥ നികടഗമാകും പാളയത്തിൽ ഗമിച്ചു. (൫൮)

പടനിലയനമേവം പ്രാപ്തവാനായി വഞ്ചി-
ക്ഷിതിപതിയുടെ ദുൎഗ്ഗംതന്നിൽ നിന്നാശു സുൽത്താൻ,
രുജയൊടു ഹൃതശൃംഗൻ കാളയക്കൎഷകൻതൻ-
വിളനിലമതിൽ നിന്നും ഗോഷ്ഠദേശം കണക്കേ. (൫൯)

ഭടജനഹതിയാലോ സ്വാംഗഭംഗത്തിനാലോ
സ്ഫുടധനഹൃതിയാലോ സന്തപിച്ചില്ല സുൽത്താൻ;
തൃണസമനിതി ചിന്തിച്ചോരമിത്രൻകൽ നിന്നു-
ള്ളപജയമിതപൂൎവം പാൎത്തു താനാൎത്തനായാൻ. (൬൦)

അവനുടയ ശരീരത്തിങ്കലുണ്ടായ നാനാ-
വ്രണമചിരമുണങ്ങിപ്പോയിതെന്നാലുമുള്ളിൽ
സ്ഫുടതരമുളവായോരപ്രിയാകാരമാകും
വ്രണമനുദിനമേറ്റം വീൎത്തു താനാൎത്തി നൽകി. (൬൧)

ഖലനഥ നിജമാകും വാഹനാശ്വത്തെ വഞ്ചീ-
ശ്വരകുലപരദൈവാംഭോജനാഭാലയത്തിൽ
വിലസിന കനകശ്രീകേതുവിൽ കെട്ടിടുന്നു-
ണ്ടിതി ബത! ശപഥം ചെയ്തീടിനാൻ ഗൎവ്വമോടേ. (൬൨

അഥ കുപിതനവൻ തൻസേനയോടൊത്തണഞ്ഞു-
പ്പുഥി വിലസിന ദുൎഗ്ഗം ദുൎഗ്ഗമം ഭഗ്നമാക്കി
പ്രളയപവനവേഗം പൂണ്ട കല്ലോലജാല-
ങ്ങളൊടു കടൽ തടത്തിൽ ചേൎന്ന ശൈലത്തിനെപ്പോൽ (൩൮)

അധികമുയരമുള്ള ക്കോട്ടയെല്ലാമിടിച്ചി-
ട്ടഥ ബഹുതരമാഴം കൊണ്ടു ദുഷ്പ്രാപമാകും
അരചനുടെ കിടങ്ങിൽ ചേൎത്തു ധീരൻ നിരത്തി-
ച്ചരിശമൊടു സമത്വം ഭൂതലത്തിന്നു നൽകി. (൩൯)

അഥ ദിശിദിശി പാരം പൊങ്ങിയോരുഗ്രഗന്ധാ-
ന്വിതമിഹ പടുസിദ്ധാഗ്നിജ്വാലൽസൈന്ധവോത്ഥം
പൊടി ബത! രിപുബാഹാകണ്ഡുവെത്തീൎത്തു, നേരി-
ട്ടവനുടനണയുമ്പോളശ്വിമാഹാത്മ്യയുക്തൻ. (൪൦)

അതിഖലനിഹ സുൽത്താൻ കണ്ട വസ്തുക്കളേയും
നരതതികളെയും ഹാ! നിൎദ്ദയം സംഹരിച്ചു
പ്രളയമതിലെഴുന്നോരുഗ്രനാമുഗ്രനെപ്പോൽ
പ്രതിഭയബലശാലി വന്നിതന്നാലുവായിൽ. (൪൧)

അവനിയതിലെഴും തൻശത്രുജാലം തകൎത്തി-
ട്ടണയുമവനെയപ്പോളന്തരിക്ഷത്തിൽ നിന്നും
അതിരഭസമുദിച്ചീടുന്ന വൎഷൎത്തുവായോ-
രപരനഹിതവീരൻ വന്നു പെട്ടെന്നെതിൎത്തു. (൪൨)

ഗഗനതലമതിങ്കൽ സ്ഥിതമാം വാതചക്രം
മികവിനൊടണിയായിച്ചുഴവും ചേൎത്തതാകും
ജലധരനളികൌഘത്തിങ്കൽ നിന്നാശു വൎഷോ-
പലഗുളികകളേററം ഘോരമായിച്ചൊരിഞ്ഞു. (൪൩)

ഋതുവിഹ പരിഗണ്ജിക്കാതെയും ചഞ്ചലത്വം
കലരുമരിയ തേജസ്സദ്വമിക്കാതെയും താൻ
അവനുടെ ഭടകൃത്യം നിന്ദചെയ്യുന്നപോലെ-
ന്നവനിയെയുദകത്തിൽ സ്നാനമാടിച്ചു ജോഷം (൪൪)

ജനമതിനതിതാപം സന്തതം ഹന്ത! നൽകം
ദിനമണിയുടെയെന്നല്ലായവൻേറയുമുഗ്രം
അഴകൊഴികിടുമത്യുദ്ദണ്ഡമാം മണ്ഡലാഗ്രം
മഴയഥ ഘനകോശത്തിന്നകത്താക്കിവെച്ചു. (൧൦)

ഉഡുപതരണിയാനം ഭൂവിഭാഗത്തിലെന്യേ
ദിവി പുനരൊരിടത്തും കണ്ടിടാതുള്ള മട്ടിൽ
കൊടിയ മഴയപൂർവ്വം കണ്ടുടൻ ടിപ്പുസൈന്യം
ഭയതരളതയോടേ വിസ്മയിച്ചൻപരന്നു. (൧൧)

ജലമതിൽ മുഴകീടും പാളയത്തിന്നു ചുററും
ബലമൊടവിടെ നാട്ടീട്ടുള്ളൊരക്കാററി പോലും
അവനുടെ ഹയബന്ധം സമ്മതിച്ചില്ല; ശൌരി-
ക്കടയ കൊടിമരത്തിൻവാർത്ത പിന്നെന്തു ചൊൽവൂ? (൧൨)

വിധുരഹൃദയനാകും വഞ്ചിഭൂവാസവൻതൻ-
ലിഖിതമിഹ ലഭിച്ചോരാംഗലേശൻ മഹാത്മാ
നിജസഖനൊടെതിർക്കും ടിപ്പുവാം പൂർവ്വശത്രു-
പ്രവരനെയഥ നേരിട്ടാൻ വേണ്ട സന്നാഹമാൻറു. (൧൩)

ശൂരൻ ഹൈദരപുത്രനും പരിചിനോടാംഗ്ലേയർ ചെയ്യുന്നൊരീ-
യാരംഭത്തെയറിഞ്ഞു കോപവുമലം മന്ദാക്ഷമുൾക്കണ്ടയും
ഏറുന്നോരനുതാപവും വ്യസനവും കൈക്കൊണ്ടു തൻഗേഹമാം
ശ്രീരംഗത്തിനു തന്നെ വിഹ്വലതരം വേഗാൽ മടങ്ങീടിനാൻ.

"ടിപ്പുവപ്ളവം"

എന്ന

പതിനൊന്നാം സർഗ്ഗം

സമാപ്തം.



# പന്ത്രണ്ടാം സൎഗ്ഗം.



കലശേഖരഭൂപലേഖനം ക-
ണ്ടളവമ്മഭൂസദസ്യരാത്തരോഷം
നലമോടുടനേ മുതിൎന്നരിശ്രീ-
ബലസംഹാരവിധിക്കു കോപ്പുകൂട്ടി. (൧)

ഇഹ പുണ്യകരൈഹഭൂമിപന്മാർ
മഹിതശ്രീയുതരെങ്കിലും, ബലത്താൽ
ഉയരുന്നൊരു ടിപ്പുവിങ്കൽ നിന്നും
ഭയമോടന്നവശത്വമാൎന്നിരുന്നു. (൨)

അവനോടു രണത്തിനാംഗലേശൻ
തുനിയുന്നൊന്നവർ കേട്ടു, വീട്ടിൽ വാഴും
അഹിവീരനെയാശു പാൎത്ഥനെക്കൊ-
ണ്ടഥ കൊല്ലിക്കണമെന്നു നിൎണ്ണയിച്ചു. (൩)

ഇഹ സത്വരമോയുഗം ജവസ്സോ-
ടണയുംപോലിരുഭൂപരും തദാനീം
സ്ഫുടവിഗ്രഹകൎമ്മസിദ്ധി കാമി-
ച്ചുടനേയാംഗലനാഥനോടു ചേൎന്നു. (൪)

അഥ സന്നഹനം നടന്നിടുമ്പോൾ
മതിമാൻ കാരണവാലിസാഖ്യഭൎത്താ
പ്രകൃതം സമരം നടത്തുവാനായ്
പ്രബലൻ മദ്രപുരത്തിൽ വന്നുചേൎന്നു. (൫)

അഥ വത്സരമൊന്നു ചേൎന്നതെണ്ണൂ-
റതിലക്കേജ്ജ്വലമാം ഹിമൎത്തുവിങ്കൽ
പടസാദിപദാതിരഥ്യമിംഗ്ലീഷ്-
പടഘോരം പടവെട്ടുവാൻ തിരിച്ചു. (൬)

അതിപേശലയാനകൌശലത്താ-
ലതിലംഘിച്ചു ജവേന ദീൎഘമാൎഗ്ഗം
ധൃതിയാൎന്ന ബലത്തൊടാംഗലേശൻ
പ്രതിരോധിച്ചിതു ബംഗളൂർ തദാനീം. (൭)

അരിയേതുമറിഞ്ഞിടാതെയേതൽ-
പുരിയീവണ്ണമണഞ്ഞു കൈക്കലാക്കി
അതിവേഗമവൻ ധനോജ്ജ്വല,- ശ്രീ-
യുതമാംഗോത്തരഗോപുരത്തിലെത്തി. (൮)

അതു കേട്ടിഹ ടിപ്പുവും സപത്നാ-
ഗതി രോധിപ്പതിനാശു ചെയ്തു യത്നം
അഥ നിഷ്ഫലമെന്നു കണ്ടു പോരി-
ന്നപകാവേരി ധരാധരാഗ്രമാൎന്നു. (൯)

ഉടനാംഗലനാഥനദ്ധ്വമദ്ധ്യേ-
യിടചേൎന്നുള്ളൊരു മിത്രസൈന്യമോടേ
അരിപത്തനസന്നികൃഷ്ടമായീ-
ടിന കാവേരിയതിൻസമീപമെത്തി. (൧൦)

തദനന്തരമാംഗലേയർ പാരം
സമരം ചെയ്തു തുലുഷ്കരോടു ഘോരം
പ്ലവഗാധിപർ പണ്ടു രാക്ഷസന്മാ-
രൊടു ലങ്കാനഗരത്തിലെന്നപോലെ. (൧൧)

ഇരുകക്ഷികളും മുതിൎന്നു ഗാഢം
പൊരുതാർ മത്സരമോടു ദീൎഘകാലം;
ധൃതിയാലവിചാല്യമൊന്നു, മറ്റേ-
തവിടെ സ്ഥാനബലത്തിനാലലംഘ്യം. (൧൨)

രണനൈപുണമുള്ളൊരാംഗലന്മാ-
രണു പോലും പിറകോട്ടു മാറിയില്ലാ;
ഹൃദി ഭീതിയൊടേ തുലുഷ്കർ മന്ദം
ധൃതി കൈവിട്ടു തുടങ്ങി സംഗരത്തിൽ. (൧൩)

ഉരുപത്തികളാന്നൊരാംഗ്ലസൈന്യേ
വരികില്ലോക്കിൽ വിപത്തിചഞ്ചലത്വം;
ഇഹ സാദികളേവരും തദാനീം
സഹസാട്ടസാദികളായതത്ഭുതം താൻ ! (൪൪)

ബലമോട്ട കടന്നുടൻ പരൻതൻ-
ബലവിന്യാസമിളക്കിയാംഗലൌഘം,
തടസംസ്ഥിതമായ പൎവ്വതത്തിൻ-
തടഭാഗം ജലവേഗമെന്നപോലെ. (൪൫)

ഹതശേഷസമാകുലസ്വസേനാ-
യുതനായോടിയുടൻ തുലുഷ്കനാഥൻ
നികടസ്ഥിതമൂലരാജധാനി-
ക്കകമേയുള്ളൊരു കോട്ടയിൽ ഗമിച്ചു. (൪൬)

പിറകേയണവാൻ കൊതിക്കിലും ദുർ-
ഘടമപ്പോഴ് നിജവീവധൌഘകാൎയ്യം
നിരുപിച്ചു മടങ്ങിയാംഗലേന്ദ്രൻ
വിജയശ്രീയൊടു ബെംഗളൂരിലെത്തി. (൪൭)

അവനപ്പൊഴകാലലാഭശോച്യം
വിവധാസ്ത്രാദികമാന്ന സൈന്യമോടേ
അണയുന്ന മഹോപസ്സഷ്ഠരാഷ്ട്രാ-
ന്നായസേനാനിയെ മാൎഗ്ഗസീമ്നി കണ്ടു. (൪൮)

അരിദുൎഗ്ഗമനേകമൌത്തരാഹാ
പൊടിയാക്കാനിവനാന്നതേ വിളംബം ;
സമയത്തിവനെത്തിയെങ്കിലന്നീ
വിമതൻതൻകഥ തീരുമായിരുന്നു. (൪൯)

തൃണലോഷ്ടചയം മുതൽക്കനൎഘം
മണിജാലം വരെയും കവൎന്നു കാമം
അണയുന്ന സുഹൃത്തിൽ നിന്നു ഭൂരി-
പ്രണയം വൈപച്യവരൻ സുഭിക്ഷമാന്നു. (൫൦)

അഥ പേഷ്വകഭൃത്യർ ചൊന്ന ഭംഗ്യാ-
ഭ്യുദിതം ധാന്യവണിഗ്ഗണത്തിൽ നിന്നും
പല വസ്തുമയം വിലയ്ക്കു വാങ്ങി-
ബ്ബലജാലത്തിനെഴുന്നൊരാടൽ തീർത്തു. (൨൧)

ബലമിങ്ങനെ പുഷ്ടമായ പോതും
മികവേറും മതിശാലിയാംഗലേശൻ
മഴവേളയടുക്കയാൽ തുനിഞ്ഞി-
ല്ലരിതൻമൂലപുരോപരോധനാർത്ഥം. (൨൨)

പഴുതായി നയിച്ചുമില്ല ചെററും
ധൃതിമാൻ ദുർദ്ദിനദീർഘമായ കാലം ;
അരി വൈരമൊടേ വസിച്ചിടുമ്പോ-
ളലസത്വം നിപുണന്നുദിപ്പതുണ്ടോ ? (൨൩)

അരിസേനകളെത്തുരത്തി വേഗാൽ
മലയാളം കുടകെന്നിവററിൽ നിന്നും
ബലമോടണയുന്നൊരാംബർക്രോംബ്യാ-
ഖ്യയനാം ഭൃത്യനുമത്ര വന്നുചേർന്നു. (൨൪)

ഇതി സംഗതരായ് ഭവിച്ച മിത്ര-
ദ്വയഭൃത്യാമിതസൈനികർക്കമന്ദം
മഹിഷൂരഗദുർഗ്ഗജാലരോധം
സഹസാ ചെയ്യുതിനാജ്ഞ നൽകി വീരൻ. (൨൫)

പുനരാംഗലസേന ചെന്നു, ത്രുഃക്ക-
യുയരം പാരമെഴും മലയ്ക്കു മേലിൽ
ശിലയാൽ കൃതസാലമായ നന്ദി-
പ്രമുഖം ദുർഗ്ഗപുരം പിടിച്ചടക്കി. (൨൬)

ദൃഢഗുപ്തികളാൽ ദുരാപമാണെ-
ന്നതിവിഖ്യാതി കലർന്ന ദുർഗ്ഗജാലം
പരിചോടു പിടിക്കയാലവർക്കു-
ള്ളുരുകീർത്തിക്കൊരു മാററു കൂടിയന്നാൾ. (൨൭)

ജളനായഥ ടിപ്പുവാത്മദുർഗ്ഗ-
ങ്ങളിലാംഗ്ലേയർ മദിച്ചു വെച്ച പാദം,
വിലസുന്ന കിരീടമാർന്നിടും തൻ-
തലയിൽ തന്നെ പതിച്ചതായ് നിനച്ചു. (൨൮)

പുരഭിത്തിയിലാംഗ്ലദൂഷകം ചേ-
ർത്തൊരു ചിത്രങ്ങളഴിക്കുവാൻ പുരാ താൻ
അരുളീടിന ടിപ്പുവിൻ ഭയത്തി-
ന്നുരുവായിട്ടുളവായി മൂർച്ഛയിപ്പോൾ. (൨൯)

ഇവനുള്ളിലനല്പഭീതി നൽകും
പ്രബലൻ ചൈംപ്ര്യബലേന്ദ്രനും രണാർത്ഥം
ശുഭമാം സമയേ ഗമിച്ചു ധീമാൻ
നൃപധാനിക്കു സമീപമെത്തി വേഗാൽ. (൩൦)

അഥ ഗുപ്തിയെഴും പുരത്തിനഗ്ര
നിജസൈന്യത്തെ നയിച്ചു ടിപ്പുവീരൻ
ചെറുകുന്നുകളാൽ മറഞ്ഞൊരഗ്രം
കലരും ഭൂമിതലേ നിരത്തി നിർത്തി. (൩൧)

ദൃഢമിങ്ങനെ നിന്ന ഘോരസേനാ-
പടലത്തെ സ്ഫുടമാക്രമിപ്പതിന്നായ്
ഇഹ കാരണവാലിസാഖ്യനല്ലാ-
തൊരു വീരനുമുദിക്കയില്ല ധൈര്യം. (൩൨)

പടുധീരമവൻ ഝടേന മൈസൂർ-
ക്കാട്ടുവാതൻകുടിയിൽ കഠോരവീര്യൻ
ചൊടി പൂണ്ടു കടന്നു തന്നെ ഗർവ്വ-
ത്തൊടു നായാടുവതിന്നുടൻ തുടങ്ങി. (൩൩)

അധിഭത്ത്യുദ്ധതാ തദാംഗ്ലസേനാ
കുതുകാൽ മൂന്നു വഴിക്കു ചെന്നണഞ്ഞു
രണഭൂമിതലം, ഭഗീരഥോർവ്വീ-
പതിനീതാ സുരസിന്ധുവാഴിയെപ്പോൽ. (൩൪)

ശശിരശ്മിസഹായമാൎന്നമന്ദം
നിശി നിശ്ശബ്ദതരം നടന്ന സൈന്യം
നദി നേർവഴിയേ കടന്നു ചെന്ന-
ങ്ങുദയത്തിന്നഥ പുക്ക സാലമൂലം. (൩൭)

അരി മൂലപുരത്തെയാക്രമിച്ചു;
പുരവാസിവ്രജമൻപരന്നു മണ്ടി;
മമ സൈന്യമനാഥ;—മിപ്പൊഴുണ്ടാം
സകലോൻമൂലനമെന്നു ടിപ്പുവോൎത്തു. (൩൮)

അഥ പൂൎണ്ണയമുഖ്യമന്ത്രിമാരോ-
ടവനാലോചന ചെയ്തു, രക്ഷ തേടാൻ
കൊതി പൂണ്ടരിവീരരോടു സന്ധി-
ക്കതിമാത്രം വിനയം കലൎന്നിരന്നു. (൩൯)

ഇഹ ബന്ധനമോചിതാംഗ്ലബന്ദീ-
യുഗളത്തോടഥ ഘോഷമാലിയാകും
നിജഭൃത്യനെ വിട്ടു സന്ധികാൎയ്യം
പറവാനായവനാശു ദൈന്യമോടേ. (൪൦)

ബഹുവന്ദിവധാപരാധവാനെ-
ങ്കിലുമീ വൈരിയിരന്നു ചൊന്ന സഖ്യം
അഥ കാരണവാലിസൻ ഗ്രഹിച്ചാൻ;
മഹിതന്മാരവശൎക്കു വശ്യരല്ലോ. (൪൧)

നിജരാജ്യമതിൻെറ പാതി, കോടി-
ത്രയവും മുപ്പതു ലക്ഷവും തഥൈവ
രജതങ്ങളുമത്ര മിത്രവാനാം
വിജയിക്കായ് വിജിതൻ കൊടുത്തിടേണം; (൪൨)

ഇതശേഷവുമേകുവോളവും തൽ-
സുതയുഗ്മം ജയിയോടു മേവിടേണം:
ഇതി ദാരുണമായ സന്ധിയേത്തും
ക്ഷതയെന്നോ സഭയിങ്കൽ നിശ്ചയിച്ചു. (യുഗ്മകം) (൪൩)

ഗതി കെട്ടവശത്വമാൻവെന്നാൽ
പുലി താൻ പുല്ലുമൊരിക്കലാസ്വദിക്കും
ഇതി ലോകവചസ്സു സത്യമാമ്മാ-
റതു കൈക്കൊണ്ടിതു ഹൈദരാത്മജന്മാ. (൭൨)

പ്രണയാകുലനായ് വലഞ്ഞു സുൽത്താൻ
പണയം നൽകിയ തൽകുമാരകന്മാർ
തുണ വിട്ടു കരിഞ്ഞ വക്ത്രമോടേ
പുനരാംഗ്ലേയനിവേശമാഗമിച്ചു. (൭൩)

കരുണാകുലനാംഗലേശനപ്പോ-
ളുവരെച്ചെന്നെതിരേററു വേണ്ടവണ്ണം,
നരപാലസുതോചിതങ്ങളായോ-
രുപചാരങ്ങളുമൻപിനോടു ചെയ്തു. (൭൪)

വലുതായ സഹായമൊന്നുമന്നാം
സഖിമാരാലുളവായതില്ല പോരിൽ;
അവരെങ്കിലുമായവർക്കു തുല്യം
ജയലബ്ധം വിഭവം പകുത്തു നൽകി. (൭൫)

അഥ പേഷ്വനുപന്ന തുംഗഭദ്രാ-
നദിയോളം ധരണീതലം ലഭിച്ചു;
ഇഹ ദക്ഷിണദിക്കിലുള്ള പിന്നാർ
വരെ നൈസാമനുപന്നമപ്രകാരം. (൭൬)

പരമുത്തരകേരളപ്രദേശം
പരിചിൽ ബ്രഹ്മഫലത്തെയും തദാനീം
പൃഥുകീർത്തിയൊടാംഗലേയനാഥൻ
പ്രഥിതം ഡിണ്ഡിഗലും ലഭിച്ചുവല്ലോ. (൭൭)

ഇതി, സന്ധിയതിൻ കരാറു, തൊണ്ണൂ-
റൊടു രണ്ടൊന്നിടുമാണ്ടിൽ മാർച്ചുമാസേ
പതിനെട്ടു തികഞ്ഞിടുന്ന നാൾ, തീ-
ർത്തഥ വംഗത്തിനു വാലിസൻ ഗമിച്ചു. (൭൮)

ആഥ രാജ്യമൊരാണ്ടു മാത്രമേ യീ-
യധികൃത്വം ഭരിച്ചതുള്ളു ;—വെന്നാൽ
അതിനുള്ളിലിവൻ മുതിൎന്നു നാനാ-
വിധതന്ത്രങ്ങളലം പരിഷ്കരിച്ചു. (൮൯)

നരപാലകർ പണ്ടു ഭൂമിയെല്ലാം
നിജമാകും ധനമെന്നു താൻ ഗണിച്ചു
അധികാരികൾ നൽകിടുന്നൊരുവീ-
കരജാലത്തെ മുദാ ഗ്രഹിച്ചുവന്നു. (൯൦)

അധികാരമതും പരംപരാപ്തം
പല മാർഗങ്ങളിലും ക്രമാൽ പടൎന്നു
വിനിയന്ത്രണഹീനമായ മൂലം
ബഹുദോഷങ്ങളതിങ്കലുത്ഭവിച്ചു. (൯൧)

അധികാരധൃത പൂണ്ടശേഷമായോ-
രധികാരത്തെയിവണ്ണമാൎന്നവൻ താൻ
പൃഥിവീപതിയെന്നു ലോകരെല്ലാ-
മഥ ചിന്തിച്ചു തുടങ്ങി ഭക്തിപൂർവം. (൯൨)

മകുടം കുട ചാമരങ്ങളെന്നീ
വക കൈക്കൊണ്ടു ഞെളിഞ്ഞു ഗർവമോടേ
ഇവരിൽ ചിലർ ചക്രവൎത്തിതൻ കീ-
ഴിയലും ഭൂപതിഭാവമാൎന്നുകൊണ്ടാർ. (൯൩)

ചില നായകർ ഭൂപതിക്കു ഭൂമീ-
ഫലജാലങ്ങളിലാറിലൊന്നു നൽകി
അവശിഷ്ടമെടുത്തു പുഷ്ടിയാൎന്നി-
ട്ടഥ കൈക്കൊണ്ടു ജമിന്ദരാഭിധാനം. (൯൪)

അനുവേലമിഹാധിരാജസാമ-
ന്തകഭൂപാലകർ മാറിടുന്ന പോതും
അവനിക്കുടമസ്ഥരായിരുന്നോ-
രവരേതും ക്ഷതിയെന്നിയേ വസിച്ചാർ. (൯൫)

പുനരാംഗലരുൎവ്വിയാന്ന കാലം
സുനയൻ വാരണന,-ജ്ജമിന്ദരന്മാർ
കൃഷിയേററി നടന്നുവന്ന നാട-
ങ്ങിഹ ലേലം വിളികൊള്ളുവോൎക്കു നൽകി. (൬൬)

ഹിതമെങ്കിലുമീനയം തദാനീം
ഭൃതൎക്കമററം ഭൃശദുഃഖമായ് ഭവിച്ചു;
സ്ഥിരവേലകൾ വിട്ടുഭൃവിനന്നാൾ
പല കൈമാറുകയാൽ ഫലം കുറഞ്ഞു. (൬൭)

ഇതി വാരണരീതിയാലുദീതം
ക്ഷതിയക്കാരണവാലിസൻ നിനച്ചു
മതിമാൻ കൃഷിയോഗ്യമായ സൎവ്വ-
ക്ഷിതിയും നൽകി ജമിന്ദരൎക്കു വീണ്ടും. (൬൮)

അവരാലഥ ദേയമാം കരത്തി-
ന്നവനപ്പോളവൎക്കൊപ്പിയും വരുത്തി;
അതിനാൽ കഴിയുന്നപോലെ ധാന്യം
വിളയിപ്പാനവരും തുനിഞ്ഞു പാരം. (൬൯)

ജനരക്ഷണശിക്ഷണാധികാരം,
കരജാലഗ്രഹണം നടത്തിമേലും
അധികാരിജനത്തിൽ നിന്നെടുത്തി-
ട്ടിതരന്മാൎക്കു കൊടുത്തു വാലിസാഖ്യൻ. (൭൦)

മതിമാനിഹ ധൎമ്മപാലരേയും
പ്രതിദേശം ബത! നീതിപാലരേയും
നിയമിച്ചു പരിഷ്കരിച്ചു കാമം
പ്രയതം ജനപദാവനാധികാരം. (൭൧)

അഥ ദണ്ഡനയങ്ങളും പ്രശോധി-
ച്ചധികം സാധു പരിഷ്കൃതങ്ങളാക്കി;
ഇഹ കിം ബഹുനാ? സമസ്തതന്ത്ര-
ങ്ങളുമന്നേഷ നവീകരിച്ചു ദക്ഷൻ. (൭൨)

അധികാരിജനത്തിനായ് പ്രഭുത്വം
മിതമല്ലാത്ത വിധം കൊടുത്തമൂലം
അവനന്നു പരിഷ്കരിച്ച പോലീസ്-
നിയമം മാത്രമഹോ! സദോഷമായി. (൱൩)

ഗുണവത്തുകളെങ്കിലും സ്വദേശ്യ-
ർക്കിവനേകീലധികാരമൊന്നുമന്നാൾ
ജനസമ്മതമായിരിക്കിലും മേ-
ലണയും വഞ്ചനയെന്ന ശങ്കയാലേ. (൱൪)

അധുനാ കില ദേശ്യലഭ്യമല്ലാ-
തധികാരം ദൃഢമൊന്നുമില്ല പാർത്താൽ;
അതിനാലിവനർഹനല്ല നിന്ദ-
യ്ക്കു;—ലർമൊട്ടിൻഗുണമങ്കുരത്തിനുണ്ടോ? (൱൫)



ധീമാൻ ക്ലൈവൊരു സീമരേഖ വഴിപോൽ ചേർത്തുള്ള സാമ്രാ
(ജ്യമാ-
മോമൽചിത്രപടത്തിനാകൃതി മുദാ നൽകീടിനാൻ വാരണൻ;
കാമം കാരണവാലിസൻ കരവിലാസം കൊണ്ടു കാന്തിച്ഛടാ-
സാമഞ്ജസ്യമെഴും വിധത്തിൽ നിറമിട്ടേവം മിനുക്കീടിനാൻ.
(൱൬)

ഠരംവണ്ണം രിപുബാധ നീങ്ങിയുദയാരംഭങ്ങളാലുജ്ജ്വല-
ശ്രീ വിങ്ങുന്നൊരു രാജ്യഭാരമധിഭർത്താവായിട്ടും വാലിസൻ
ധീരൻ തൻസഹകാരിയായി മരുവും ജാൺഷോറിതി ഖ്യാത
(നാം
വീരൻതൻെറ ശിരസ്സിൽ വെച്ചഥ നിജം ഗേഹം ഗമിച്ചാൻ
ശുഭം (൱൭)

" ടിപ്പുദമനം "

എന്ന

പന്ത്രണ്ടാം സർഗ്ഗം.

സമാപ്തം.



# പതിമ്മൂന്നാം സൎഗ്ഗം.

കണ്ണേതരം വിഭവമാൎന്നധിഭത്തൃഭാവം
പൂണ്ടേവമന്നു മതിമാനിഹ ഘോരനാമാ
ഇൻഡ്യാമഹീഭരണമുജ്ജ്വലമഞ്ചു വൎഷ-
മാണ്ടീടിനാൻ നിയതമായ സമാധിയോടേ. (൧)

യാതൊന്നു വാലിസമഹാമതി ടിപ്പുമൂലം
സ്വാതന്ത്ര്യമോടിഹ കടന്നു നിരാകരിച്ചു,
പീടൻെറയന്നിയതമദ്ധ്യമവൃത്തി തന്നെ-
യീടാൎന്നിവൻ ധരണിപാലരൊടാചരിച്ചു. (൨)

കൎമ്മണ്യശേഷകലയാണ്ടൊരിവൻ തദീയ-
മാദേശഭാവമിയലുന്നവനെങ്കിലും താൻ
നൽസ്ഥാനിവൽ സ്ഥിതി വെടിഞ്ഞു വസിച്ചു പൂൎവ്വ-
ത്രാസിദ്ധമായൊരധികാരമതിങ്കൽ മാത്രം. (൩)

കാമ്യങ്ങളായ വിഷയങ്ങളുടുത്തു ചുററും
ചേൎന്നുള്ളവററിലിഹ യോഗിവരൻ കണക്കേ
സൌമ്യൻ സമാധിവിധിഭംഗഭയം നിമിത്തം
കാമം വെടിഞ്ഞു ശമമേററമവൻ ഗ്രഹിച്ചു. (൪)

അന്നേഷ ദക്ഷിണപഥത്തെ ഹിമൎത്തുപോലെ-
യന്നേവമെത്തിയതിനാലനുവേലമേററം
മന്ദീഭവിച്ചു ദിനനായകനെന്നവണ്ണം
മിന്നുന്ന സംഘമതിനുള്ളു മഹാപ്രതാപം. (൫)

നൈസാമപേഷ്വനൃപരാങ്ഗലരോടു ചേൎന്നു
കുന്നിച്ചു മൂവരചയോഗമതിൽ ചിരായ
പോരാടി മൈത്രിയൊടു തന്നെ നടന്നവന്നോ-
രെന്നാകിലും കലഹമാൎന്നിതു തങ്ങളിൽ താൻ. (൬)

അത്യന്തശക്തി കലരും രിപുവിൽ ഭയം പൂ-
ണ്ടർത്ഥിച്ചു സാഹ്യമുടനാംഗലരോടു നൈസാം;
സഖ്യപ്രകാരമുതകേണ്ടവരെങ്കിലും തൽ-
സാഹായ്യകത്തിനവരന്നു തുനിഞ്ഞതില്ല. (൭)

ധാർഷ്ട്യാതിരേകമൊടു സംഗരമാർന്ന മാഹാ-
രാഷ്ട്രാവനീശരഥ കർദ്ദ്ലപോർക്കളത്തിൽ
വാട്ടം വരുത്തിയവനുള്ള മഹിതസ്വാംശം
വെട്ടെന്നെടുത്തു കരദത്വമവന്നു നൽകി. (൮)

ചേലൊത്ത ശാഖകളശേഷമഹോ! നശിച്ചെ-
ന്നാലും കഠോരതരനാകിയ ടിപ്പുവീരൻ
മൂലത്തിനുള്ളൊരു ബലേന വിഷദ്രുമം പോൽ
കാലേ ഫലാവലി കലർന്നു തഴച്ചു വീണ്ടും. (൯)

അന്നാളയോദ്ധ്യയുടെ നായകനാംഗലേയ-
സാമന്തരായ നരപാലരിലഗ്രഗണ്യൻ
ഷൂജാവനീശനുടെ പുത്രനസാഫുദൌല-
ഭൂജാനി ഭൂതലനിവാസമഹോ! വെടിഞ്ഞു. (൧൦)

ദുർന്നീതിയാൽ ശിഥിലബന്ധനമായ് ഭവിച്ചി-
ട്ടുന്നോരു കോസലനഭാവമഹാസനത്തിൽ
അന്നാളിലാംഗലവരൻ പിതൃദുഃഖമാളും
തന്നന്ദനൻ വിസിയരാലിയെ നിശ്ചയിച്ചു. (൧൧)

അപ്പോളവൻ കുലടതൻമകനെന്നു നിന്ദി-
ച്ചപ്പൗരുമൊത്തുമപവാദമറിഞ്ഞു ധീമാൻ
കൊള്ളാട്ടു ചെന്നിഹ വിചാരണ വേണ്ടപോൽ ചെ-
യ്തുൾച്ചന്നസംശയനിവൃത്തി വരുത്തി വേഗാൽ. (൧൨)

പിന്നീടു താനവനെ വേതനമേകി മാറ്റി
മന്നന്നിഹൌരസസുതൻ നഹിയെന്നു കണ്ടു
നന്നായ് നിനച്ചഥ മഹാമതി, സാദതാലി-
യെന്നുള്ള നൃപസഹജന്നധികാരമേകി. (൧൩)

ഇത്യാദി സർവ്വജനസമ്മതിയാന്ന നാനാ-
കൃത്യങ്ങളാൽ പ്രജകളിൽ പ്രമദം വളർത്തി
ഈത്യാദിദോഷരഹിതം സുഖമേഷ ശാന്തി-
രീത്യാ മനോഹരതരം ഭരണം നടത്തി. (൧൪)

ഘോരൻ വെടിഞ്ഞൊരളവീയധികൃത്യപീഠം
മാർണ്ണിങ്ടനാം പ്രഭുവനന്തരമാന്ന വീരൻ,
പൂർത്തികൾ പോയതിന്ന ശേഷമമന്ദതേജ-
സ്സേന്ത്യാ കഠോരകിരണൻ ഗഗനം കണക്കേ. (൧൫)

പിന്നീടു കിട്ടിയൊരു വെല്ലസലിപ്രഭുത്വാൽ
തന്നാമധേയമൊടു വിശ്രുതനേഷ ധീമാൻ
തൊണ്ണൂറമായതിനൊടെട്ടുമിയന്നൊരാണ്ടിൽ
മന്നിന്റെ നായകപദം വഴിപോൽ ഗ്രഹിച്ചു. (൧൬)

വീരൻ സ്വകീയപദമെത്തിയ മാത്രയിൽത്താൻ
പാരം മുതിന്നരിയ വിഗ്രഹമാഗ്രഹിച്ചു;
ഭീരുത്വശങ്ക ജനതയ്ക്കുളവാക്കിടുന്ന
ഘോരന്റെ തന്ത്രമിവനപ്രിയമായ് ഭവിച്ചു. (൧൭)

പൃത്ഥീവരർക്കുടയ ശക്തി സമീകരിച്ചും
തത്തുല്യമായ നില തങ്ങളുമാവഹിച്ചും
മേവീടുകെന്നതിഹ പാരമസാധ്യമെന്നുൾ-
പ്പൂവിങ്കൽ വെല്ലസലിതാനഥ നിശ്ചയിച്ചു. (൧൮)

" ആങ്ഗ്ലേയലോകരിഹ ഭാരതഭൂമിയിങ്കൽ
ഭൂപാലഭാവമിയലാൻ കരുതുന്നുവെങ്കിൽ
മങ്ങാതെയായതഖിലോത്തരമായ് വരേണം
മധ്യാധമസ്ഥിതികളാൽ ഫലമില്ല തെല്ലും. (൧൯)

ഇങ്ങാസ്പദം ദൃഢമിയന്ന നരാധിപന്മാർ,
നവ്യാസ്പദത്തിനുഴലുന്ന വിദേശജൌഘം
തങ്ങൾക്കു തുല്യനിലയിങ്കലിരുന്നുവെന്നാ-
ലൊട്ടും സഹിച്ചിടുകയില്ലതു നിർണ്ണയം താൻ. (൨൦)

ക്ലേശിച്ചുമത്ര നയവും ബലവും പ്രയോഗി-
ച്ചാശിച്ചപോലവരിലാത്തു വിധേയഭാവം
സ്ഥാപിക്കിലായവരിണക്കിയ ഭക്തിവീര-
രെന്നോണമിങ്ങു വശരായ് ഫലമേകുമല്ലോ. (൨൫)

ഇന്നാ,കയാലിവിടെയേതുവിധത്തിലും നാം
സാമ്രാജ്യമേല്പതിനു തന്നെ തുനിഞ്ഞിടേണം;
അല്ലാഞ്ഞിലിപ്പൊഴുതിലുള്ളധികാരവും മേ-
ലില്ലാതെയായ്ത്തല കുനിച്ചു ഗമിച്ചിടേണം." (൨൬)

ഈവണ്ണമുള്ളിൽ വഴിപോലെയുറച്ചു പാരം
താവുന്ന ധൈര്യമിയലും നയവേദി ധീമാൻ
ആവാപനീതിയെ നിജാഭിമതാം കണക്കേ-
യാ വേളയിങ്കൽ വിരവോടു പരിഗ്രഹിച്ചു. (൨൭)

മെയ് കൊണ്ടലം കുറിയവൻ, വലിയോൻ മഹസ്സാൽ
സംപ്രാപ്തവാൻ 'മഹിതവാമന'നെന്ന നാമം
നാനാദിഗന്തരമടക്കിയവൻ ക്രമത്താൽ
ത്രൈവിക്രമം വിരുതു താനണവാൻ തുടങ്ങി. (൨൮)

ഭൂപാലവീരരുടെ ഷഡ്ഗുണസംപ്രയോഗം
സ്വായത്തമാക്കവതിനീഷ മഹാനുഭാവൻ
നിർമ്മിച്ചിതന്നു പരിചോടിഹ സംഹ്യസന്ധി-
യെന്നാഖ്യയുള്ളൊരു നവീനമതായ സഖ്യം. (൨൯)

ഭൂപാലരന്യരൊടു സന്ധിരണങ്ങൾ ചെയ്വാ-
നാംഗ്ലേയസമ്മതിയെ മുൻപു വരിച്ചിടേണം;
ഭൃത്യതമോടു മരുവുന്ന പരാങ്കിമാരെ-
ക്കൃത്യം വിടുത്തിയുടനേയവർ തള്ളിടേണം. (൩൦)

ആംഗ്ലേയനായകതയാളുമനീകമേകം
സാഹായകത്തിനവർ വെയ്ക്കണമാത്മദേശേ;
എന്നല്ലതിന്റെ ചെലവിന്നുതകും ഫലത്തെ
നൽകുന്നതായ വസുധാംശവുമേകിടേണം. (൩൧)

ശത്രുക്കൾ വന്നു സമരം തുടരുന്നകാലം
മിത്രത്വമോടവരിൽ വേണ്ട സഹായമെല്ലാം
അത്യന്തമാംഗലജനങ്ങൾ നടത്തിടേണ-
മിത്ഥ്യേവമന്നു നവസന്ധിയിൽ നിശ്ചയിച്ചു. (൨൮)

ശ്രീരംഗപുണ്യപുരഭൂപരിൽ നിന്നു നിത്യം
ചേരുന്ന ദുസ്സഹമുപദ്രവമേൽക്കമൂലം
നന്നായ് വലഞ്ഞുവശനായ് നിവസിച്ച നൈസാ-
മൊന്നാമതായനുസരിച്ചു നവീനസഖ്യം. (൨൯)

ഹൈദ്രാപുരേന്ദ്രനുടെ സേനയിൽ നിന്നുടൻ താൻ
വിദ്രാവമാൎന്നിതു പരാങ്കികളാം ഭടന്മാർ;
സ്വാസീകൃതാം പ്രബലമാംഗലഗുല്മമപ്പോൾ
ക്രൂസാതവന്റെ ശിബിരത്തിലണഞ്ഞു വേഗാൽ. (൩൦)

കെല്പുള്ള ടിപ്പുവിലുദിച്ചൊരു പേടിയാലേ-
യപ്പേഷ്വഭൂമിരമണൻ നവസന്ധിയിങ്കൽ
ഉൾപ്പെട്ടതില്ല പുനരെങ്കിലുമാംഗലേയ-
സൽബന്ധുവെന്ന നില കൈവെടിയാതെ വാണു. (൩൧)

യുദ്ധം പരാങ്കികളിൽ നിന്നു പഠിച്ച നാനാ-
യോദ്ധാക്കളാലുമതിയാകിയ ശക്തിയാലും
മൎയ്യാദ വിട്ട മദമോടു പുരാണവൈര-
നിൎയ്യാതനത്തിനഥ ടിപ്പുവുമുദ്യമിച്ചു. (൩൨)

മുൻപേ വളൎന്നുവരുവാൻ തുടരുന്നകാലം
വൻപാൎന്ന വാലിസകരാഹതി കൊണ്ടടങ്ങി
പെട്ടെന്നു വീണ്ടുമവനേറ്റമുയൎന്നു ശീഘ്രം
വെട്ടേണ്ട വൃക്ഷമതുപോലെ ഫലം വഹിച്ചു. (൩൩)

ജാത്യാഭിമാനി മതിമാൻ, ബുധരാമമാത്യർ
ചേൎത്തും കൊടുത്തൊരുപദേശമിയന്ന ധീരൻ
ആൎദ്രാപരാധത കലൎന്നിട്ടുമാംഗലക്ക
ചേൎത്താനുപദ്രവമടിക്കടി തന്നെ വീണ്ടും. (൩൪)

പണ്ടേ പരാങ്കികളിലേറിയ പക്ഷപാതം
കുണ്ഠേതരം ഹൃദി വളർന്നിതാനമോദം
പേരാർന്നിട്ടന്നൊരവർതൻജനതാധിപത്യ
പൌരത്വവും സ്വയമിവൻ പരിചിൽ ധരിച്ചു. (൩൰൫)

എന്നല്ല: മാരിഷസമെന്ന തുരുത്തിൽ വാണി-
ട്ടുന്നോർകളാം ചില പരാങ്കിജനങ്ങളെയും
അന്നാശു ദൂതരെയയച്ചു വശീകരിച്ചു
തന്നോടു സന്ധിയുളവാക്കിയവർക്കു വീരൻ. (൩൰൬)

ചൊൽക്കൊണ്ടിടുന്ന വിജിഗീഷുവതാം പരാങ്കി-
പൌരാധിപത്യമതിലുള്ളൊരു ദണ്ഡപാലൻ
നെപ്പോളിയൻ നിഖിലദിഗ്ജയയാത്രയിങ്ക-
ലീജിപ്റ്റിലപ്പൊഴുതു വന്നു വസിച്ചിരുന്നു. (൩൰൭)



വീരാഗ്ര്യനായിടുമവൻ സഖിയായ ടിപ്പു-
വീരന്നു വേണ്ടിയിഹ ഭാരതമാക്രമിക്കാൻ
പോരുന്നതാകുമൊരു സേനയെ വിട്ടുവെന്നി-
പ്പാരിങ്കലന്നൊരു ജനശ്രുതിയും പരന്നു. (൩൰൮)

തത്താദൃശം രിപുനികാരമപാകരിപ്പാൻ
ദ്വൈപ്യാധിപൻ സമരമേ ഗതിയെന്നുറച്ചു;
പ്രത്യർത്ഥി ചെയ്യുമപകാരമസീമമായാൽ
വിക്രാന്തിശാലി വിഷഹിക്കുവതെത്രകാലം? (൩൰൯)

പോരിന്നു വേണ്ടതഖിലം നിറവേറിയേറ്റം
പോരുന്ന പേശലനിവൻ ബഹുയുക്തിപൂർവം
ശ്രീരംഗനായകനു താനവനുള്ള കുറ്റ-
മോരോന്നുമന്നു വിവരിച്ചൊരെഴുത്തയച്ചു. (൪൰)

"ശ്രീമൻ മഹാനൃപ! പരാങ്കികളിൽ ഭവാനനല്പ-
പ്രേമം കലർന്നിഹ നടത്തിവരുന്ന സഖ്യം
കാമം നിഗൂഢതരമെങ്കിലു, മുള്ളവണ്ണം
നാമിങ്ങശേഷമനുവേലമറിഞ്ഞിടുന്നു. (൪൰൧)

നമ്മൾക്കു തമ്മിലുളവായൊരു സന്ധിയോൎത്താ-
ലിമ്മട്ടിലുള്ള തവ കൃത്യമയുക്തമെന്നും
നന്മയ്ക്കു ഹാനികരമെന്നുമതിസ്ഫുടം ഞാ-
നെന്മിത്രമേ! വ്യസനമോടറിയിച്ചിടുന്നു. (൩൨)

ഇന്നാ, കയാലിവിടെ ഞങ്ങളുമാത്മജവ്യ-
ത്തിന്നായപോൽ സപദി ചെയ്യുവരുന്നു യത്നം;
എന്നാലുമിപ്പക കെടുക്കുവതിന്നു സാമ-
മൊന്നാണു നന്നധികമെന്നിഹ തോന്നിടുന്നു. (൩൩)

സാമപ്രയോഗപഥമേ പ്രജകൾക്കുമോൎത്താൽ
ക്ഷേമപ്രയോജകതമം സുമതേ! ഭവാനും
ഠരം വന്നിടുന്ന മമ ദൌത്യനാമധേയൻ
ദൂതൻ നയാനുഗുണമായതു ചൊല്ലുമെല്ലാം. (൩൪)

മുന്നം ഭവാൻെറ സുതരെത്തിരിയെത്തരാനായ്
വന്നാങ്ങിവൻ പ്രതിനിധിത്വമൊടെന്നമൂലം
ഇന്നും ഭവാനധികവിശ്വസനീയനാകാ-
മെന്നോൎത്തുതാനിവനെ ഞാനിഹ വിട്ടിടുന്നു." (൩൫)

ഏവം പരം വിനയമുന്നതിയും കലൎന്ന
ലേഖം ലഭിച്ചളവിലും ബത! മൌനിയാകും
ഭൂപന്നു "ഞെനിത! വരുന്നട" നെന്നു ലേഖം
വീണ്ടും കൊടുത്തതിശമോടവനും തിരിച്ചു. (൩൬)

മല്ലിന്നു വേണ്ടതഖിലം വഴിപോലെ ചിന്തി-
ച്ചുല്ലാസമോടു ബലശാലിയദീൎഘസൂത്രൻ
ചൊല്ലാൎന്ന വെല്ലസലി സൈന്യമൊടൊത്തു വേഗാൽ
കല്യൻ സമുദ്രവഴി മദ്രപുരത്തിലെത്തി. (൩൭)

ചീൎക്കുന്ന വിസ്മയമൊടു ദക്ഷിണഭാരതത്തി-
ലുള്ളോരു മൂലപുലിയാമതിൽ വാണ വീരൻ
ഊക്കുള്ള ടിപ്പുവിനു മൎമ്മവിഘാതമേററം
ചേൎക്കുന്ന വാചികശരങ്ങളെ വിട്ടു വീണ്ടും. (൩൮)

പോരായ്മയാണിവിടെ മൌനമിതെന്നുറച്ചു
പോരാടുവാൻ തന്നെ ടിപ്പു തുനിഞ്ഞിടുമ്പോൾ,
ആ രാജധാനി വളയുന്നതിന്നേഷ വീരൻ
ഹാരീസനെന്ന ബലനാഥനെയങ്ങയച്ചു. (൫൯)

൦രംരൊൻപതായിരമെഴും ഭടവീരരോടു-
മീരൻപത്തെന്നമിയലും നളികങ്ങളോടും
പാരം കുതൂഹലമിയന്നഥ മദ്രമാകും
പൂരിങ്കൽ നിന്നു സമരത്തിനവൻ തിരിച്ചു. (൬൦)

പ്രായേണ തത്സദൃശമായൊരു സൈന്യമന്നാൾ
നൈജാമനേകിയതിനോടുടനന്യനാകും
സേനാനി, വെല്ലസലി ചൊല്ലിയപോൽ ഗമിച്ചു-
ന്യൂനാദരം വഴിയിൽ വെച്ചവനോടു ചേൎന്നു. (൬൧)

മൂന്നാമനായധികവീൎയ്യമെഴും സ്റ്റുവാൎത്ത-
നെന്നാഖ്യയാൎന്ന ബലനായകനും സസൈന്യം
സന്നാഹശാലി ജവമോടഥ കേരളത്തിൽ
നിന്നാഹവത്തിനിഹ രംഗപുരത്തിലെത്തി. (൬൨)

കെല്പുള്ള ടിപ്പു വിരചിച്ചൊരു മന്ത്രമേവ-
മുൽഭേദമേററതുവശാലിഹ വാട്ടമാൎന്നു
കായ്ക്കുന്നതിന്നു തുടരുന്നൊരു പുഷ്പകോശം
കാലം വരാതെ വികസിക്കുകിലെന്നപോലെ. (൬൩)

താനേ വരുത്തിയൊരനൎത്ഥമിതൊക്കെയോൎത്തി-
സ്ഥാനേ ഭവിച്ചതു നിനച്ചനുതാപമോടേ
മാനം കലൎന്ന മതിമാനിഹ ടിപ്പുവീരൻ
താനംകുരിച്ചു രുജയാലതി ഭീതനായി. (൬൪)

ശ്രീരാമസോദരനിരുദ്ധമതാം നിജാഭി-
ചാരാധരാവനിയിൽ നിന്നു ദശാസ്യജൻ പോൽ
നൈരാശ്യധീരതയൊടേ നിലയത്തിൽ നിന്നു
പോരാടുവാനഥ മുതിൎന്നു നടന്നു ഭൂപൻ. (൬൫)

സ്വാച്ഛന്ദ്യമാന്ന രിപുവിൻകഥ ദൂതർ ചൊന്ന-
താശ്ചര്യമോടവനറിഞ്ഞതി ശീഘ്രമെത്തി,
പാശ്ചാത്യവേലയതിൽ നിന്നു വരുന്ന വീരൻ
പാശ്ചാത്യസൈന്യപതിയോടെതിരിട്ടണഞ്ഞു. (൫൬)

ഓരാതെ മാർഗ്ഗമതിൽ വന്നെതിരിട്ട ശത്രു-
വീരൻകൽ നിന്നപജയം ചെറുതേററപോതും
മാറാതെ നിന്നഥ ജയിച്ചിതു ധീരശാന്തൻ
പ്രാരംഭശൂരതയെഴും നൃപനെ സ്വവാത്തൻ. (൫൭)

തോറേറാടിയേവമവനാശു കിഴക്കു ചെന്ന-
ങ്ങേറേറാരു മദ്രപടയാലതിയായ ഭംഗം
പററീടിനാൻ, വറവുപാത്രമതിങ്കൽ നിന്നു
തെററന്നു തീയുടെ നടുക്കു പതിച്ചവണ്ണം. (൫൮)

ഓട്ടം തുടന്നഥ മഹാഭയമോടഹോ ! തൻ-
കോട്ടയ്ക്കകത്തു നരപാലകനെത്തി വാണു ;
വാട്ടം വരാതെയുടനാംഗ്ലനേതൃയുഗ്മം
കോട്ടയ്ക്കു ചുററുമണിയിട്ടു വളഞ്ഞിതപ്പോൾ. (൫൯)

ത്രാസം ജനത്തിനരുളീടിന ഘോരനായ
മൈസൂർത്തുരുഷ്കനെയിങ്ങനെ കൌശലത്താൽ
നായാട്ടിൽ നൈപുണികലന്നിടുമാംഗലന്മാ-
രായാസഹീനമിഹ കൂട്ടിലടച്ചു വേഗാൽ. (൬൦)

ഏവം തദാ വലിയ ദുഃഖമിയന്നു പാരം
ഭാവം പകന്നു പല ചിന്തകളാശു ഘോരം
താവുന്ന ടിപ്പുഹൃദയത്തിലഹോ ! കഠോരം
ആവിർഭവിച്ചിതൊരു മോഹമഹാന്ധകാരം. (൬൧)

സത്വം നശിച്ചഖിലമെങ്കിലുമത്ര മൂല-
ബന്ധത്തിനുള്ള ബലമൊന്നു നിമിത്തമായി
വർത്തിച്ചു ചേഷ്ടയൊടവൻ ചിലനാളമന്ദം
കത്തുന്ന മിന്നലടിപെട്ട മരം കണക്കേ. (൬൨)

ചാവുന്നവന്നു മതി മാഞ്ഞിടുമാദ്യമേ താൻ
പോവുന്നു മന്ദമഥ ജീവനുമെന്നു കേൾപ്പൂ;
ഏവം നൃപൻ നിജനിസർഗ്ഗവിരുദ്ധഭാവം
താവുന്ന ചേഷ്ടകളുടൻ പലതും തുടങ്ങി. (൯൨)

ജന്മം തുടങ്ങിയിഹ താൻ ബഹു പീഡചെയ്തു
വന്മാലകാരണമിയററിയ സാധുവാകും
സന്മേദിനീസുരകുലത്തെ വിളിച്ചു നാനാ-
സന്മാനമേകിയവനന്നതിഭക്തിയോടേ. (൯൩)

“ എന്താണിഹ പ്രകൃതികൾക്കുമെനിക്കുമേതൽ-
സന്താപശാന്തി വരുവാൻ തുടരേണ്ട കർമ്മം ?
ചിന്തിച്ചു ചൊല്ലിടുവി—”യെന്നതിഭക്തിയുള്ളിൽ
ചിന്തിക്കവിഞ്ഞു തൊഴുതന്നവരോടിരന്നു. (൯൪)

എന്നല്ല: ജാതകഫലങ്ങളുരയ്ക്കുവാനു-
മന്നല്ലലാൽ ഗണകരോടു പറഞ്ഞു ഭൂപൻ;
ആശാപിശാചിയുടെ വാശികളാരിലാത്താ-
ലേശാ ദശാന്തരവശാലിഹ ശാന്തിയെന്യേ ? (൯൫)

ശ്രീരംഗസാലമതിനുള്ളിലെഴും സ്വകീയ-
ദേവാലയങ്ങളിലുമുന്നതഭക്തിയോടേ
വീരൻ കഴിച്ചു പല നേർച്ചകളാശു ഹിന്ദു-
ദേവാലയങ്ങളിലുമന്നവനൊന്നുപോലേ. (൯൬)

ഉള്ളത്തിലുററ ഭയമോടവനന്നിവണ്ണ-
മുള്ളോരു വൃത്തിയവിടത്തിൽ നടത്തിടുമ്പോൾ
ഉള്ളിൽ കടപ്പതിനു വേണ്ടവിധം പ്രയത്നം
തുള്ളുന്ന വൈരമൊടു സംഘവുമാചരിച്ചു. (൯൭)

തള്ളിപ്പടന്ന ദവവഹ്നിയെ നാളികേര-
വെള്ളത്തിനാൽ പരിഹരിപ്പതിനോർത്തിടുംപോൽ
ഉള്ളം നിറഞ്ഞു കവിയും സമരാഭിലാഷം
കൊള്ളുന്ന വൈരിയൊടു സന്ധിയിരന്നു ഭൂപൻ. (൯൮)

'കൈക്കൊൾക രാജ്യമഖിലം വഴിപോലെ തന്നു
സഖ്യത്തെ'യെന്നരുളിയാംഗലനാഥനപ്പോൾ;
ഉൾക്കൊണ്ട രോഷമൊടു ജീവിതവാഞ്ഛയെന്യേ
ചൊൽക്കൊണ്ട ടിപ്പുവുമുടൻ സമരത്തിനാഞ്ഞു: (൧൦)

'ഭൂപാല! നിന്നൊടിഹ ഞങ്ങളുമസ്ത്രധാരാ-
സോപാനമേറിയണയാമമരാലയത്തിൽ'
ഏവം പ്രതിജ്ഞയൊടു താനവരോടു ഭക്തി
താവുന്ന മന്ത്രിജനവും പിറകേ തിരിച്ചാർ. (൧൧)

പാരം ഭ്രമിച്ചു പുരവാസികളൊക്കെ; നാരീ-
വാരം കരഞ്ഞു; പതി ജീവിതവാഞ്ഛ വിട്ടു;
ഘോരം രിപുക്കളുമണഞ്ഞു; പുരം വധിക്കും
ശ്രീരംഗഭാവമഥ പേരിനു മാത്രമായി. (൧൨)

സേനാനിയാൽ പ്രഹിതമാകിയ ശസ്ത്രജാലം
നിരന്ധ്രമാമവനിഭൃത്തിനെഴുന്ന വപ്രേ
ഉണ്ടാക്കി രന്ധ്രമവിളംബിതമേവ സജ്ജ-
ചക്രാംഗനല്ലടയതിന്നു കടപ്പതിന്നായ്. (൧൩)

ആളും സമാധിയഴിയുംപൊഴുതിന്ദ്രിയാർത്ഥ-
ജാലം തപസ്വിഹൃദയാന്തരമെന്നവണ്ണം
ചീളെന്നു ലബ്ധപഥമാം ബലമപ്പുരത്തിൽ-
സാലം ബലാൽ ബഹുകതൂഹലമോടണഞ്ഞു. (൧൪)

ദുർഗ്ഗത്തിൽ വൈരികൾ കടന്നൊരു മാത്രയിങ്കൽ
ദുർഗ്ഗർവമേറുമൊരു ടിപ്പുവുമുൽപതിച്ചു
തേജസ്സു കാട്ടിയതിയായ, യണാവാൻ തുടങ്ങും
ദീപം കണക്കു ബത! ദുഷ്പ്രസഹപ്രതാപം. (൧൫)

തിക്കിത്തിരക്കി, യുരുളുന്ന കബന്ധമോട-
ച്ചോൽക്കൊണ്ടൊരാംഗലതുലുഷ്കബലങ്ങൾ തമ്മിൽ
ഘോരസ്ഥലത്തിലണ പൊട്ടിയ രണ്ടു വാരി-
പൂരങ്ങൾ പോലതിരവത്തൊടിടഞ്ഞു ഘോരം. (൧൬)

അന്യോന്യനിർദ്ദയവിമർദ്ദനജാതമായോ-
രന്യൂനരോഷമയമായിടുമഗ്നിയാല
ചിന്നുന്ന ധാമമെഴുമായവർ തോരണത്തിൽ
നിന്നന്നു ഘോരതരമായ് പൊരുതൊട്ടുനേരം. (൭൭)

ഈടാർന്നിടും വെടികളോടിട ചേർന്നു വർദ്ധി-
ച്ചീടും ഭടധ്വനി പടർന്നു ഗൃഹാന്തരാളേ
കൂടുന്ന മാറ്റൊലികളാലിഹ ദീനയായി-
പ്പേടിച്ചു ഹന്ത! പുരി കേഴുകയെന്നുതോന്നും. (൭൮)

ചോണാർന്ന കുങ്കുമജലത്തിൽ നനച്ച നാനാ-
സൂനങ്ങൾ ചേർന്നിഹ വിളങ്ങിയ വീഥിയെല്ലാം
അത്യന്തമാശു നവരക്തമൊലിച്ചിടുന്ന
മർത്ത്യാസ്ഥികൂടതതി കൊണ്ടു മറഞ്ഞിതപ്പോൾ. (൭൯)



സന്നദ്ധരായണിനിരന്ന സപത്നവൃന്ദം
വെന്നുദ്ധതപ്രസരമാംഗലനായകന്മാർ
ഇന്ദ്രന്റെ മാളിക വണങ്ങിന ഭൂപഹർമ്മ്യം-
തന്നിൽ കടന്നു വിജയക്കൊടിയാശു നാട്ടി. (൮൦)

മൈസൂർവ്യാഘ്രം പതുങ്ങും ഗുഹയെവിടെ ?
മഹാവീരനായ് ടിപ്പു വാഴും
പ്രാസാദസ്ഥാനമേതാണേ ?—വിടെയിഹവസി-
ക്കുന്നെടോ! ബാദഷാഹൻ?
ശ്രീരംഗോർവീശപീഠം നിഭൃതമപഹരിച്ചോരു
വൻകള്ളനെങ്ങേ?--
ന്നോരോ വീരാനുയോഗോക്തികളഥ നൃപ-
ഗേഹത്തിലേററം മുഴങ്ങി. (൮൧)

'ടിപ്പുനിഗ്രഹം 'എന്ന
പതിന്മൂന്നാംസർഗ്ഗം
സമാപ്തം.



# പതിന്നാലാം സർഗം.



ജീവനെ വെടിഞ്ഞുമതിയായുടൽ മുറിഞ്ഞും
ചാവതിനൊതുങ്ങിയുമഹോ! ഭടർ കിടക്കും
ഗോപുരമതിൽ തിരയുമാംഗലജരപ്പോൾ
ഭൂപനുടെ നിഷ്പ്രഭശരീരമിഹ കണ്ടാർ. (൧)

ദേഹിവിരഹാൽ മലിനമെങ്കിലുമവൻ തൻ-
ദേഹമുടനാകൃതിവിഭാവന നിമിത്തം
രാഹുവിൽ മറഞ്ഞ മതിബിംബമതുപോലെ
ബാഹുബലശാലികൾ തിരിച്ചവരറിഞ്ഞാർ. (൨)

ചേതന വെടിഞ്ഞു മരവിച്ചു പരുഷത്വം
ഹാ! തടവുമാത്മതനുവാലതികഠോരൻ
"അന്യനു വഴങ്ങിടുകയില്ല ചെറുതും ഞാ"—
നെന്നു നിജശീലമനുഗാത്രമിഹ കാട്ടി. (൩)

ഭ്രമണചിഹ്നമതു വേഷമതിൽ മാത്രം
ചേരുകിലുമുഗ്രത വിടാതരിയ ഗാത്രം
ഭൂരിഭരമേകി തരുകോടരനിലീനം
ഘോരമഹി തന്നുടയ കഞ്ചുകപുടം പോൽ. (൪)

ചർമ്മമയസാരസനമൂലമതിൽ മിന്നും
നിർമ്മലകൃപാണലതയിങ്കലവസക്തം
അംഗമിയലുന്നൊരവനന്നു ശരശയ്യാ-
സംഗയുതശന്തനുജതുല്യത വഹിച്ചു. (൫)

ആത്മകൃതമെങ്കിലുമവസ്ഥയതു കണ്ടി-
ട്ടാർത്തിഭരമാംഗലജനാധിപനമന്ദം
ആത്മനി വഹിച്ചു ജയശാലി; വിഷമം താ—
നോർക്കിലിഹ വീരരുടെ ധർമ്മഗതിയേററം. (൬)

ഗാത്രമതുടൻ ശിബികയേററി നഗരത്തിൽ
ചേർത്തഥ തദീയജനകായതനദേശേ
ശീഘ്രമപരക്രിയകളാകവെ നടത്താ-
നാക്കമൊട്ടു വെല്ലസലിയാജ്ഞകൾ കൊടുത്താൻ. (൭)

ഭാരതമിതിങ്കലെഴമാധുനികവീരാ-
ന്മാരിൽ വരനായമിതമാം മഹിമയാലേ
നൽപ്രഥ വളർത്തിയവനെങ്കിലുമിവണ്ണം
ടിപ്പുനരപാവനചമൂത്തുവശനായാൻ. (൮)

പ്രാജ്യമഹിമാവു നഹറിയെങ്കിലുമരിജ്ഞൻ
രാജ്യമതു ഹൈദരിഹ ചേർത്തു നവമേററം ;
പൂജ്യബലനേഷ കരലബ്ധമതുശേഷം
പൂജ്യമുടനാക്കി പുനരജ്ഞതനിമിത്തം. (൯)

ക്രൂരമതിതെക്കൻ, മുരുഭക്തിജഡഭാവം,
ഭൂരിബലരാംഗ്ലരൊടഹേതുകവിരോധം,
സാഹസരസം പ്രബലമെന്നിവയിവൻതൻ-
ബാഹുബലവൈഭവമലം വിഫലമാക്കി. (൧൦)

ദുർന്നയമിയന്നു ബഹുശലഭവശ, നെന്നാൽ
തന്നുടയ രാജ്യമതു രീതിയിൽ നടത്തി,
അന്യമതവൈരി ദൃഢമെങ്കിലുമവൻ തൻ-
മന്നിലിഹ വർണ്ണനിലയന്നു നിലനിർത്തി. (൧൧)

നിർഭയതരം മഹി സമൃദ്ധിയിൽ വിളങ്ങി;
നിർഭരസുഖം പ്രജകൾ ഭൂപനു വഴങ്ങി;
പ്രേമമിവ കണ്ടു ബഹുമാനമതിമാത്രം
ദൈപൃനികരത്തിനിഹ ടിപ്പുവിലുദിച്ചു. (൧൨)

പൂർണ്ണകുതുകം സചിവനാകിയ മഹാത്മാ
പൂർണ്ണയനരച്ചവിധമാംഗ്ലകലത്രാ
തൂർണ്ണമിഹ പൂർവ്വനൃവരാന്വയമതിൽത്താൻ
ശീർണ്ണമതി ചേർത്തു രണലബ്ധമഥ രാജ്യം. (൧൩)

രാജ്യമിതു മുന്നമതിശുദ്ധമതിയാകും
കൃഷ്ണനരപാലനവകാശവഴി ലബ്ധം
ഹൈദരതിവക്രമതി വഞ്ചനകളാൽ തൻ-
കൈവശമമർത്തി ബത! കൈതവസമർത്ഥൻ. (൧൪)

ഇക്കഥകൾ പൂർണ്ണയമുഖേന നിശമിച്ചി-
ട്ടാംഗലജനാധിപനുദാരതരശീലൻ
ടിപ്പുവിനെ യുദ്ധമതിൽ വെന്നടനെടുത്തോ-
രപ്പൃഥിവി മുഷ്ടധനമെന്നു നിരുപിച്ചു. (൧൫)

ദൈവ്യപതി നൽകിയൊരു രാജ്യമഥ പിത്ര്യം
തുഷ്ടിയൊടണഞ്ഞു ധരണീപതി തെളിഞ്ഞു
പുഷ്പകവിമാനമതു രാഘവനിൽ നിന്നും
കെല്പൊടു ലഭിച്ചൊരളകാപതി പുരാപോൽ. (൧൬)

പൂർണ്ണകുതുകം മഹിയെയന്നഥ വയസ്സിൻ-
പൂർത്തി വരാതെ വിലസും നൃപനെ മന്ത്രീ
പൂർണ്ണഹൃദയപ്രണയനായ സചിവേന്ദ്രൻ
പൂർണ്ണയനവദ്യവിഭവം ബത! വളർത്തി. (൧൭)

മൗലമഹിശുഭ്രമഹിമാത്രമിഹ വിദ്വ-
ന്മൗലിമണിവെല്പസലിദത്തമിവനാന്ത ;
എങ്ങനെ*പ്രതിപ്രസവമെന്ന വിധിയുത്സ-
ർഗ്ഗാധികമതായ വിഷയത്തിലണയുന്നു ? (൧൮)

ഹൈദരുമവന്റെ സുതനും വിവിധയുദ്ധം
ചെയ്തു വശമാക്കിയ നവീനധരയെല്ലാം
കൈതവവിഹീനതരമാംഗലവരന്മാർ
നീതിനിപുണാശയർ പകുത്തുടനെടുത്താർ. (൧൯)

ആന്ധ്രമഹി-തൻപരിസരങ്ങളഥ ഹൈദ്രാ-
ബാദനരപാലനു കൊടുത്തതിനു ശേഷം
കോയമലിധാനപുരകാനറകൾ വൈനാ-
ടെന്ന വിഷയങ്ങൾ പരിചോടവരെടുത്താർ. (൨൦)

* പാണിനീയം ൬൯-ാം സൂത്രത്തിന്റെ വൃത്തിയനുസരിച്ചു സാധു.

സാഹ്യകൃതിസന്ധി നിറവേററിടുവതിന്നായ്
തന്നുടയ ഭാഗ്യമതു വീണ്ടുമഥ നൈസാം
ആംഗലജനത്തിന്നു കൊടുത്തിതതുമൂലം
ദേശമതു 'ദത്തമഹി'യെന്നു പറയുന്നു. (൨൧)

ആംഗലവരൻ വ്യസനമേറിയൊരു സുൽത്താൻ-
തന്നുടയ നന്ദനയുഗത്തെ നയശാലി
അനുചിതമായ ഭൃതി നൽകിയഥ വെല്ലൂ-
രെന്ന പുരമാർന്നു മരുവുന്നതിനയച്ചു. (൨൨)

ടിപ്പുനൃപമൂലമുളവായ പിണിയേവം
സ്വപ്രഭുതയാൽ സപദി തീർത്തു നിമിത്തം
ദൈപവ്യജനമത്ര ശശികല്പമതിമാത്രം
ദീപ്രരുചിയാമൊരു യശസ്സിനെ ലഭിച്ചു. (൨൩)

ഭൂരിതരദുർന്നയവശംവദത മൂലം
ഘോരപരിതാപമതിവൈരവുമജസ്രം
പാരിലുളവാക്കിയ കഠോരമതി തഞ്ചാ-
വൂരിനധിപൻ തദനു കാലവശനായി. (൨൪)

നിത്യമുളവായ പല ശങ്കകൾ നിമിത്തം
ശത്രുജനമേറിവശമായൊരവിടത്തിൽ
ആന്തരമതാം കലഹവും ബത! വളർന്നി-
ട്ടാശു കുലനാശമണവാൻ വഴി തെളിഞ്ഞു. (൨൫)

വാച്ച കലഹങ്ങളഥ തീർത്തിടുവതിന്നായ്
വേഴ്ചയിൽ വരിച്ച ബലി വെല്ലസലി നാഥൻ
പൂച്ചകൾ നിജാന്നമതു പങ്കിടുവതിന്നായ്
വെച്ച കപിവീരനുടെ നീതിയെ വഹിച്ചു. (൨൬)

വീരനവകാശികളിൽ മാസികമതാകും
വേതനധനം സപദി വേണ്ടവിധമേകി
ഭൂരി കുതുകം പ്രജകളിൽ കലരുമാറായ്
മേദിനിയെടുത്തരിയ സംഘമൊടു ചേർത്തു. (൨൭)

മുൻപഗതിയായ നൃപസൂനുവെ വിളിച്ചി-
ട്ടൻപിലുപചാരമൊടകാരണമിവൻ താൻ
തങ്കരുചി തംകുമൊരു മേദിനിയെയോമൽ-
പ്പെൺകൊടിയെയെന്നവിധമേകി നയശാലി. (൨൮)

ഇപ്പൊഴുതു പിന്നെ നൃപശുക്കളുടെ യുഗ്ര-
ഘ്രാണപഥമാർന്നഥ വികാരവശമായി
മേവുമൊരു മേദിനിയശസ്ത്രപരിപൂതാ
മാംസമതുപോലപഹരിച്ചിതധിഭർത്താ. (൨൯)

ഭൂമിപതിമാരുടയ നീതിയരിനേവം
വാമഗതി താനുചിതമില്ലൊരു വിവാദം;
ഭൂമിയതിൽ വെച്ചു കരമുച്ചരണയായ്ത്താൻ
കാമമതു നില്പതധികപ്രഥിതമല്ലോ. (൩൦)

ക്രൂരരും നിറഞ്ഞ മഹി, സംഘമതിനുള്ള-
ച്ചാരുകൊടിയാകുമവതംസമഥ ചൂടി
ധാടയിൽ വിളങ്ങിയുടനേയുദിതനാകും
ചന്ദ്രനൊടു ചേർന്ന സിതപക്ഷനിശ പോലെ. (൩൧)

ദുർന്നൃപരെ മെല്ലവെ ചികഞ്ഞഥ കളഞ്ഞി-
ട്ടന്ന നിജതൂലികയെയാംഗലകഭർത്താ
ദുർവിധികളാൽ കലുഷയാകിയൊരു കണ്ണാ-
ടോവിയതിലേയ്ക്കു വഴിപോലുടനിളക്കി. (൩൨)

തത്ര കൃശനാം നൃപതി, വർഷമതു തൊണ്ണൂ-
റൊത്തിയലുമഞ്ചതിൽ മഹാമദകനാലി
ഉന്ദ,പദപൂർവക,തുല്യമൃതനയനായ്
തൻമലിനമേദിനിയെ നൽകി മൃതനായാൻ. (൩൩)

നൂതനനഭാവിവന്നുദാർ വിഭവലാഭ-
സ്ഫീതമദനായഥ മറന്നു നിജമൂലം
ടിപ്പുവിനൊടേററിടുമൊരാംഗലജനങ്ങൾ-
ക്കപ്രിയമനല്പതരമല്പമതി ചെയ്തു. (൩൪)

ടിപ്പുവൊടു ശ്രദ്ധതരസഖ്യമിവനുണ്ട-
ന്നൊപ്പുമരുളുന്ന ചില രേഖകളുമന്നാൾ
തൽപുരവിഭാഗപരിശോധനയിലേററം
കെല്പിയലുമാംഗലകുലാധിപതി കണ്ടു. (൩൬)

ഇത്ഥമപകാരവിധിയേററൊരു സുഹൃത്ത-
ദ്ദുഷ്ടനരപാലനെയടക്കുവതിനായി
ചേതസി നിനയ്ക്കുമളവിങ്കലസുഹൃത്താം
പ്രേതപതി തന്നെയവനെ ദ്രുതമടക്കി. (൩൭)

മന്നവനവൻ വിധിവശാൽ വരിഷമെണ്ണൂ-
ററൊന്നിലിഹ കാലപുരമെത്തിയ ദശായാം
ഉന്നതകുതൂഹലമൊടാംഗലരവൻ തൻ-
മന്നിടമുടൻ സ്വയമണഞ്ഞു വശമാക്കി. (൩൮)

നീതിനില വിട്ടു നിവസിച്ചിടുമൊരാർക്കോ-
ടാധിപനബോധകുലമാന്ന ബലമെല്ലാം
നീതിയൊടെടുത്തഥ നബാബതയെ മാത്രം
പ്രീതിയെഴുമാംഗ്ലവരനായവരിൽ വെച്ചു. (൩൯)

ഭൂമിയിലെഴുന്ന മുതലിൽ ചെലവു നീക്കി-
ശ്ശിഷ്ടമതുതന്നുടയ പത്തിലിരുഭാഗം
സ്വാമിയിഹ വാങ്ങുവതിനാഖ്യ മലിഖാനെ-
ന്നു;—ായതിനെയന്നൃപനു നൽകിയധിഭർത്താ. (൪൧)

ആശു ചിലെടങ്ങളിൽ വിളങ്ങിയൊരു തേജോ-
ലേശനിരയാംഗ്ലപതി മാച്ചു ദൃഢമേവം
ദക്ഷിണതലം വിമലമാക്കിയിതു,—ഷസ്സിൽ
ശിക്ഷയൊടലം കമലബന്ധു ഗഗനം പോൽ. (ർ൦)

സീമയതു സമ്പ്രതി വടക്കരിയ കൃഷ്ണാ-
നാമനദിയും തദനു മൂന്നു വശവും താൻ
അർണ്ണവവുമാംഗലജനങ്ങളുടെ മദ്രാസ്-
മണ്ഡലമിതന്നു പരിപൂർണ്ണരുചിയാണ്ടു. (൪൧)

വെല്ലുസലിയാം ഭുവനബന്ധുവഭിജിത്താ-
യുല്ലസിതമായൊരു മഹസ്സോടു സമേതം
ഉത്തരദിശാതലമുടൻ കഠിനമാകും
വിക്രമമതിൻവിഷയമാക്കി നയശാലി. (൪൨)

കോസലസമാഖ്യമഹി—തൻനൃപതി സാദ-
ത്താലിയിഹ ഷോഭകവിതീർണ്ണമധികാരം
ദുർന്നയവശാൽ പല വിധം ബത! ദൂഷിപ്പി-
ച്ചുന്നവശഭാവമൊടു വാണു ചപലാത്മാ. (൪൩)

രാജഗൃഹസേവകരുമുള്ളിലതിമാത്രം
വ്യാജമിയലുന്നൊരധികാരികളുമന്നാം
ആകവെ കവർന്നു ധനമായതു നിമിത്തം
ലോകരിഹ ശോകമയവാരിധിയിൽ മുങ്ങി. (൪൪)

രന്ധ്രമിതറിഞ്ഞു പുനരബ്ധിനധരിത്രീ-
പാലകനഹമ്മദഷബ്രുവിഹ സമൻഷാ-
ഹന്ത! വലുതായിട്ടുമഹന്തയൊടയോദ്ധ്യാ-
നന്ത വശമാക്കുവതിനായഥ തുനിഞ്ഞു. (൪൫)

സാഹ്യവിധിസന്ധി വഴിപോലനുസരിച്ചോ-
നെങ്കിലുമതിൻപടിയയോദ്ധ്യയുടെ നാഥൻ
ബാഹ്യരിപുവീരരണയാസ്ഥതിനു കൈക്കൊ-
ണ്ടില്ല പുനരാംഗലജനങ്ങളുടെ സൈന്യം. (൪൬)

സങ്കടമിതിങ്കലവിശങ്കമധിഭർത്താ
തന്ത്രനയരീതികളവന്നു വശമാക്കി
വൈരിജനനിഗ്രഹമതിങ്കൽ വിരുതേറും
ന്യാസബലവും തടവു വേണ്ടവിധമേകി. (൪൭)

ആകുലതയാന്നു മഹി വൈരികളിൽ നിന്നും
ശോകമണയാതെയഥ കാപ്പതിനു പോരും
സൈന്യമിഹ നിർത്തുവതിനുള്ള ചെലവേകി-
ട്ടന്നൊരു ധരാംശവുമെടുത്തു നയശാലി. (൪൮)

മാലകലുവാനിതി മുദാ നൃപതി സാദ-
ത്താലിഹ സംഘമതിനേകിയൊരു ദേശം
ചൊല്ലെഴുമയോദ്ധ്യയിൽ വടക്കൊട്ടു പടിഞ്ഞാ-
റല്ലസിതമാം ജനപദൌഘമിതി ചൊൽവൂ. (൬൯)

അന്നരിയസംഘമിവനൻപൊടു സഹായി-
ക്കുന്നതിനൊരുങ്ങിയതറിഞ്ഞഥ സമൻഷാ
കോസലമഹീതലസമാക്രമണമോഹം
സാഹസികമെന്നു ഹൃദി കണ്ടുടനടങ്ങി. (൭൦)

ആധിയെ നരക്കു ബത! ഗൃദ്ധതരമായ് ചെ-
ന്നേറ്റു ബലശാലികൾ വളർത്തിഹ മുന്നം,
ഭീതിയുതമാന്തരരിപുക്കളും ഭുവി കാമ-
ക്രോധമുഖരാമവരുമന്നു വിരമിച്ചു. (൭൧)

ഈവിധമമന്ദബലദുർല്ലളിതരാകും
ഭൂവരജനങ്ങളുടെ ദുർന്നയമശേഷം
കേവലമൊരേ പദമതിൽ പരിഹരിച്ചി-
ട്ടാ വിജയി വെല്ലസലിയുല്ലസിതനായി. (൭൨)

പാടവവിലാസനിധി നായകനവൻ ചൊ-
ല്ലീടിന നിയോഗമിഹ ഭൂപതികളെല്ലാം
ചൂടി നിജമൌലികളിലൂഢവിനയശ്രീ-
യോടു മടി വിട്ടരിയ മാല്യമതുപോലെ. (൭൩)

കാഞ്ചനമനോഹരകിരീടധരനായി-
ക്കാമമധിരാജപദമന്യനിയലട്ടേ;
വസ്തുതനിനച്ചിലവനുള്ളൊരധികാരം
ദ്വൈപ്യപതി താനഥ നടത്തുമിവിടത്തിൽ. (൭൪)

ഉന്നതിയെഴും വിജയലക്ഷ്മി,—യനുവേലം
ചിന്നി വളരും വലിയ ദോർബ്ബലവിലാസം
എന്നിവയിരിക്കിലുമവൻ കലുഷമായി-
ല്ലെന്നു മദമല്പവുമതോർക്കിലതിചിത്രം! (൭൫)

വാരണന്തമുഗ്രബലസാരനിധി പിന്നെ
കാരണന്തമൊക്കിൽ മഹിമാവിലസമന്മാർ;
കല്യരവർ ചേർകിലുമിപ്പുരുഷരത്നം
വെല്ലുസഹിയോടു കിടയായ് വരികയില്ല. (൯൬)

ശൌര്യമതു തന്നെ പുരുഷന്നു ഗുണമെങ്കിൽ
ശാപപദവുമത്ര ഗുണിലോകമണിയാവാം
എന്നതിവനേറ്റു ഹൃദി ചീർത്ത ഭുജതേജ-
സ്സിന്നരുളി ദീപ്തിയതിമായിഹ നയത്താൽ. (൯൭)

ഇപ്പൊഴതു രാജ്യമിതിലുള്ളൊരു ധുരീണ-
ന്മാരുടയ സേവനത്തിന്റെ മുറയാദ്യം
ശാസനവിധിക്രമപരിഷ്കൃതിയതിന്നാ-
യുല്ലിഖിതമായതു സമർത്ഥനിവനാൽ താൻ. (൯൮)

ഭാവിഗുണമോർത്തവനമന്ദമഥ കല്ക്ക-
ത്തായലൊരു പാഠശാലയത്തെ വിരചിച്ചു;
ചേർന്നിഹ നവാധികൃതർ ഭൂഭരണതന്ത്രം
ഭാഷകളും ചരിത്രമിവയൊക്കെ വശമാക്കി. (൯൯)

ശക്തിയുതനാം പ്രഭുവിവൻ പ്രതിപദം ന-
ല്ലുദ്യമമനന്നു നിവസിച്ചു മടിയെന്യേ
ഉദ്യമമതോ വിവിധമുന്നതവുമത്രേ
യെങ്കിലുമതൊക്കെയുമഹോ ! സഫലമായി. (൱൦)

സന്നതരെയൻപിലുടനന്നതിയിൽ വെച്ചാ-
നന്നതരെ വൻപിലഥ സന്നതിയിലും താൻ;
മന്നവജനങ്ങളുടെ ശക്തികളെയെല്ലാ-
മന്നവനെടുത്തിഹ മറിച്ചു തലകീഴായ്. (൱൧)

നാനാനായകരാന്നൊരിൻഡ്യയെയൊരേ
സാമ്രാജ്യമേററിത്തെളി-
ക്കാനായിട്ടവനാദ്യമാജിനിരയാ-
ലേററം കലക്കീടിനാൻ,

വെള്ളം വററി വരണ്ടു നീണ്ടു ചിതറിപ്പരായും
പുഴച്ചോലയെ
പ്രാവൃഡ്ധോപല ശരച്ചിലാസമണവാൻ
വർഷങ്ങളാലെന്നപോൽ. (൯൨)

സാരം സാമ്രാജ്യമായോരമൃതകണവതി -
ന്നായ്, മഹാരത്നജാലം
പാരം ചേർന്നിട്ടമിൻഡ്യാജലധി ളജ്ജബലാ_
ഡംബരാൽ നിർമ്മഥിക്കും
ധീശ്രീവെല്ലസല്യാംഹപായനെ ഫലമൂദി-
ക്കുന്നതിൽ ശത്രുപക്ഷ-
ക്കാരേന്നാലും ഇണച്ചാരിഹ ബലികാം മഹാ_
രാഷ്ട്ര ഭൂപാലകന്മാർ. (൯൩)

"വെല്ലസലിവിലാസം"

എന്ന

പതിനാലാം സർഗ്ഗം

സമാപ്തം.

---

## പതിനഞ്ചാം സർഗം.

വാരണൻ പണ്ടു സഖ്യത്താലാ രണം തീർത്ത വേളയിൽ
ബാലപേഷ്വകരാജ്യത്തെപ്പാലിച്ചാൻ നാണനിച്ഛപോൽ. (൧)

ദൈപരാജ്യവർജ്ജനത്തിന്നായ് സൈപരം സാമന്തഭൂപരെ
ദീർഘദർശിയവൻ മെല്ലേ സൽക്കരിച്ചങ്ങിണക്കിനാൻ. (൨)

അവൻ ശിഥിലമാം മൂലബലം സാമന്തഭൂപരാൽ
നിത്താനിച്ഛിച്ചു തൂങ്ങീടും ജടയാൽ വടമെന്നപോൽ. (൩)

ബാല്യമേതൽ സമാരംഭം സഹിച്ചില്ലന്നു സിന്ധ്യൻ,
ഭോഗാഭിലാഷം തരുണയോഗിധ്യാനത്തെയെന്നപോൽ. (൪)

മഹാരാഷ്ട്രമഹസ്സായ മഹാരാജി മഹാനവൻ
ചേർന്നുനീതിക്ക ദുരന്താം പ്രതിബന്ധമായ്. (൫)

ബലം ക്ഷയിച്ചു രണ്ടാൾക്കും തമ്മിൽ സ്പർദ്ധിക്ക കാരണം;
നൃപക്ഷിഭയത്തെക്കാൾ വലുതാം ഭയമെന്തുവാൻ? (൬)

രാജപുത്രരെ വെന്നിട്ടു ബുന്ദേൽഖണ്ഡമടക്കിയോൻ
മഹാരാജി പുരാ തന്നെ മഹത്വം പൂണ്ടിരുന്ന പോൽ. (൭)

വീരന്മാർക്ക് കളിപ്പാവ ഷാലമൻ ചക്രവർത്തിയെ
വശത്താക്കിയവർ സമ്രാട് പ്രാതിനിധ്യം വഹിച്ചതേ. (൮)

അന്നവൻ തന്റെയിഷ്ടം പോൽ മന്നൻ കല്പന നൽകിനാൻ
കാകാന്റെ കൂട്ടിലെ റ്റാന്നു പത്ത പൊക്കുന്ന പോലവേ. (൯)

സമ്രാട്ടിൻ പ്രതിഭൂവായിരിലിഭ്യാഗ്രകൾ ഭരിച്ചിവൻ
പേഷ്വാപൂരുഷർ മറ്റാർക്കുമലബ്ധം ശ്രൈഷ്ഠ്യമാർന്നിതേ. (൰)

സമ്പത്തിൻ ചരായ താനാപത്താ;—രായിരം കടക്കുവോൻ?
അതിനാലവനുണ്ടായി ബഹുകഷ്ടങ്ങളും തദാ. (൰൧)

സപരിവാരദില്ലീന്ദ്രപോഷണത്തിന്നു നിർദയം
പീഡിതം ജനസന്ദോഹം പ്രകോപിച്ചിളകീടിനാർ. (൰൨)

തത്രൈകൻ രോഹില്ലാനീകനായകൻ സൈന്യസംയുതൻ
ഗുലാംഖാദിർ കടന്നന്നു രോധിച്ചാൻ ദില്ലിയാം പുരം. (൰൩)

ഗോപനം ചെയ്തു രത്നങ്ങൾ ഭൂപനെന്നു നിനച്ചവൻ
കോപിച്ചു തന്നേത്രയുഗ്മം ചൂഴ്ന്നെടുത്താനതിസാഹസി. (൰൪)

ഓരോ സാഹസമീവണ്ണമിവർ ചെയ്യുന്നു കാങ്കയാൽ
വെറുത്തനുചരന്മാർ പോയ് ശ്രയിച്ചാരെതിരാളിയെ. (൧൫)

ത്വരയോടവരോടൊത്തു മഹാരാജിയണഞ്ഞുടൻ
വീണ്ടെടുത്തഖിലം, ശിക്ഷ ഖലനാമവനേകിനാൻ. (൧൬)

ഇത്ഥമസ്ഥാനസംപ്രാപ്തമനർത്ഥത്തെക്കടന്നവൻ
ശോഭിച്ചു രാഹുവക്ത്രത്തിൽ നിന്നുവേർപെട്ട ഭാനുപോൽ. (൧൭)

എന്നാലുമചിരാൽ ഭൂരികാര്യ്യയത്നങ്ങൾ ചെയ്കവേ
വന്നോരുഗ്രജ്വരത്താലേയകാലമൃതിയാർന്നുതേ. (൧൮)

അപുത്രനാമവൻതൻെറ ഭ്രാതാവിൻതനയൻ തദാ
നൃപൻ ദൌലതരായാഖ്യൻ പ്രാപിച്ചാൻ സിന്ധ്യയാസ്പദം. (൧൯)

എതിരാളി നശിച്ചപ്പോൾ നാണാൻ പൂർണ്ണമനോരഥൻ
ദുസ്സ്വാതന്ത്ര്യം നശിപ്പിച്ചു സാമന്തരെയടക്കിനാൻ. (൨൦)

ഉപജീവിസമൂഹത്താൽ വളർന്നു പേഷ്വശക്തിയും
നാനാവാരിപ്രവാഹൌഘസംഗത്താൽ നദിയെന്നപോൽ. (൨൧)

ശ്രീരംഗപുരരോധത്തിൽ വീരൻ കാരൺവാലിസൻ
മഹാരാഷ്ട്രമഹീശൻെറ സാഹായ്യത്തെ വരിച്ചുതേ. (൨൨)

എന്നല്ല, കർദ്ലയുദ്ധത്തിൽ പേഷ്വനാലഭിയുക്തനാം
നൈസാമർത്ഥിച്ച സാഹ്യത്തെ സ്വീകരിച്ചില്ല ഘോരകൻ. (൨൩)

ഏവം വീരവരാസക്തസിന്ധ്യാസാമ്രാജ്യലക്ഷ്മിയാൾ
ബാഹ്യാഡംബരസമ്മോഹാൽ കുറേനാൾ നിന്നു പേഷ്വനിൽ. (൨൪)

ക്ഷുദ്രങ്ങളെന്നാലുമന്തശ്ഛിദ്രങ്ങളുൾച്ചോദനാൽ
വളർന്നുടൻ മഹാരാഷ്ട്രശക്തിബന്ധമഴിഞ്ഞുതേ. (൨൫)

അന്നാളെങ്ങനെയോ ബാലപേഷ്വനുണ്ടായി സൌഹൃദം
രഘുനാഥജനാം ബാജിരായനിൽ കാരണം വിനാ. (൨൬)

ജ്ഞരാം സ്വാമിതൻബാലചാപല്യമിതു തെല്ലുമേ
സമ്മതിച്ചില്ല നിതിജ്ഞൻ സചിവൻ ദോഷശങ്കയാൽ. (൨൭)

യുവരാജത്വമാർന്നീടും ബാജിരായാഖ്യനെത്തദാ
നാണൻ പേഷ്വാഗ്രണത്തിന്നായ് കാരാഗേഹത്തിലാക്കിനാൻ. (൨൮)

ബന്ധുദുഃഖത്തിനാൽ പേഷ്വൻ ചാടി ഹർമ്മ്യത്തിൽ നിന്നുടൻ
സ്വജീവിതം നശിപ്പിച്ചാൻ സചിവാശങ്കകളോടു താൻ. (൨൯)

അഥ ബന്ധവിനിർമ്മുക്തൻ ക്രൂരമാത്യവശംവദൻ
ബാജി താൻ, വിധിയാൽ, ശൂന്യം രാജ്യം കൈവശമാക്കിനാൻ. (൩൦)

തന്നിഷ്ടകം ഫലിക്കാഞ്ഞു ഖിന്നനാം നാണവീരനും
പിന്നെയഞ്ചാറുവർഷം താൻ മന്നിടത്തിലിരുന്നതേ. (൩൧)

പരലോകം ഗമിച്ചുള്ള നാഥനെപ്പിൻതുടർന്നപോൽ
പിറകേ ദീനയായ് പോയാൾ മഹാരാഷ്ട്രപ്രതിഷ്ഠയും. (൩൨)

ഉടൻ സമൃദ്ധമീ രാജ്യം ഖലന്മാരായ മന്ത്രികൾ
നശിപ്പിച്ചു തഴച്ചുള്ള പൂന്തോട്ടം കപിവീരർ പോൽ. (൩൩)

ഘോരൻ ജസ്വന്തരായാഖ്യനാകും ഹോൾക്കരനും തദാ
സിന്ധ്യൻ ദൌലതരായനുമുണ്ടായ് ശണ്ഠ പരസ്പരം. (൩൪)

ഹരിച്ചാൻ മാൾവയിൽ ചെന്നിട്ടാദ്യനുജ്ജയിനീപുരം;
അന്ന്യൻ തൻമൂലപുരമാമിന്ദൂരം പുക്ക മത്സരാൽ. (൩൫)

ഹോൾക്കരൻ ജിതനായത്ര വീണ്ടും സൈന്യങ്ങൾ ചേർത്തുടൻ
സഹസാ പൂനയിൽ ചെന്നു മഹായുദ്ധം തുടങ്ങിനാൻ. (൩൬)

ജയശ്രീയോ സുരസ്ത്രീയോ മാനംതാനോ വിമാനമോ
ഗതിയെന്നോർത്തു രണ്ടാളും പൊരുതാർ ഘോരമായ് ചിരം. (൩൭)

ജസ്വന്തൻ തന്നെയൊടുവിൽ സിന്ധ്യപേഷ്വാരെ വെന്നുടൻ
വികാരമാർന്നിടാതുള്ള തൻപേരന്വർത്ഥമാക്കിനാൻ. (൩൮)

സ്ഥാനഭ്രഷ്ടനുടൻ ബാജി രണം വിട്ടു നിരാശനായ്
ഓടിപ്പോയ് ശരണം പ്രാപിച്ചീടിനാനാംഗലേശരെ. (൨൯)

രണ്ടുമായിരമെണ്ണൂറും കൊണ്ടു വർഷത്തിൽ വേണ്ടപോൽ
ബാസിനാഖ്യപുരേ സഖ്യം ചെയ്താനാംഗലരോടവൻ. (൩൦)

" സാഹ്യസന്ധിക്കൊത്തു പേഷ്വാൻ ഭൃത്യർതൻസൈന്യമൊന്നിനെ
സ്വരാജ്യത്തിൽ നിറുത്തേണം;—മതിന്റെ ഭരണാർത്ഥമായ്, (൩൧)

ഇരുപത്താറായ ലക്ഷം രൂപാ മുതലെടുക്കുവാൻ
തദ്ദേശങ്ങൾ നൽകേണം;—മാംഗലേയ വിപക്ഷരാം, (൩൨)

യൂറോപ്യരോടൊരേർപ്പാടും ചെയ്യൊല്ലാ; തൻ നിയോജ്യരാം
നൈജാമഗേക്വാരാവീശന്മാരോടുള്ളൊരു വൃത്തിയിൽ, (൩൩)

സംഘാജ്ഞ കേൾക്കയുംവേണം;—മവരോ നിജമണ്ഡലം
വീണ്ടോരിവനെ രക്ഷിപ്പൂ"—യെന്നാത്രേ സന്ധിനിശ്ചയം.
(കലാപകം) (൩൪)

ബന്ധിച്ചു സന്ധിയീവണ്ണം ബന്ധുമാനായ ഭൂപതി
അന്ധാത്മാ പേഷ്വനാംഗ്ലേയവിധേയത്വം വഹിച്ചുതേ. (൩൫)

മന്ത്രിമാരറിയാതേവം സ്വതന്ത്രാം ബാജിയാൽ കൃതം
സന്ധി സിന്ധ്യമുഖ്യന്മാർ വക വെച്ചില്ല തെല്ലുമേ. (൩൬)

അജ്ഞൻ നൃപൻതന്നിൽ നിന്നു വിജ്ഞൻ പേഷ്വാൻ പുരാ മഹി
അന്നേപോൽ നാം മറച്ചിന്നു ചെയ്യുന്നവയുറച്ചുതേ. (൩൭)

ഇടയ്ക്കു വിഘ്നമായ് സംഘമടുത്തില്ലെങ്കിൽ മെല്ലവേ
ഫലിക്കുമായിരുന്നേവമവർതൻ ദുർമ്മനോരഥം. (൩൮)

അതിനാൽ സംഘസാഹ്യത്തെസ്സഹിച്ചില്ലവരൊട്ടുമേ;
അകാലത്തിലുദിച്ചീടുമിച്ഛാഭംഗം പൊറുപ്പതോ? (൩൯)

തദാ രഘുജിയായീടും വൈദർഭരാട്ടു ചേർന്നുടൻ
സംഘത്തോടുള്ള മാത്സര്യം പ്രകടിപ്പിച്ചു സിന്ധ്യയൻ. (൪൦)

ഏതദാരംഭമെന്നുള്ളം വരുമെന്നഥ ഹോൾക്കരൻ
നോക്കി വാണു ജയശ്രീമാലോലം സംതൃപ്തനെന്നപോൽ (൩൧)

തുല്യമാമീയനർത്ഥത്തിലവനം മത്സരം വിനാ
സഹായിച്ചെങ്കിലാംഗ്ലേയർ വെല്ലുകില്ലായിരുന്നു താൻ. (൩൨)

ജസ്വന്തൻ രഘു ദൌലത്തെന്നാരോരുത്തനുമൊന്നുപോൽ
അർജ്ജുനഃ ത്രൂ;—യെന്നാലും ജയമാംഗലർ നേടിനാർ ! (൩൩)

ഭർത്താവിൻസോദരൻ സേനാഭർത്താവാർതർ തദന്തരേ
എത്തിപ്പൂന്യാപുരത്തിങ്കൽ സ്വസ്ഥാനത്താക്കി ബാജിയെ. (൩൪)

അഥ ഭർത്താവുമന്നാളിൽ ഭാരതീയജനങ്ങളാൽ
അദൃഷ്ടപൂർവമാമേകം നിർമ്മിച്ചാൻ യുദ്ധകൌശലം. (൩൫)

സ്റ്റീവർ ഗോദയിലും, നേതാ വഹമ്മദപുരത്തിലും,
സ്റ്റുവർട്ടൻ നിന്നുതേ കൃഷ്ണാതുംഗഭദ്രാന്തരത്തിലും. (൩൬)

നിന്നാൻ ഗ്വാളിയറിൻനേർക്കു ലേക്ക കാൺപൂരിനന്തികേ;
അന്യൻ ബന്ദിലഖണ്ഡത്തോടെല്ലാനല്ലഹബാദിലും. (൩൭)

ഗുജ്ജരാദികളിലും മററു ഘട്ടങ്ങളിലുമീവിധം
വലനേതാക്കളെസ്സൈന്യയുതാം ഭർത്താവു നിർത്തിനാൻ. (൩൮)

ചുററുമേവം മഹാബന്ധം പററിച്ചുള്ളോരു വേളയിൽ
വെട്ടപ്പാൽ സുകരം യുദ്ധമാർതർ വീരൻ തുടങ്ങിനാൻ. (൩൯)

അഹമ്മദപുരം ഭഞ്ജിച്ചസ്സേയി ഗ്രാമമാസ്സവൻ
സന്നദ്ധരായ രഘുജിസിന്ധ്യന്മാരൊടേററതേ. (൪൦)

കൃശയെന്നാലുമകൃശസംരംഭം ദൈവവ്യവാഹിനി
പാഞ്ഞു ഭേദിച്ചു കല്യഷാം മഹാരാഷ്ട്രബലാർണ്ണവം. (൪൧)

കാർകൊണ്ടൽ പോലെ ഗർജ്ജിക്കുമാംഗ്ലേയനളികവ്രജം
കണ്ടുതാനർപ്പാദനാടി രാജഹംസനഹോ ! രഘു. (൪൨)

ഖിന്നം നിന്നില്ല ദൌർബ്ബല്യമെഴും സിന്ധ്യ വീരനും ;
വീരനാമാർത്തർതന്നോടു പോരിനേല്ക്കുന്നതാരുവാൻ ? (൮൩)

നാളികായുധരാകും തൽഭടർ നിർന്നാഥരെങ്കിലും
കബന്ധനിരപോലൊട്ടു നേരമോജസ്സു കാട്ടിനാർ. (൮൪)

അരിസംഹാരനിപുണമാംഗലേയബലം രണേ
മൂന്നിലൊന്നായിതെന്നാലും വിളങ്ങി വിജയത്തിനാൽ. (൮൫)

ഹേതിക്ഷേപങ്ങളാലുഗ്രമന്തരാജ്യോപഹാരകം
ആഹവം പ്രജ്ജ്വലിപ്പിച്ചു തൽപ്രതാപാഗ്നിയെത്തുലാം.
(൮൬)

വിദർഭദേശത്തിലോട്ടും രഘുവെപ്പിൻതുടർന്നവൻ
യുദ്ധം ചെയ്യിച്ചു തോല്പിച്ചു യാചിപ്പിച്ചിതു സന്ധിയെ. (൮൭)

"സിന്ധ്യയൻതൻനിയോജ്യത്വം നിശ്ശേഷം നീക്കിവെയ്ക്കണം;
തനിക്കുമവനും നിർദ്ദിഷ്ടോർവ്വീഭാഗത്തെ നൽകണം; (൮൮)

റസിഡണ്ടായിട്ടും തന്റെ ദൂതനെയത്ര വെയ്ക്കണം;
സ്വവിദ്വേഷികളായിട്ടും യൂറോപ്യരെയൊഴിക്കണം-" (൮൯)

ഇത്ഥമാർത്തർ നിയോഗിച്ച സഖ്യം ഭോസലനാകലൻ
ബലഹീനൻ രണാദാവം കൊതിച്ചനുസരിച്ചുതേ.
(വിശേഷകം) (൯൦)

മററുള്ള സംഘസേനാനിവീരരും ചെന്നുടൻ തഥാ
മഹാരോഷമൊടേ മാഹാരാഷ്ട്രഭൂമിയിളക്കിനാർ. (൯൧)

ദണ്ഡപാലൻ തദാ ലേകൻ കവർന്നാലിഗഢാം പുരം
ദില്ലി പുക്കു രണം ചെയ്താൻ സിന്ധ്യാനുഗരോടുടൻ. (൯൨)

തോക്കിൽ ചേർത്തുള്ള ഖഡ്ഗത്താൽ കുത്തിക്കൊന്നരിവീരരെ
മഹാരാഷ്ട്രമഹീശന്റെ മഹാസൈന്യമയാബ്ധിയിൽ, (൯൩)

തേററയാൽ നീററിനെക്കീറിത്തെററന്നെത്തിയ പന്നിപോൽ
ഉദ്ധരിച്ചവർ ധീരൻ രത്നഗർഭയതാം പുരി. (യുഗ്മകം) (൯൪)

---

ശ്രീലഭിപ്പതിന് ചൂഴ്ച്ച പലർ മൂടിയ ഷാലമാം
സുപരത്നത്തെ ഗ്രഹിച്ചാൻ മററു രത്നങ്ങളോടവർ. (൭൫)

ഉഗ്രവീര്യൻ കടന്നാഗ്രാപുരം പിന്നെ ഹരിച്ചവൻ
പരാങ്കിപ്രബലം ശത്രുബലവും സംഹരിച്ചുടൻ. (൭൬)

ഏവം ദൌലതരായൻെറയോരോ ദേശപുരങ്ങളും
ക്രമത്താലാക്രമിച്ചുകൊണ്ടാംഗലേയരടക്കിനാർ. (൭൭)

പല സേനകളും രാജ്യങ്ങളും നഷ്ടീഭവിക്കയാൽ
കൃശനായ് ദേവദൈത്യാന്തസ്വത്വം സിന്ധ്യപോലവൻ. (൭൮)

അന്യത്ര തേജസ്വിയാണെന്നാലും പാശ്ചാത്യഭൂപതി
അന്നത്തേക്കുസമം താണാനവൻ നിർവസുമണ്ഡലൻ. (൭൯)

നമ്രനായവനും മുന്നാം ഭോസലൻ സമ്മതിച്ചപോൽ
ഉടമ്പടികൾ കൈക്കൊണ്ടു സന്ധി ചെയ്തടങ്ങിനാൻ. (൮൦)

ദായവാദത്തിലാംഗ്ലേയനിർണ്ണയത്തെ വരിക്കയാൽ
അവർക്കു വശനായ്ത്തീർന്നു ബറോഡാപതി മുന്നമേ. (൮൧)

നാലുമാസത്തിനകമായേവം വെല്ലസലി പ്രഭു
മഹാരാഷ്ട്രേശരെത്തൻെറ സാമന്തന്മാരാക്കിനാൻ (൮൨)

രാജപുത്രമഹാരാഷ്ട്രതുല്യഷ്ഠന്മാരശേഷരും
ആംഗ്ലേയേന്ദ്രാജ്ഞ മൂർദ്ധാവിലഥ കൈക്കൊണ്ടു സാദരം. (൮൩)

പണ്ടേ മുഗളസാമ്രാജ്യശ്രീലീലാരംഗമായിട്ടും
പുരിമതല്ലയാം ഡില്ലി ഭരിച്ചാരാംഗ്ലസൈനികർ. (൮൪)

സർവഭക്ഷകനാം ടിപ്പുവേതാളേശനിൽ നിന്നു മേ
മോക്ഷം ലഭിച്ചുവെന്നുവി രഞ്ജിച്ചാളവരിൽ സ്വയം. (൮൫)

ഉദ്വൃത്തനായ് ക്ഷീണനായ മുഗളേന്ദുവിൽ നിന്നുടൻ
മിത്രസംഗമെഴും സംഘനങ്ങിനം പുക്ക ലക്ഷ്മിയാം. (൮൬)

മുഗളോജ്ഝിതമാം രാജ്യം മഹാരാഷ്ട്രരവർക്കു താൻ.
ഹവിസ്സിനെയമർത്ത്യന്മാർക്കഗ്നി പോലന്നു നൽകിനാൻ. (൪൭)

എങ്കിലും തോൽവി പററാതെ ജസ്വന്തൻ നിവസിക്കയാൽ
ഭർത്താവുള്ളിൽ കൃതാർത്ഥത്വം വഹിച്ചില്ലത്ര പൂർണ്ണമായ്. (൪൮)

ആംഗ്ലേയജയത്തിങ്കലീർഷ്യാവാനെങ്കിലും പരം
നിഗൂഢമത്സരൻ വൈരം കാണിച്ചില്ല വെളിക്കവൻ. (൪൯)

ശസ്ത്രപ്രഹാരിയെന്നാലുമവൻ നില വിടാതെ താൻ
വാണനാൾ വരെയും മിണ്ടാതിരുന്നാരാംഗലേയരും. (൫൦)

അഥ, സിന്ധ്യസഖ്യത്താൽ സ്വാതന്ത്ര്യത്തെ വഹിച്ചിട്ടും
രാജപുത്രർക്കെഴും രാജ്യേ കരമാന്നാൻ ബലാലവൻ. (൫൧)

അതതെന്നുപദേശിച്ചാൻ പ്രിയം വെല്ലസ്ലിപ്രഭു;
മദാന്ധനവനന്നു ചൊന്നാനത്താം വിപരീതമായ്. (൫൨)

ധിക്കാരമിവിധം കണ്ടിട്ടക്കാലം മാനിയാം പ്രഭു
ഉൾക്കൊള്ളും കോപമസ്ത്രത്താൽ തീർക്കാൻ തന്നെ തുനിഞ്ഞുതേ. (൫൩)

ശത്രുശേഷം നശിപ്പിക്കാനചിരാൽ വിധിയാൽ തരം
അത്ര വന്നെന്നു സന്തോഷപൂർത്തനായ്ത്തു സംഘവും (൫൪)

ഭർത്തൃശാസനയാലോരോ ദിക്കിൽ മേവും ഭടവ്രജം
പുറപ്പെട്ടു മുകിൽക്കൂട്ടം കാററിനാലെന്നപോലുടൻ. (൫൫)

ലോകൈകവീരനായോരു ലേക്കൻ ഹോൾക്കരപീഡിതാം
രാജപുത്രമഹീദേശം ഗമിച്ചാനുഗ്രപൌരുഷം. (൫൬)

തൽസാഹായ്യത്തിനായന്നു തെക്കു നിന്നു തിരിച്ചിട്ടും
വീരനാമാർതർ മാർഗ്ഗത്താൽ ദുർഭിക്ഷത്താൽ വലഞ്ഞുതേ. (൫൭)

ലോകപാലാഭനായെത്തും ലേക്കനെക്കണ്ട മാത്രയിൽ
ആ രാജപുത്രകസ്ഥാനം വെടിഞ്ഞരികളോടിനാർ. (൫൮)

ഉടൻ ഫോൽക്കരരാജ്യത്തിൽ കടന്നാംഗലനായകൻ
ഉഗ്രൻ രാമപുരം ദുൎഗ്ഗം ദുൎഗ്രഹം കൈക്കലാക്കിനാൻ. (൯൯)

ഏവം ക്രമേണ വഴിപോലാരംഭിച്ച മഹാരണം
മുടങ്ങിയിതകാലത്തിൽ വന്ന വൎഷൎത്തുവാൽ തദാ. (൧൦൦)

വെള്ളിൽക്കിളികൾ തുള്ളുന്ന കൊണ്ടൽമാലകൾ കണ്ടുടൻ
ഉത്തരാശക്കു താൻ വേഗാൽ വീരഹംസൻ മടങ്ങിനാൻ. (൧൦൧)

സൈന്യങ്ങളെച്ചേൎത്തിവനാൽ സ്ഥാപിതൻ തത്ര മാൺസനൻ
നേതാവരികളിൽ ശല്യം ചെയ്തുകൊണ്ടു വസിച്ചുതേ. (൧൦൨)

തുണയ്ക്കാമെന്ന സിന്ധ്യോക്തി വിശ്വസിച്ചഥ മാൺസനൻ
മുകുന്ദരാദ്രിദ്വാരേണ കടന്നിതരിഭൂമിയിൽ. (൧൦൩)

ദേശകാലങ്ങൾ നോക്കാതെയേവം ചെയ്ത സമുദ്യമം
വ്യൎത്ഥമായെന്നു തന്നല്ല പാത്രമായി വിപത്തിനും. (൧൦൪)

സൈന്യം ക്ഷയിച്ചു, ഭോജ്യങ്ങൾ ചെലവായി, വലഞ്ഞലം
ഉടഞ്ഞേഷണിയാൽ ബന്ധം, മടങ്ങിയവനാകുലൻ. (൧൦൫)

ശത്രുസൈന്യങ്ങൾ പിറകേയെത്തി മൎദ്ദിക്കയാൽ തദാ
അത്യന്തഖിന്നഭടനായത്തലാൎന്നിതവൻ തുലോം. (൧൦൬)

സിന്ധ്യൻ നൽകിയ സൈന്യങ്ങൾ ബന്ധുത്വം കൈവെടി (ഞ്ഞഹോ!
വിജയോന്മുഖമാം വൈരിപക്ഷത്തിൽ ചേൎന്നു തൽക്ഷണം. (൧൦൭)

ചേറെഴും വഴിയിൽ താണ നാളികങ്ങളെടുപ്പതിൽ
താമസിച്ചും, പടക്കൂട്ടം നദീപൂരത്തിൽ മുങ്ങിയും, (൧൦൮)

പതുങ്ങിയദ്രിദ്വാരത്തിൽ ഞെരുങ്ങിയരിബാധയാൽ
പണിപ്പെട്ടാശ്രയായിട്ടും നഗരം പുക്ക മാൺസനൻ. (യുഗ്മകം) (൧൦൯)

ജയം ലഭിച്ച ജസ്വന്തൻ സമ്പൽസുലഭരായിട്ടും
ഭരതാഖ്യപുരാധീശാദ്യരെ മിത്രങ്ങളാക്കിനാൻ. (൧൧൦)

മധുരാപഹരണം ചെയ്തു ദില്ലിക്കെത്തിയ ഹോൾക്കരെ
തടുക്കവേ പുരീപാലർ ലേകൻ പിൻചെന്നു വെന്നുതേ. (൧൧൧)

അവന്റെ നവ്യമാം മിത്രം ദീഗാഖ്യരണഭൂമിയിൽ
ആംഗ്ലസേനകളാൽ ക്ഷീണബലനായ്ത്തോൽവി പററിനാൻ. (൧൧൨)

ഭരത്പ്രാപമിതി വിഖ്യാതം സ്വമൂലപുരമാംഗലർ
അടക്കുമെന്നു കണ്ടാശു ഭൂവരൻ കീഴടങ്ങിനാൻ. (൧൧൩)

ഇരുനൂറയുതം രൂപായാംഗലർക്കു കൊടുത്തവൻ
പോർ വിട്ടു പോവതിന്നാജ്ഞ നേരിട്ടന്നു ലഭിച്ചുതേ. (൧൧൪)

ക്ഷണോപാത്തം ശത്രുപക്ഷം സലജ്ജം കൈവെടിഞ്ഞുടൻ
യോജിച്ചു സരളന്മാരാമാംഗ്ലേയരൊടു സിന്ധ്യനും. (൧൧൫)

പേടിച്ചോടിയ കൌടില്യമെഴും ഹോല്ക്കരനെത്തദാ
പിൻതുടൎന്നോടിനാൻ ലേകനഹിയെത്താർക്ഷ്യനെന്നപോൽ. (൧൧൬)

ഏവം ശത്രുപരാഭവാൽ ക്ഷണലവം സംഭ്രതമാം ഭംഗദുർ-
ഭാവം ചൈവ്യഗണാധികാരികൾ ജയം കൈക്കൊണ്ടു നിക്കീ (ടവേ
താവും ഭീതിയൊടാംഗലത്തിലധിപന്മാരിൻധ്യതന്നിൽ സമാ-
ധാനം താൻ കരണീയമെന്നിതരഥാ ചിന്തിച്ചുറച്ചീടിനാർ. (൧൧൭)

സ്ഥാനഭ്രംശിതനായി വെല്ലസലിയും പോയാൻ ഗൃഹത്തിന്നു, (തൽ-
സ്ഥാനശ്രീയഥ കാരണൻ ഭശമിതാൻ വീണ്ടും ഗ്രഹിച്ചഞ്ജസാ
ചേരും രോഗനിപീഡയാൽ സുരപുരം പ്രാപിക്കവേ, ബാ (ല്ലോവാം
വീരൻ ജ്യേഷ്ഠസദസ്യനാസ്പദമിദം കൈക്കൊണ്ടു താൽക്കാലികം. (൧൧൮)

"മഹാരാഷ്ട്രവിജയം"
എന്ന പതിനഞ്ചാം സൎഗ്ഗം
സമാപ്തം.

## പതിനാറാം സർഗം.

കൊടിയൊരു ദീപ്തിയടക്കി
സ്ഫുടവിശ്രമമത്ര രാജഹംസക്കേകി
അഥ മൃദുവൃത്തിയെയന്നിതു
സംഘം, മിഹിരൻ തപാവസാനത്തിൽ പോൽ. (൧)

പടു വെല്ലസലി കണക്കേ
പതികല്പന നോക്കിടാതെ ഹിതമതിൽ മാത്രം
പെരുമാറുകയാലുളവാ-
മുരുകീർത്തി കൊതിച്ചതില്ല ബാല്ലോ തെല്ലും. (൨)

ഭയമൊടു ദൂരെ വസിക്കും
പതികൾ നിയോഗിച്ചപോലെ താനധികാരം
പ്രശമപ്രധാനമാകും
നീതിയൊടെല്ലാം നടത്തിയേഷ നിയോജ്യൻ. (൩)

വെല്ലസലിപ്രഭുവാല-
ത്തുല്ലസിതാ സംഘശക്തി;—യില്ല വിവാദം;
എന്നാൽ ദുർഭരമാകും
ഭാരവുമവനേററിനാനിതിൻചുമൽതന്നിൽ. (൪)

വിജയവിലാസംമൂലം
വിവിധമവൻ രാജ്യമാർന്നിതെ;—ന്നാലതുപോൽ
പല പല ചെലവുകളാലേ
ഭണ്ഡാരത്തിന്നു നൽകി കാർശ്യവുമധികം. (൫)

സാമ്രാജ്യം പ്രാപിപ്പാ-
നധിരോഹണി നാട്ടിയെന്നവൻ മോദിച്ചു;
അധികമുയന്നാൽ താഴെ-
പ്പതനം വരുമെന്നു ഭീതിയധിപരുമാർന്നു. (൬)

അതിനാൽ സ്ഥിതപാലനമതി-
ലതികാതരരായ കൃപണരായവരോടന്നേ
വെല്ലസ്ലിയുടയ ധൃഷ്ടോൽ-
പതിഷ്ണുഗതിയന്നു നീതിയഥ നിരസിച്ചു. (൭)

വിഗ്രഹമധികമുയർത്തിയ
സംഘമകാലത്തിലേവമത്ര നിരുദ്ധം,
വിന്ധ്യനഗസ്ത്യവചസ്സാ-
ലെന്നതുപോൽ സ്തംഭമാർന്നിതങ്ങും ഘോരം. (൮)

പോരിലെടുത്തൊരു ദേശമ-
ശേഷമുടൻ തിരിയെ നൽകിടാമെന്നരുളി
ഹോൾക്കരനോടു നടത്തിയ
വിഗ്രഹമുപസംഹരിച്ചു ബാർല്ലോ വീരൻ. (൯)

ക്ഷുദ്രനൃപാലകർ പലരോ-
ടിഥ ചെയ്തൊരു സാഹ്യസന്ധിയഖിലവുമന്നാം
ദുർഭരഭാരോദ്വഹനം
ദുഷ്കരമെന്നോർത്തു തള്ളിയവനഥ സഹസാ. (൧൦)

ഇത്ഥം സ്വസ്ഥത കൈക്കൊ-
ണ്ടാംഗലസിംഹങ്ങൾ സുഖമൊടമരുംകാലം
മാഹാരാഷ്ട്രവ്യാഘ്ര-
വ്രജത്തിനിരയായ് നൃപാലപശുതതി മന്ദം. (൧൧)

അതിസാഹസമാർന്നുപദ-
മഖിലോൽക്കർഷം കലർന്നയന്ന മഹത്ത്വം
മന്ദതയാളുന്നതു ക-
ണ്ടന്നു ഗൃഹേ, ജോലി വിട്ടു, ലേകൻ പോയാൻ. (൧൨)

വെല്ലൂർപ്പാളയമതിലഥ
ചൊല്ലേറും ലഹളയൊന്നു ദാരുണമായി
ഉളവായിതു സംഘത്തിൻ-
സൈന്യത്തിലമന്ന ദേശ്യയോധന്മാരിൽ. (൧൩)

അന്നാളം വന്നൊരാംഗല-
സൈന്യാധീശൻ സ്വസൈന്യവേഷത്തിങ്കൽ
പല മാതിരി ഭേദത്തെ
ബ്ബലമോടു നടപ്പിലാക്കി ധൃഷ്ടതയോടേ. (൧൪)

ഹിന്ദുഭടന്മാരെല്ലാം
കുണ്ഡലവും പുണ്ഡ്രവും ത്യജിച്ചതുപോലെ
ആങ്ഗലസമമായ് ശ്മശ്രുവു-
മുഷ്ണീഷവുമാറ്റിടേണമെന്നവനരുളി. (൧൫)

ദ്വേഷമിവൎക്കീദൃശമാം
വേഷവികാരത്തിലന്നു താനേയുളവായ്;
ഏഷണിയാലതിനധികം
ഘോഷവുമേകി തുലുഷ്കസഹയുധ്വാക്കൾ. (൧൬)

ടിപ്പുസ്വതന്ത്രപ്രണിധികളീ
നല്ലുഴതാന്നപ്പൊ“ഴിപ്പുതിയതാം വേഷം
ഒപ്പം കൃസ്തുമതത്തിൽ
ചേൎപ്പതിനാണോൎപ്പി”നെന്നു കെല്പൊടു ചൊന്നാർ. (൧൭)

“താടിയിൽ മീശകളില്ല;– വ
മോടിയിലക്കവിളിലുണ്ടു; കാതിൽ സുഷിരം
മാഞ്ഞു; ലലാടം ശൂന്യം;
ഹിന്ദുത തീൎന്നു;”–ന്നു ഹാസ്യവുമിവർ തുടങ്ങി. (൧൮)

അവരുടെ പുഞ്ചിരിയിതു ക-
ണ്ടിവരുമുടൻ ജാതിധൎമ്മലോപഭയത്താൽ
കുപിതന്മാരതിശ്രദ്ധം
ശപഥമഹോ! ചെയ്തു ഘോരമെതിരിടുവാനായ്. (൧൯)

പിറ്റേദ്ദിനമിവർ ചേൎന്നെഴു-
ന്നേററുടനരുണോദയത്തിനധികം മുൻപേ
മുററം തെരുതെരെയണിവെടി
പററിച്ചിതു ഘോരമാംഗ്ലയോധന്മാരിൽ. (൨൦)

സകുടുംബം നിവസിക്കും
ദൈവപുത്രരെയിവരൊത്തു പരുഷരവമുഖരന്മാർ
ആകുലമാം കാകകുലം
ഉലൂകങ്ങളെയെന്നപോലെയിഹ ബാധിച്ചു. (൨൫)

സംഘഭടന്മാർ വിഗതാ-
ശങ്കമുറങ്ങുന്ന ശിബിരദേശത്തിങ്കൽ
നളികങ്ങളിൽ നിന്നുദിതൻ
ശമനൻ താൻ കുശലനിദ്രയന്വേഷിച്ചു. (൨൬)

ഭദ്രമുറങ്ങിടുമവരുടെ
നിദ്രയെയഥ ദീർഘയാക്കുമിക്കലഹത്താൽ
ക്ഷുദ്രാ പൌരന്മാർതൻ-
നിദ്രാ വിദ്രാവമാർന്നിതസ്സമയത്തിൽ. (൨൭)

മാളികമുകളുകളെല്ലാ-
മിളവെയിലൊളിയാൽ തിളങ്ങിടും മുൻപേ താൻ
ഇളകിന ചോരപ്പുഴയാൽ
തളമഖിലം തെളുതെളെച്ചെമന്നു ചമഞ്ഞു. (൨൮)

ഇത്ഥമകാലത്തിലെഴും
മൃത്യുവിനിഹ യോധജാലമിരയായിടവേ
ശത്രുഗണത്തൊടു ശക്തി-
ക്കൊത്തവിധം ചെന്നെതിർത്തു ചിലർ മികവോടേ. (൨൯)

കോട്ടയുടെ കോണിലുള്ളൊ-
രട്ടാലകപൃഷ്ഠമേറിയരിഭയമെന്യേ
ഒരുദിവസം മുഴുവനുമവർ
പരവശരാഹാരഹീനരായ് നിവസിച്ചു. (൩൦)

പിറേറദ്ദിനമുദയത്തിൽ
തെറെറന്നീ വർത്തമാനമൊക്കെയറിഞ്ഞു്
ആർക്കാടത്തിൽ വസിച്ചോ-
രാംഗ്ലേയരിഹാഗമിച്ചു സന്നാഹമൊടേ. (൩൧)

അരയിലെ വാളുകൾ ബന്ധി-
ച്ചൊരു വടമുണ്ടാക്കിയാശു കോട്ടയിൽ നിന്നും
അവർ കീഴിച്ചാട്ടു പിടി-
ച്ചിവരുടെ പതി തത്ര ചെന്നു ഭീതിയകററി. (൨൮)

അവനുടെ ഭടവീരന്മാ-
രഥ ഭിത്തി പിളൎന്നു മാൎഗ്ഗമുടനുണ്ടാക്കി
തെരുതെരെയകമേ പാഞ്ഞി-
ട്ടരിശലഭങ്ങളെയെതിൎത്തു ഭസ്മമതാക്കി. (൨൯)

ഹതശേഷം തൻ സൈന്യം
ഖണ്ഡിതതന്നാഥമാക്കി വിനയിച്ചുടനേ
ഗംഭീരവേദിയാകും
കുംഭിയെയെന്നോണമാംഗലേയരെടുത്താർ. (൩൦)

കലഹത്തിന്റെ നിദാനം
നലമോടഥ വിസ്തരിച്ചു സംഘാധീശൻ
വേഷപരിഷ്കാരത്തിൻ-
നൂതനനിയമങ്ങളൊക്കവേ നിരസിച്ചു. (൩൧)

ഇവ നിൎമ്മിച്ചു നടത്തിയ
ബലപതി, മദ്രാധിനാഥനെന്നിവരേയും
അപരാധസ്ഫുടതയാ-
ലധികാരത്തിങ്കൽ നിന്നു താഴ്ത്തിയിതുടനേ. (൩൨)

കെല്ലിനൊടേഷണി ക്രൂട്ടിയ
ടിപ്പുസുതന്മാരെയും നഗരിയതിൽ നിന്നും
അപ്പോൾത്തന്നെ വിടുത്തിയ-
നല്പം ദൂരത്തിലാക്കി കല്ക്കത്താവിൽ. (൩൩)

മതപരിവൎത്തനഭയമിനി-
യൊരുവനും മേലുദിക്കയരുതെന്നോൎത്തു
പാതിരിമാരുപദേശം
ചെയ്യുന്നടപ്പതു നിറുത്തി മതിമാൻ ബാൎല്ലോ. (൩൪)

അപദത്തിങ്കലുമീവിധ-
മുപശമപരിപൂർണ്ണമായ നീതി നടത്തി
ശ്രുതമന്ത്രഗ്രാഹിയവൻ
പതികല്പന വേണ്ടപോലെ താൻ നിറവേററി. (൩൫)

വെല്ലസലിയാണ്ട ഭാരം
കല്യശ്രീബാർല്ലോവാന്റു പരിശോഭിച്ചു
മഴയൊടു ചേന്നു കൊടുങ്കാ-
റെറാഴിയുമ്പോൾ വന്ന മലയപവനൻ പോലെ. (൩൬)

ഇംഗ്ലണ്ടിലെ യന്ത്രണസഭ-
തൻപതിയാം മിന്തുനാമകൻ പ്രഭുവന്നാൾ
അധിഭർത്താവായ് വന്നാൻ;
ബാർല്ലോവഥ മദ്രഭർത്തൃപദവുമിയന്നു. (൩൭)

പൂർവ്വൻ ബഹുമൃദുവെന്നും
പൂർവ്വതരൻ ഭൂരിതീക്ഷ്ണനെന്നും കണ്ടു
അവരുടെ നയഗതി തള്ളി-
ട്ടവനിഹ മധ്യസ്ഥമായ വൃത്തി വഹിച്ചു. (൩൮)

പെരുകും വിജയസ്പൃഹയാൽ
പരന്റെ പഴുതേഷ നോക്കിയില്ലെന്നാലും
പരവിരചിതമായീടിന
പരിഭവമൊട്ടും സഹിച്ചതില്ലഭിമാനി. (൩൯)

തമ്മിൽ കലഹിച്ചന്നാൾ
വിശ്വസ്തതാമാന്ദ്യമാർന്ന ദുഷ്പ്രഭുനിരയാൽ
ഗ്രസ്തേ ബന്ദിലഖണ്ഡേ
വിക്രമണം കാര്യമെന്നവൻ നിരൂപിച്ചു. (൪൦)

അധികസമൃദ്ധി വിളങ്ങും
ധരയതു; മുന്നം നടന്ന സഖ്യത്തിങ്കൽ
പേഷ്വാൻ ന്യാസബലത്തിൻ-
പോഷണമതിനാംഗലർക്കു നൽകിയതത്രേ. (൪൧)

പടയിൽ ഭീതൻ ബാർല്ലോ
മടിയാൽ കൈവിട്ടനാഥമാക്കിയതാകും
അമ്മഹി നിജസേനകളാൽ
സമ്മതി മിന്റോ ജവാല കണ്ടകമാക്കി. (൪൯)

അപ്ഘാനപഠാണിനേതാ-
വതിസാഹസിയാമമീരഖാനെന്നൊരുവൻ
ഹോല്ക്കരസൈന്യം കൈക്കൊ-
ണ്ടാക്രമമൊടന്യനൃപരിലാത്തി വളർത്തി. (൫൰)

രത്നവ്യവഹാരജമാം
കലഹത്താൽ ഭോസലാധിപതിയോടെതിർപ്പാൻ
ആരംഭിച്ചിവനാംഗലർ
നേരിട്ടവതു കണ്ടു ഭീതിപൂണ്ടഥ മണ്ടി. (൫൧)

പല സാമന്തനൃപന്മാർ
കലരും നവമാധിരാജ്യമാന്തിനാലേ
ക്ഷുദ്രമുപദ്രവമന്നാ-
സംഘത്തിനു തത്ര തത്ര പലതുണ്ടായി. (൫൨)

ദിവ്യാധീശർക്കായി-
ക്കപ്പം നൽകേണ്ട വഞ്ചിധരണീപാലൻ
അപ്പോൾ വദ്ധിച്ചുള്ളോ-
രല്ലമ്മണം കൊണ്ടു പാരമാകുലനായാൻ. (൫൩)

പല പല ചെലവുകളാൽ ധന-
നിലയം കൃശമായ് ഭവിച്ച മൂലം ഭൂപൻ
കടമിഹ തീർപ്പതിനായ് മറു-
കടമാളണമെന്ന കഷ്ടനിലയതിലായി. (൫൪)

ചെലവുകളധികമിയന്നും
ഫലമതിലല്പവായുമുള്ള ദേശ്യമതാകും
ബലമിഹ ലോപം ചെയ്താൽ
നലമുണ്ടാമെന്നു ചൊല്ലി റസിഡണ്ടപ്പോൾ. (൫൫)

പ്രതികൂലതയതിലൊതിയൊ-
രുച്ഛൃംഖലനായ സചിവവരനെത്തള്ളാൻ
പ്രൌഢനവൻ വഞ്ചീശ്വര-
നോടു തദാ വേണ്ടവണ്ണമുപദേശിച്ചു. (൮൯)

അതു കണ്ടതിയായ് വൈരം
ഹൃദി കൊണ്ടൊരു മന്ത്രി കാലമവധികൾ ചൊല്ലി
ചതി കൊണ്ടു കഴിച്ചന്നാൾ
റസിഡണ്ടനെ ഹന്ത! കൊല്ലുവാൻ വാഞ്ഛിച്ചു. (൯൦)

കൊച്ചിയിൽ നഗരിക്കു ബഹിർ-
ഭാഗത്തു വസിച്ചിരുന്ന റസിഡണ്ടിന്റെ
വീടു വളഞ്ഞാൻ നിശയിൽ
ഗൂഢതരം ദളവയായ വേലുത്തമ്പി. (൯൧)

റസിഡണ്ടിതറിഞ്ഞു ജവാൽ
നടകൊണ്ടിതൊളിച്ചു തന്നെ ബഹദൂരത്തിൽ;
അപരാധം ചെയ്യാത്താ-
രാംഗലരെക്കൊന്നു വിഫലസാഹസനിവഹം. (൯൨)

പുനരാംഗലവരരു തൻ
സേനകളോടത്ര വന്നു ധൈര്യസമേതം
അപരാധികളെദ്ദണ്ഡി-
ച്ചുപഗതമാം ക്ഷോഭമാശു തീർത്തു സമസ്തം. (൯൩)

സചിവൻ വേഷം മാററി-
സ്സപദി വനത്തിൽ കടന്നു നടകൊണ്ടൊടുവിൽ
നൃപഭടരെത്തും മുൻപേ-
യപഗതഭയമാത്മഹത്യ ഹന്ത! നടത്തി. (൯൪)

ദളവാ ചതി ചെയ്തെന്നഥ
വഞ്ചിനൃപൻ സ്വാപരാധമനുശോചിച്ചു
അധിരാജപുരുഷവാക്കു-
കളനരോധിച്ചാത്മരാജ്യനീതി നടത്തി. (൯൫)

അന്നു പരാങ്കാവനിയിൽ
ചിന്നമുപദ്രവസമൂഹമേററതികോപാൽ
ഒന്നായിളകിയ ജനതതി
ചെന്നു നശിപ്പിച്ചു മൌലരാജകുടുംബം. (൫൬)

സഹസാ നിയമിച്ചുള്ളോരു
നവമായ ജനാധിപത്യമതിന്നുടെ നേതാ
ഉരുതരനിഷ്ഠുരസുമഹാ-
കരവിക്രമദുർന്നിവാരനുഗ്രതരാത്മാ, (൫൭)

നിർജ്ജിതയുരോപഖണ്ഡൻ
നെപ്പോളിയനായ വീരനിൻഡ്യയിലേയ്ക്കായ്
സ്ഥലമാർഗ്ഗേണ വരുന്നെ-
ന്നരിയ ജനശ്രുതി പരന്നു ദേശംതോറും. (വിശേഷകം) (൫൮)

വലുതായുള്ളോരനത്ഥം
വന്നേയ്ക്കാമെന്നു കണ്ടു മിന്റൂ മഹാത്മാ
വടിവൊടു സഖ്യം ചെയ്താ-
നടനബ്ഘനപാരസീകപതികളൊടപ്പോൾ. (൫൯)

ലാഹൂർകേസരിയെന്നതി-
ബാഹുബലം കൊണ്ടു പാരിൽ വിശ്രുതനാകും
രണജിൽസിംഹാഖ്യനൊടും
ക്ഷണമാംഗലനാഥനത്ര സന്ധി നടത്തി. (൬൦)

പടുമതിയവനിഹ ശിഖിക-
ളുടെ നാഥത്വം വഹിച്ചിരുന്നു തദാനീം;
പഞ്ചനദസ്ഥന്മാരാ-
മവരുടെ വൃത്താന്തവും കഥിക്കവെനിവിടെ. (൬൧)

പതിനഞ്ചാം ശതകത്തി-
ന്നൊടുവിൽ പണ്ടുത്ഭവിച്ചു ജാത്യാ തന്നെ
ഭോഗങ്ങളിൽ വിമുഖാത്മാ
നാനക്ഷായെന്നു നാമമുടയൊരു യോഗി. (൬൨)

ഹൈന്ദവമാഹാമഠബഹു-
തീൎത്ഥങ്ങളിലായ് കഴിച്ചിവൻ ചിരകാലം
മതയുഗസിദ്ധാന്തങ്ങളെ
മതിമാൻ ചേൎത്തൊരു നവീനമതമുണ്ടാക്കി. (൩൦)

ഹിന്തുക്കളുടയ നാനാ-
ദേവാൎച്ചന, ജാതിഭേദമിത്തുകളമത്തുപോൽ
അന്യന്മാരുടെ ഗോവധ-
മന്യമതദ്വേഷമിവയുമേഷ ദൂഷിച്ചാൻ. (൩൧)

അന്നിപ്പുതിയ മതത്തിൽ
സ്ഥാപകനിവനാദ്യഗുരുവതായിത്തീൎന്നു;
അനന്തരമവനുണ്ടായ്യാ-
രവരുടെ ശിഷ്യൌഘമാണു ശിക്കിജനം പോൽ. (൩൨)

ശിക്കിമതം പഞ്ചാബിലെ-
പങ്കിലമുൽക്കൎഷമോടു ചേൎന്നു പരന്നു;
തദനു പാരമ്പര്യാ ഗുരു-
തതിയുമിയന്നാർ മഠാധിപത്യസ്ഥാനം. (൩൩)

മുഗളാദിതുലുഷ്കന്മാ-
രകരുണമായിട്ടു ഹിംസചെയ്കതിനാലേ
അവർ നിജമതജീവിതമാ-
മരിയൊരു ഭൂതാന്തകമ്പം പിന്നെ വെടിഞ്ഞു. (൩൪)

ദശമൻ ഗോവിന്ദഗുരു-
പ്രവരൻ വഴിപോലെ ശസ്ത്രകലകളിലെല്ലാം
ശീലിപ്പിച്ചീടുകയാൽ
വീരസ്വൈക്യകാംക്ഷയവർ കൈക്കൊണ്ടാർ. (൩൫)

നീലാംബരവും നീട്ടിയ
തലമുടിയും സിംഹബിരുദയുതമാം പേരും
ഗുരുവിജയാശംസയുമാ-
ണവർ വീരവ്രതമമന്ദമന്നു വഹിച്ചു. (൩൬)

യമുനാശതദ്രുനദികൾ-
ക്കിടയിൽ സർഹിന്ദമെന്നു പേരാം ദേശം
അവരാൻ തുലുഷ്കരിൽ നി-
ന്നവസരമിതിൽ വാണിരുന്നു ധീരവരന്മാർ. (൧൦)

അവരുടെ നാഥൻ രണജി-
ത്താംഗലരൊടു സഖ്യമാൻ ബന്ധുത പൂണ്ടു;
അന്യരുമിഹ കലഹം വി-
ട്ടിവരുടെ സാഹ്യസന്ധിയനുരോധിച്ചു. (൧൧)

ശങ്കിച്ചിരുന്നൊരാപ-
ത്തശാസ്ത്രനിമിത്തം, മാത്ര ഫലിയാഞ്ഞാലും
പരിസരനൃപരുടെ സഖ്യം
നിജബലദാർഢ്യത്തിന്നു കാരണമായി. (൧൨)

തക്കിതനാം രിപുതന്നൊടെ-
തിക്കാൻ മിന്റോവിവണ്ണമിഹ തുനിയുമ്പോൾ
മദ്രാസിങ്കൽ ബാർല്ലോ
ഭൃത്യരെയും മൂഢനഹഹ! വൈരികളാക്കി. (൧൩)

പടകളൊരുക്കാൻ വേണ്ടി-
ക്കൂട്ടി നായകർ വാങ്ങി വന്നതന്നാൾ ബാർല്ലോ
ചെലവു ചുരുക്കാനായി-
ച്ചലൊന്ന്യേ നിർത്തലാക്കിയൊന്നോടെ താൻ. (൧൪)

അപ്രിയമിതിനാൽ സേനയി-
ലല്പേതരമായിളക്കമുടനുണ്ടായി;
അപ്പോൾ ചെന്നിഹ മിന്റുവു-
മപരാധിജനത്തിന്നേകി ശിക്ഷകൾ വഴിപോൽ. (൧൫)

ഇരുപതു വത്സരമാവധിയൊ-
ടാദിയിലന്നെലിസബെത്തു സംഘത്തിന്നായ്
നൽകിയ ശാസനപത്രമ-
താവൃത്തിതമായ് ചമഞ്ഞു പല കുറി വീണ്ടും. (൧൬)

ഠരം വിധമാവൎത്തനമൊ-
ന്നളവായന്നത്രയോദശാബ്ദത്തിങ്കൽ;
പാതിരിമാരുപദേശം
ചെയ്യാനധികാരമൊന്നിതതിനാൽ വീണ്ടും. (൧൭)

ആയാണ്ടിൽ താൻ ഗേഹേ
പോയാൻ തൻ്ജോലി വിട്ടു മിന്തു മഹാത്മാ;
മോയിരനാമാ പ്രഭുവാ-
നായധികാരത്തെയിങ്ങു പിന്നെ വഹിച്ചു. (൧൮)

വന്നുടനേയതിദാക്ഷ്യം
ചിന്നുമവൻ വെല്ലസലിസമാനം വീരൻ
ഉന്നതിയത്തം താനിഹ
നന്നായത്തു വീരരായവൎക്കെന്നോൎത്താൻ. (൧൯)

അന്നിഹ നേപാളേശൻ
തന്നുടെ ധരണിയ്ക്കടുത്തു ചേൎന്നവയാകും
ആംഗലവരരുടെ ഭൂമീ-
ഭാഗങ്ങളുമടക്കിവന്നു ബഹുനാളായി. (൨൦)

പോരിന്നു കൌശലമേറും
ഖൂൎക്കരെന്നുള്ള ധീരരാലാവിഷ്ടം
അദ്ദേശം ഗിരിനിരയാം
ദുൎഗ്ഗം മൂലം ദുരാപമെന്നു വിദിതം. (൨൧)

അതിർ വിട്ടവരൊട്ടൊട്ടാ-
യവിടവിടെധരണിസീമ കൂട്ടിക്കൂട്ടി
കൂസാതെതതിത്താഴെ-
ക്കോസലവസുധാംശവും കവൎന്നാരന്നാൾ. (൨൨)

ബലമായ് കവൎന്ന ഭാഗ-
ങ്ങളെ വിട്ടൊഴിയുന്നതിന്നു സാന്ത്വനമായാദ്യേ
ഒരു കാലാവധി കല്പി-
ച്ചവരോടിഹ മിന്തു തന്നെ ചൊല്ലിയിരുന്നു. (൨൩)

കാലാവധി തീൎന്നിട്ടും
വിട്ടില്ലവരാൻ ഭൂമിയായതിനാലേ
കോപാൽ സംഘാധിപനും
നേപാളത്തിന്നു വിട്ടു സേനയെയുടനേ. (൮൪)

പടയത്തു നാലണിയായി-
ട്ടോരോ നേതാക്കളോടുമൊരു സമയം താൻ
മലയും ഗുഹയും കാടും
കലരും നേപാളഭൂവിലേയ്ക്കു കരേറി. (൮൫)

ഒഴുകിടുമുറഞ്ഞ മഞ്ഞും
മുകിലണി മുകളിൽ കലൎന്ന കൊടുമുടിനിരയും
കൊടിയ മഹാചക്രാനില-
നടനവുമുള്ള സ്ഥലം ഭയാവഹമത്രേ. (൮൬)

സ്ഫുടമനവധി ഹിമപുഞ്ജം
സ്ഫുടിതസ്ഫടികാദ്രിഖണ്ഡസമമംഭസ്സിൽ
ഇഹ പൊന്തിക്കളിയാടി
ഗ്രാവപ്ലവനശ്രുതിക്കു വിവൃതി തരുന്നു. (൮൭)

കളഹംസകനിസ്വനവും
കമലാകരസംഗവും മുമുക്ഷുഹിതതയും
കലരുമിതിൻപാദം വടു-
ഹരിയുടെ പോൽ ഗാംഗവാരി വൎഷിക്കുന്നു. (൮൮)

അവിടെയധോഭാഗത്തോ-
ളമനവധി വാഹിനികൾ വിരവിലൊഴുകീടുമ്പോൾ
ആങ്ഗലരുടെയൊരു വാഹിനി
സാഹസമോടേ കരേറി മേല്പോട്ടേയ്ക്കായ്. (൮൯)

തെററെന്നിഹ ഗുഹയിലെഴും
മാററൊലിധ്വനികൾ കൊണ്ടു വെടിയും പൊടിയും
ധാതുരസത്താൽ നിണവും
പാരമിരട്ടിച്ച ദാരുണം രണമുളവായ്. (൯൦)

സുമഹാത്മാ ഹിമവാൻ താ-
നഹിതാസ്ത്രങ്ങേ തുണച്ചു നേപാളത്തെ;
അത്ര വലിപ്പമെഴും ഭൂ-
ഭൃത്തെങ്ങനെ തള്ളിടുന്നു പാദാശ്രിതരെ? (൯൪)

മേല്പോട്ടേയ്ക്കു കരേറും
ദൈവപൃന്മാർ പർവ്വതാഗ്രതടമതിൽ നിന്നും
പൊഴിയുന്ന ഗണ്ഡശൈല-
ങ്ങളിലടിപെട്ടോറമന്നു പരവശരായി. (൯൫)

മുകളിൽ കയറിയ നാൽവരി-
ലൊരു നേതാവാകതർലോണിയെന്നഭിധാനം
ചേരും വീരവരൻ താൻ
വിജയാശംസയെ നിറുത്തി വേണ്ടവിധത്തിൽ. (൯൬)

തൂക്കെ നില്ക്കും മലയുടെ
മുകളിൽ വിളങ്ങുന്ന ദുർഗ്ഗമിവനതിധീരൻ,
പടുവരനിഹനാകം
തൽപാലകനെജ്ജയിച്ചു ശീഘ്രമടക്കി. (൯൭)

ഉടനക്കോട്ടയിൽ നിന്ന-
ങ്ങോടിയ തത്രത്യദണ്ഡപാലനവൻ താൻ
പടയിതിൽ മുന്നേ വിമുഖൻ
സ്ഫുടമായറിയിച്ചു സന്ധിക്കാഗ്രഹ്യപത്രമപ്പോൾ. (൯൮)

തങ്ങളിൽ വിവദിക്കുകയാ-
ലങ്ങു നടന്നില്ല സന്ധിയുടനെന്നാലും
അചിരാൽ, പീഡിതനാകിയ
നേപാളേശനു പന്നെയതു സമ്മതമായ്. (൯൯)

കാളി നദിക്കു പടിഞ്ഞാ-
റുള്ളൊരു ദേശങ്ങൾ തെരാകളസമേതം
തങ്ങൾക്കേട്ടെത്തു കൊണ്ട-
ന്നാംഗലരവിടത്തിൽ വെച്ചു റസിഡണ്ടിനെയും (൱)

ഏവം തത്ര രണത്തിൽ-
കൈവശമാക്കിപ്പുരാണമാം പുരജാലം
നവഹിമതതിയൊഴുക്കീടും
ഗിരിയതു കൈവിട്ടിതാംഗലേയജനങ്ങൾ. (൯൮)

‘മൂലം കേവലമത്ര ജാഹ്നവി വെളുപ്പിക്കുന്നു ചൊൽക്കൊണ്ട തൻ-
കോലം കൊണ്ടു ഹിമാദ്രിയോ പുനരിതിൻമൌലിസ്ഥലം കേവലം’
ആലോചിച്ചുടനാവതാംഗലയശശ്ശ്രീയാൽ നിജവ്യാപ്തിയാൽ
ശൈലാധീശനു നൽകി വെണ്മ നിതരാമാമൂലചൂഡം ദൃഢം. (൯൯)



“കനകശോധനം”

എന്ന

പതിനാറാം സൎഗ്ഗം

സമാപ്തം.

# പതിനേഴാംസൎഗ്ഗം.

ഇത്ഥം മോയിരവീരനദ്ഭുതബലം നേപാളഭൂപാലനോ-
ടുത്തുംഗം സമരം തുടൎന്നു വിജയം പ്രാപിച്ച വൃത്തം തദാ
അത്യന്തം പരിതോഷമോടുടനറിഞ്ഞാംഗ്ലേയഭൂവല്ലഭൻ
ഹേസ്റ്റിങ്ങ്സിൻപ്രഭുവെന്ന നൽപദമവന്നൻപോടു നൽകീടിനാൻ. (൧)

ക്ഷോണീഭൃൽകുലമൌലിതൻഹിമഗിരിക്കുലോഷ്ണീഷരമ്യദ്യുതി-
ശ്രേണീമഞ്ജുളമസ്തകം മുതലഹോ! തൽപുത്രിയാം കന്യയാൾ
വാണീടുന്ന സമുദ്രസംഗമിയലും സന്മന്ദിരത്തോളവും
താണീടാതെ വിളങ്ങി മേയിരമഹസ്സുന്നാളമന്ദാഭമായ്. (൨)

വീരാഗ്രേസരനാമവൻ ദയിതനായ്ത്തീർന്നോരു നേരം മുദാ
ധാരാളം തെളിവോടു സംഘഭരണശ്രീയാൾ നിജാംഘ്രിദ്വയം
പേരാളും നരപാലമൌലികളിൽ വെച്ചുള്ളതിലോർത്താൾ പു
രാ
സാരാനന്ദമിയന്ന വെല്ലസലിതന്നാശ്ലേഷസൌഖ്യോത്സവം. (൩)

ശ്രീമൽഭാരതമേദിനീതലമിദം മുക്കാലുമക്കാലമി-
ധീമാൻതൻഭരണത്തിലായിതു പരം; ശേഷിച്ച ഭൂപാലരിൽ
ആമോദത്തൊടു കീഴടങ്ങിയധികം പേരും വസിച്ചീടിനാർ;
സാമം പൂണ്ടുടനൊട്ടു പേർ സമുചിതം കൈക്കൊണ്ടു സഖ്യ
ത്തെയും. (൪)

സാമ്രാജ്യം ദൃഢമേവമാംഗലജനം പ്രായേണ ഭൂയോബലാൽ
സ്ഥാപിച്ചെങ്കിലുമിൻഡ്യയിൽ സമരസംരംഭം നശിച്ചില്ലതാ
ൻ ;
ദീർഘാലോചനയുള്ളവർക്കു നവമാം ദേശം പിടിക്കുന്നത-
ല്ലോർത്താലത്ര ലഭിച്ചതിൻഭരണമാണേററം പ്രയാസപ്രദം. (൫)

വീരന്മാർ നരപാലർ വേണ്ടവിധമായ് പാലിച്ചിടുന്നെങ്കിലും
പോരിൽ പാടവമുള്ള ധീരതയെഴും പിണ്ഡാരിമാരായിടും
ചോരന്മാരിഹ സഞ്ചരിച്ചു സുതരാമാംഗ്ലേയഭർത്താവിനും-
ത്താരാളും ഭരണത്തിലുള്ളൊരു സമാധാനം ഹനിച്ചീടിനാർ. (൬)

ഘോരന്മാരവരൊത്തുചേർന്നു പകലാം നേരത്തിലെല്ലാം വനാ-
ഗാരംതന്നിലൊളിച്ചു വാണു നിശയാകുമ്പോളകമ്പോടയം
ഓരോരോ ധനവൽഗൃഹങ്ങളിലണഞ്ഞേററം മടിക്കാതെ നി-
ഷ്ഠുരത്വം ധനസഞ്ചയങ്ങളഖിലം പാടേ ഹരിച്ചീടിനാർ. (൭)

പുത്തൻമാംസമതിങ്കലുള്ള കൊതിയാൽ ചെന്നായ്ക്കളെന്നോണമീ
മത്തന്മാർ വഴിപോക്കരായ നിഗമന്മാരോടെതിൎത്തീടിനാർ ;
അത്യന്തം വിളവാൎന്നുയൎന്നു വിളയാടീടുന്ന കണ്ടങ്ങൾ പു-
ഷ്പത്തിൽ ശലഭങ്ങൾ പോലെ വിളവും നേരേ കവൎന്നാരഹോ!
(൮)

വ്രാത്യന്മാൎക്കിഹ പുണ്യപാപഭിദയിൽ സഞ്ചിന്തയുണ്ടാകുമോ ?
ചോരൎക്കും സാഹസികൎക്കു ഭാവിഗതിയിൽ സ്വാന്തം ഗമിച്ചീടു
മോ ?
ധൂൎത്തന്മാർ ഗുണദോഷചിന്ത നിജമാം കൃത്യത്തിലാൎന്നീടുമോ ?
ദുൎജ്ജന്തുക്കൾ വശീകരിച്ചിതവനീഭാഗത്തെയന്നാളവർ. (൯)

മൂന്നാം യാത്രകളിൽ കടന്നിവർ മഹാരാഷ്ട്രേശനായ് വാണിടും
മന്നൻതൻശിബിരാനുചാരികളതായ് സഞ്ചാരമാൎന്നീടിനാർ ;
അന്നാളെന്നുമിയന്നിതുന്നതിയെഴും ജന്യങ്ങൾ ധാരാളമായ് ;
മന്ദം തത്ര മുതിൎന്നുവന്നിതിവർതൻസന്താനവും മേൽക്കുമേൽ.
(൧൦)

ഈവണ്ണം വഴിപോൽ വളൎന്നുപടം പിണ്ഡാരിമാരെന്നലം
ഭുവിൽഖ്യാതി ലഭിച്ചു മൌഢ്യമിയലും പാഷണ്ഡരായെത്രയും
താവും സംഘബലാന്നിമിത്തമധികം ദുൎദ്ദാന്തരായ് പ്രൌഢി
യാൽ
സാമജ്ഞം ജനപീഡ ചെയ്തവർ ബലാൽ സഞ്ചാരമാൎന്നീടിനാർ.
(൧൧)

പാരം ഘാതുകരെങ്കിലും നിജബലത്തോടൊത്തു സഞ്ചാരമാ-
ൎന്നോരിക്കൂട്ടരെയന്നു പേഷ്വമുഖരാം ഭൂപാലരശ്രദ്ധയാൽ
വൈരം പൂണ്ടു തടുത്തതില്ലുചിതമായെന്നല്ല ദാക്ഷിണ്യമുൾ-
ത്താരിൽ ചേൎത്തു തദീയചേഷ്ടയിലഹോ ! മോദിക്കയും ചെയ്തു
തേ. (൧൨)

ഏവം യൂഥമതൊന്നിനന്നു പതിയായ്ത്തീൎന്നീടിനാൻ സിന്ധ്യ
യൻ,
ഭൂപൻ ഹോല്ക്കരവീരനായിതപരത്തിന്നും തഥാ നായകൻ;
ഈവണ്ണം നൃപതിദ്വയാശ്രയവശാൽ കാലേന പിണ്ഡാരിമാർ
ഭുവിൽ കീൎത്തി കലൎന്ന വൎഗ്ഗയുഗമായ്ത്തീൎന്നീടിനാരേവരും.
(൧൩)

* ഭൂമീപാലകനിന്നവൻെറ പടയിൽ സാമത്ഥ്യസാരത്തിനാൽ
നാമാണെന്നതരെനാഘമ്മതിയവക്കുണ്ടായി വേണ്ടോളവും ;
ഭൂമീപാലകരോ ബലത്തിനുളവാമോരോ സഹായങ്ങളാൽ
കാമം കണ്ണടച്ചു വാണിതവർതൻദുർവൃത്തിയിൽ കേവലം.
(൨൪)

അസ്ഥാനത്തിലിവണ്ണമാത്മസുഖരാം ഭൂപാലർ ദാക്ഷിണ്യമാ-
ന്ത്യന്തസ്ഫുടമായ ദോഷമുളവാക്കീടുന്നതന്നേറെ നാൾ
ഉൾത്താരിങ്കലഹോ ! സഹിച്ചിട്ടവതിന്നാളായതില്ലേതുമ-
സ്സത്തന്മാർമണി ധമ്മലോപചകിതൻ ഹസ്തിംഗസാഖ്യൻ മ
ഹാൻ. (൨൫)

അക്കാലം രണരംഗമോന്നു വിമനീഭാവത്തൊടേ മേവിടും
നേപാളേശപരമന്ത്രിമാരൊടു നിഗൂഢാലോചനാപൂവ്വകം
ദൈപവ്യന്മാരൊടെതിപ്പ്രതിനചിതമാം സഖ്യം നടത്തിടുവാ-
നല്പ്പവികൾ നിനച്ചു സിന്ധ്യനുവൻ യത്നം തുടങ്ങീടിനാൻ.
(൨൬)

സഖ്യത്തിന്നിവനങ്ങയച്ച ലിഖിതം ചാരോപനീതം തദാ
ദൈപവ്യന്മാർഹ കാട്ടിരുഷ്ടതയൊടേ ചോദിച്ചിതെന്നേനുടൻ.
ഉൾക്കൊള്ളുന്നൊരു ലജ്ജയോടുമനുതാപത്തോടുമസ്സിന്ധ്യനം
സഖ്യത്തെപ്പുതിയോരുടമ്പടികളാൽ ദാർഢ്യം നയിച്ചീടിനാൻ;
(൨൭)

ഇത്ഥം നൂതനസന്ധിബന്ധനവശാൽ സിന്ധ്യാവനീപാല
(കൻ
ദത്തംചെയ്തുജമീരദേശമുടനങ്ങാംഗ്ലേയസംഘത്തിനായ്,
മുത്തോടായവർ ചെയ്യുതിനു തുണയും പിണ്ഡാരിസംഹാരമാം
കൃത്യത്തിൽ സഹകാരിയെന്ന നിലയും കൈക്കൊണ്ടു വേണ്ടും
(വിധം. (൨൮)

എല്ലാവക്കുമുപദ്രവങ്ങളരുളും പിണ്ഡാരിവഗ്ഗങ്ങൾതൻ-
ശല്യം നീക്കുവതിനശേഷനൃപരും യോജിക്കമാറന്നുടൻ
കല്യൻ മോയിരനത്ര സന്ധിയുളവാക്കീടാൻ തുടങ്ങീടവേ
ചൊല്ലാന്റിട്ടുമമീരഖാനവനൊടായ് സഖ്യം നടത്തീടിനാൻ.
(൨൯)

---

* ഝാനാംജഹവിന്റെ

ഭവ്യം ഹോല്കൂരഭൂവരാശ്രയവശാൽ മാത്രം ലഭിച്ചുള്ള തൻ-
നവ്യസ്ഥാനമുറച്ചിടുന്നതിനു തൻസൈന്യത്തെ നൽകീട്ടിവൻ
അവ്യാജം നിറവേററിനാൻ ബലമെഴും സന്ധാനമന്നാ;-ളിവ-
ന്നവിശ്വാസമതിന്നു സമ്മതി തെളിഞ്ഞാംഗ്ലേയരും നൽകിനാർ. (൨൦)

നന്നായാംഗലഭൂപരക്ഷയിലിവന്നുള്ളോരു പിൻവാഴിമാ-
രിന്നും തോക്കുനളക്കളെന്നലകിരിൽ പ്രഖ്യാതരായെത്രയും
ഔന്നത്യത്തൊടു രാജപുത്രധരണിമധ്യസ്ഥമായുള്ള തൻ-
മന്നിൻഖണ്ഡമനന്ദസൌഖ്യകുശലം പാലിച്ചുപോരുന്നതേ. (൨൧)

കള്ളന്മാരെയമൎത്തുവാൻ പടുതയും സൎവ്വത്ര വിഖ്യാതരാ-
യുള്ളോരുന്നതശക്തിയും കലരുമദ്ദൈവപ്യാധിപൻ ഖോയിരൻ
ആസന്നാവനിപാലരോടിഹ സമാരംഭിച്ച സഖ്യം ക്രമാൽ
ക്രൂസാതങ്ക കടന്നു ഹോല്കൂരമഹീപാലാന്തികത്തോളവും. (൨൨)

ചിത്തഭ്രാന്തി പിടിച്ചു തത്ര മൃതനായ് ജസ്വന്തരായാഖ്യനാം
പൃത്ഥ്വീപാല;—നവൻെറ സൂനുവിനുദിച്ചില്ലന്നു താരുണ്യവും;
ഉന്മത്താഖ്യത്തൊടു പുത്രരാജ്യമതിനാൽ കൈക്കൊണ്ടു തൽക്കാ
(ന്തയായ്
ലത്തിച്ചുള്ള സമൎത്ഥയായ തുളസീഭായി ഭരിച്ചീടിനാൾ (൨൩)

അന്നാളാംഗലനാഥനോടു വഴിപോൽ സഖ്യത്തിനായാഗ്രഹി-
ക്കുന്നോരായവളെത്തദീയപൃതനേശന്മാർ ഖലന്മാരഹോ!
ചിന്നീടും ചതിയോടു ചിത്രവധമായീടുന്ന ദുശ്ശോച്യയാൽ
കൊന്നാരും ഗ്രഹിയാത്തരാക്കി നദിയിൽ ക്ഷേപിച്ചു തദ്ദേഹ
(വും. (൨൪)

മന്ദന്മാരവർ പിന്നെ, മല്ലമിഴിതൻമെയ്യിങ്കലപ്പിക്കയാൽ
നിന്ദ്യത്വം കലരും നിജായുധഗണം, ദുൎദ്ദാന്തരോഷാകുലം
വന്നെത്തുന്ന ദുരാപവീൎയ്യമിയലും സംഘീയമായുള്ളൊരാ-
സൈന്യത്തിനൊരിരായയച്ചു സഹസാ യുദ്ധം തുടങ്ങീടിനാർ. (൨൫)

സന്മാൎഗ്ഗത്തിൽ വസിച്ച പുണ്യവതിയായീടും മഹാരാജ്ഞിതൻ-
നിൎമ്മൎയ്യാദവധത്തിനാലതിമഹത്തായുള്ള പാപാബ്ധിയിൽ
ഭംഗം പൂണ്ടു പതിച്ചൊരപ്പടകളെവെൾ ഭസ്മീകരിച്ചാൻ, ക്രമാ-
ലാംഗ്ലന്മാരുടെ ദൃഷ്ടിയും നളികവും പ്രേരിച്ച ഘോരാനലൻ. (൨൬)

ജസ്വന്താത്മജനായ മല്ഹരനിതി പ്രഖ്യാതനാം ബാലനിൽ
ചേൎത്തിട്ടർപ്പൊടു ഹോല്ക്കരാസ്പദമുടൻ സന്മന്ത്രിസംഘാന്വി(തം,
യോജിപ്പിച്ചഥ സാഹ്യസന്ധിയിലവൻതന്നെ പ്രസന്നാശയൻ
ദ്വൈപ്യേന്ദ്രൻ റസിഡണ്ടിനേയുമവിടെ സ്ഥാപിച്ചു വേണ്ടും (വിധം. (൨൭)

വീരൻ ദ്വൈപ്യകുലാധികാരി വഴിപോലാസന്നഭൂപാലക-
ന്മാരോടിങ്ങനെ സന്ധിചെയ്തഥ മഹാസന്നാഹമാൎന്നഞ്ജസാ
ഘോരം വെട്ടതുടങ്ങി ധാർഷ്ട്യമിയലും പിണ്ഡാരിവൎഗ്ഗങ്ങളാ-
യോരക്രൂരമൃഗങ്ങളിൽ പല വഴിക്കെത്തുന്ന സൈന്യത്തൊടേ. (൨൮)

ദ്വൈപ്യേന്ദ്രന്റെ സമിൽസമിദ്ധതരമാം തോക്കിന്നെഴും വ(ഹ്നിയിൽ,
സൎപ്പൌഘം ജനമേജയാദ്ധ്വരമഹാകുണ്ഡത്തിൽ മുൻപെന്ന(പോൽ,
ക്ഷേപിച്ചാഹംകൃതിയാൎന്ന തസ്കരകുലം ചിക്കെന്നഹോ! വിഴെടാ
വീഴെന്നോടിയണഞ്ഞു വീണിതു ഗുഹാഗേഹത്തിൽ നിന്നാൎത്ത(രായ്. (൨൯)

ദ്വൈപ്യന്മാർ നിലയത്തിൽ നിന്നകലത്തോടിച്ച പിണ്ഡാരിമാ-
രൊപ്പം തങ്ങടെ ജീവരക്ഷയതു താൻ പ്രാൎത്ഥിച്ചുവെന്നാകിലും
കെല്പോടായവരെപ്പുരാ വിരചിതം ദ്രോഹാതിരേകം നിന-
ച്ചുൾപ്പൊങ്ങും പകയോടു ജാനപദരും കൊന്നീടിനാരൊന്നു(പോൽ. (൩൦)

ആരോടും ബലമോടെതിർക്കുവതിനും, സർവ്വസ്വവും ശാത്രവ-
ന്മാരോടേററു ഹരിപ്പതിന്നുമധികം പോരുന്ന വീര്യത്തിനാൽ
പേരാളുന്നൊരു സംഘസൈന്യമചിരാൽ പിണ്ഡാരിവർഗ്ഗങ്ങ
ൾതൻ-
പേരും കൂടി ഹരിച്ചു; പിന്നെ വിരവോടെന്തും കഥിക്കേണമോ?
(൩൧)
കത്തും ദൈത്യജനപ്രതാപമിഹിരന്നുള്ളോരു തേജസ്സു ക-
ണ്ടുൾത്രാസത്തോടു ചിററുവെന്നു വിദിതൻ പിണ്ഡാരിഷണ്ഡാ
ധിപൻ
ശീഘ്രം പർവ്വതകന്ദരത്തിലിരവും പോൽ പ്രാപിച്ചൊളിച്ചീ
ടവെ
വ്യാഘ്രം വന്നു പിടിക്കയാൽ നരകലോകത്തിങ്കലെത്തീടി
നാൻ. (൩൨)
ചോരാധീശ്വരനായിട്ടുന്നൊരപരൻ ഖാരീമനാമാവുടൻ
പാരാതാത്മബലങ്ങളോടു ശരണം പ്രാപിച്ചു ശത്രുവ്രജം
നേരേ ഗോരക്കമാം പുരത്തെ നവമായ് കൈക്കൊണ്ടു മോദാൽ
സദാ-
ചാരം കൊണ്ടിഹ മാന്യനായ് ചരമമാം കാലം നയിച്ചീടി
നാൻ. (൩൩)
ചാകാതാശ്രയഹീനരായിഹ തദാ ശേഷിച്ച പിണ്ഡാരിമാർ
ചൗര്യത്തിന്നു ജലാഞ്ജലിക്രിയ കഴിച്ചോരോ കഠോരായുധം
ചാരുശ്രീയൊടണിഞ്ഞിരുന്നൊരു കരാഗ്രത്തിങ്കൽ നിശ്ശങ്കമായ്
സീരം ഹന്ത! വഹിച്ചു കർഷകപദം കൈക്കൊണ്ടു മേവീടി
നാർ. (൩൪)
ഓരോ ദിക്കിലണഞ്ഞു സംഘബലമീവണ്ണം മഹാദുഷ്ടരാം
ചോരന്മാരുടെ വംശമൊക്കെ വഴിപോലുന്മൂലനം ചെയ്കവേ
പാരം ധന്യമാന്ന പേഷ്വധരണീപാലന്റെ രാജ്യം ദുരാ-
ചാരം കൊണ്ടു നിറച്ചു ദുർമ്മതികളായീടുന്ന തന്മന്ത്രിമാർ. (൩൫)
മുന്നം ഹോല്കരനോടു തോററോരവനായ് രാജ്യം സമർപ്പിച്ചത-
ധന്യന്മാർമണിയായ വെല്ലസലിയാണെന്നാകിലും സാമ്പ്രതം
മന്നൻ ഹന്ത! കൃതജ്ഞതാലവമകത്താരിങ്കലോരാതെ ക-
ണ്ടുന്നിദ്രം ബഹു വൈരമാംഗ്ലജനേ കൈക്കൊണ്ടു താൻ
മേവിനാൻ. (൩൬)

കാൎയ്യം കാണുന്നതിനായ് ചിത്രവർണ്ണോരഞ്ജിൽ ധരിച്ചീടണം
കാൎയ്യം കണ്ടു കഴിഞ്ഞതിന്നപ്പൊഴുതിൽ കല്ലിൽ കുടം പോലവേ
വീൎയ്യം കൊണ്ടവനെ ത്തകൎത്തിടണമെന്നുള്ളോരഭിപ്രായമാ-
ണാൎയ്യദ്വേഷിയവൻ നിനച്ചതു പുരാ സഖ്യം നടക്കുന്ന നാൾ.
(൨൭)

ഗാഢം ഹേ ഹ്ലൂഗ്ലേവരാകലിതമാം രാജ്യത്തിലാംഗ്ലേയരാം-
പ്പീഡാശാന്തി വരുത്തി വേണ്ടവിധമായ് സ്ഥാപിച്ച കാലംമുതൽ
പ്രൌഢത്വം ദൃഢമായിതെന്നിവനഹോ! ചിന്തിച്ചു ദുഷ്ടാശയൻ
ഗൂഢം ദ്രോഹമവൎക്കു തന്നെയനിശം ചെയ്യാൻ തുടങ്ങീടിനാൻ.
(൨൮)

ഓരോരോരോ ചലവിങ്കൽ നിൎല്ലോഹിതാ ലുബ്ധതയാൎന്നും, ധനം
ചോരന്മാരെയലം കൃപാരഹിതമായ് ഹിംസിച്ചുമീ വ്യംസകൻ
ഭൂരിദ്രവ്യസമാജ്ജനൈകരതനായ് രാജ്യം ഭരിച്ചേറവും
ഘോരൻ ത്രുവികയഞ്ചുകോടിവരെയന്നുണ്ടാക്കി മോദിച്ചുതേ.
(൨൯)

മുന്നം ചാരവദം വഹിച്ചു നിവസിച്ചുള്ളോരു ദുഷ്ടാശയൻ
നന്നായ് സേവന ചെയ്യതിങ്കൽ നിപുണൻ ത്രിംബക്ജിഢേം
(ഗ്ലാഹായൻ
അന്ത്യനാം നിജദുൎന്നയപ്രകൃതിയാൽ സ്നേഹം വളൎത്തിച്ചിരാൽ
മന്നൻതന്നെ വശീകരിച്ചു സതതം, തന്മന്ത്രിയായ് മേവിനാൻ.
(൩൦)

സ്വാമിക്കുള്ളതിൽ നിന്നു താൻ ശതഗുണം വൈരം വഹിച്ചീടി
(നാൻ
കാമം വൈദേശ്യജനങ്ങളോടു ഖലനായുള്ളോരിവൻ മാനസേ;
നൂനം ഭൂപതി ബാജിരായനമിവൻ ചെയ്യുന്ന ദുർവൃത്തിയാൽ
വേനോവീശനിലും സഹസ്രഗുണമായ് ദുഷ്ടീത്തികൈക്കൊണ്ടുതേ.
(൩൧)

സഖ്യം സിന്ധ്യയഹോല്ക്കരേശരൊടു ചെയ്കൻപോടു മുൻപെന്ന
പോ-
ലൈക്യം കൊണ്ടതിയായ ശക്തിയെ ലഭിച്ചു,-ത്യന്തഗവ്വിഷ്ഠരാം
വൈദേശ്യന്മാരെയശേഷമാശു ദലനംചെയ്തീടണം പോരിലെ-
ന്നുൾക്കാമ്പിങ്കൽ നിനച്ചുകൊണ്ടുടനതിന്നുദ്യോഗമാൎന്നാനവൻ.
(൩൨)

ഭൂരാ ചാരുമനോരഥാഭിധരഥം കേറിച്ചരിപ്പാൻ പ്രിയം
ചേരും മർത്ത്യനൊരാശയാം തരു മുള ച്ചീടുന്ന മാത്രയ്ക്കു താൻ
വർദ്ധിപ്പിക്കുമനന്തപല്ലവസുമവ്രാതങ്ങളാലെത്രയും;
ഭർത്താന്തൻ വിധിയോ മുറിയ്ക്കുമതിനൊപ്പെട്ടെന്നു മൂലത്തൊടേ.
(൩൩)

പാഥസ്സാശു മരീചികാന്തരമതിൽ പാനം കഴിച്ചീടുവാൻ
ചേതസ്സിൽ ജഡനാഗ്രഹിച്ചതു നടന്നില്ലെന്നതാട്ടേ ഭൃശം;
സ്ഥീതം തൽഫലലാഭമെന്നിട്ടുവതിന്നിച്ഛിച്ചിവൻ കൈവശം
ഹാ! തങ്ങിടുമൊരല്പവസ്തുവുമുപേക്ഷിച്ചെന്നതേ ശോച്യമായ്.
(൩൪)

അത്യന്തം ഛലകൌശലം കലരുമിബ് ഭൂപാലനം ഗൂർജ്ജര-
ക്ഷോണീവല്ലഭനായ ശേകപരനുമായ് വർദ്ധിച്ചവൈരത്തൊടേ
അത്രാഹമ്മദബാദിനുള്ളധിപതിസ്ഥാനം ഗ്രഹിക്കുന്നതിൽ
ബദ്ധാടോപമുദിച്ചിതന്നൊരു മഹത്താകും വിവാദാംകുരം.
(൩൫)

മോദം തെല്ലുമകപ്പെടാതെയിവനെപ്പാലിച്ചിടാമെന്നു സ-
മ്മോദാലാംഗലസംഘമന്നരുളുമവ ഗംഗാധരാഭിഖ്യനാം
ഭൂദേവോത്തമനായ തൻസചിവനെപ്പേഷവാവനീശാന്തികേ
വാദം തീർക്കുവതിന്നു ശേകപരനൃപൻ പെട്ടെന്നു വിട്ടീടിനാൻ.
(൩൬)

പാരം രണ്ടു വശത്തുമുള്ളൊരു ജനം പൂജിച്ചിടേണ്ടും വിധം
വീര്യം ചേർന്നിടുമാംഗലാധിപതിയാൽ ദത്താഭയൻ ശാസ്ത്രിയും
സൈപരം പാണ്ഡരപൂരിലുള്ള മുരജിൽക്ഷേത്രത്തിലെത്തീടവേ
ഘോരൻ ധോംഗലഭൃത്യനേകനവനെക്കഷ്ടം! വധിച്ചീടിനാൻ.
(൩൭)

ജന്മം കൊണ്ടൊരു മേദിനീവിബുധനായ് വൈദുഷ്യവിഖ്യാതനാ-
യെന്നല്ലന്നു വിശിഷ്യ ദൌത്യമവലംബിച്ചുള്ളൊരീ മാന്യനെ
പുണ്യശ്രീ പുലരുന്ന മാധവമഹാക്ഷേത്രത്തിൽ വെച്ചീവിധം
കൊന്നാൽ നാസ്തികനാകിലും ബത! സഹിച്ചീടും പുമാനാരുവാൻ? (൩൮)

മുഷ്ക്കേറുന്ന കഠോരകൃത്യമിതറിഞ്ഞാംഗ്ലേയസംസ്ഥാപിതൻ
ശീഘ്രം പൂനയിൽ വാണിരുന്ന റസിഡണ്ടത്യന്തകോപത്തോടേ
ശക്തൻ പേഷ്വാസദസ്സിൽ നിന്നിഹ ബലാൽ ത്രിംബക്ജി തന്നെപ്പിരി-
ച്ചുഗ്രം ചങ്ങലവെച്ചയച്ചു നിജമാം കാരാഗൃഹത്തിൽ തദാ. (൪൯)

ചാരന്മാരിലൊരാളണഞ്ഞു ഹയപാലത്വം വഹിച്ചന്നിവ-
ന്നാരാൽ ഗാനമിഷേണ മോചനപഥം ചൊല്ലിക്കൊടുത്താൻ മുദാ;
ഘോരൻ ഡേഞ്ജലവീരനും രജനിയിൽ ഗൂഢം മഹാഭിത്തിയെ
സ്വൈരം ചാടിയുടൻ കടന്നിഹ സുഹൃൽപാർശ്വത്തിലെത്തീടിനാൻ. (൫൦)

ഗൂഢം പേഷ്വനൃപൻ കൊടുത്ത ധനവും കൈക്കൊണ്ടു പിന്നീടവൻ
വേടന്മാർ നിവസിച്ചിടും കുടികളിൽ സഞ്ചാരമാർന്നഞ്ജസാ
ധാരാളം ദ്രവിണം കൊടുത്തു പുരുഷന്മാരെത്തരത്തിൽ ഗ്രഹി-
ച്ചീടേറുന്നൊരു സൈന്യമത്ര വഴിപോൽ സന്നദ്ധമാക്കീടിനാൻ. (൫൧)

ധന്യാത്മാ റസിഡണ്ടറിഞ്ഞിതഖിലം, പേഷ്വാവനീപാലകൻ-
തന്നോടായ് പരുഷോപദേശമുചിതം ദ്വേഷിച്ചു ഭാഷിച്ചുടൻ
പിന്നീടും നൃപദുർന്നയങ്ങളെയകറ്റീടുന്നതിന്നാഗ്രഹി-
ച്ചുന്നീടാർന്നൊരു സന്ധിബന്ധനമവൻതന്നോടു ചെയ്താൻ നവം. (൫൨)

മററുള്ളോരവനീശരോടിഹ നൃപൻ സംസർഗ്ഗവും കേവലം
ചെററും ചെയ്യരുതെന്നുമല്ലതിഖലൻ ത്രിംബക്ജിയാം ഡേങ്ഗലൻ
തെറെറന്നാംഗലജാധികാരിവശനായ് ബന്ധത്തിലും വാഴണം
കുററം ചെയ്കതിനെന്നിവണ്ണമരിനാൽ സഞ്ജാതമായ് നിർണ്ണയം. (൫൩)

ധൎമ്മത്രസ്തജനങ്ങൾ മാത്രമധികം മാനിച്ചിട്ടാം രേഖയാൽ
നിൎമ്മിച്ചുള്ളൊരു സന്ധിബന്ധമതിനാലംഗീകൃതം നിശ്ചയം
ചെമ്മേ ചങ്ങല കൊണ്ടു താൻ കരപദം ബന്ധിച്ചിടേണ്ടുന്ന ദു-
ഷ്കൎമ്മാസക്തി കലൎന്ന പാമരജനം ചൊറും ഗണിച്ചീടുമോ?
(൩൪)

നിൎബന്ധിക്ക നിമിത്തമാംഗലജനം ചൊന്നോരഭിപ്രായമ-
ന്നപ്പോളെന്നരമ്പീകരിച്ചു മൊഴിയാൽ മാത്രം മഹീപാലകൻ,
ഉൾപ്പൂവിൽ പുനരന്യമാൎഗ്ഗമതു താൻ ചിന്തിച്ചുവെന്നായവർ
പിപ്പിട്ടത്രു തുടൎന്ന വൃത്തി വെളിവായ് കാണിച്ചു ലോകൎക്കടൻ.
(൩൫)

പിന്നീടാത്മപുരത്തിൽ നിന്നു തരസാ തീൎത്ഥാടനം ചെയ്യുതി-
ന്നെന്നുള്ളോരപദേശമോടു വിചരിച്ചോരോ പ്രദേശങ്ങളിൽ
നന്നായസ്ത്രകലാവിലാസമിയലും നാനാനരന്മാരെയീ
മന്നൻ, തന്നുടെ ഭൃത്യരാക്കിയധികം മോദാൽ മടങ്ങീടിനാൻ.
(൩൬)

ഇത്ഥം തൻനഗരത്തിലെത്തിയുടനേ ദുൎഗ്ഗങ്ങളിൽ കേടു തീ-
ൎത്തുൎത്തുംഗദൃതി ചേൎപ്പതിന്നുമതു പോൽ സൈന്യങ്ങൾ ശസ്ത്ര
ങ്ങളും
യുദ്ധത്തിന്നുതകുംവിധം ദൃഢമൊരുക്കീടുന്നതിന്നും തുനി-
ഞ്ഞത്യന്തോത്സുകനായ് നൃപൻ പലവിധം യത്നങ്ങൾ ചെയ്തീ
ടിനാൻ. (൩൭)

പ്രാരംഭം ബഹു ഗൂഢമാക്കി നൃവരൻ പാലിച്ചുവെന്നാകിലും
പാരം പാടവമാൎന്നിടുന്ന റസിഡണ്ടെല്ലാം ഗ്രഹിച്ചിട്ടുടൻ
വൈരം പൂണ്ടിഹ മിണ്ടിടാതെ നിജരക്ഷയ്ക്കുള്ള മാൎഗ്ഗങ്ങളിൽ
സൈരം പൂൎണ്ണസമൃദ്ധമൻ സരഭസം സന്നദ്ധനായീടിനാൻ.
(൩൮)

പൂനാവിൻനികടത്തിലുള്ള ഖഡ്കിഗ്രാമത്തിലുൾപ്പുക്കുടൻ
സേനാസംഹതി വേണ്ടവണ്ണമവിടെ സ്ഥാപിച്ചു നിൎബ്ബാധമായ്
നാനാവിഗ്രഹസംവിധാനമൊരുപോൽ ചെയ്യാരുമോരാതെയ-
ന്യൂനാശ്ചൎയ്യദബുദ്ധിശാലി റസിഡണ്ടത്രൈവ പാൎത്താൻ മുദാ-
(൩൯)

സന്നാഹത്തോടു സംഘടിതനിഹ മേവീടുന്ന വൃത്താന്തം ഗ്രഹി-
ച്ചന്നാൾ തന്നെ തിരിച്ചു ബാജിനൃവരൻ സൈന്യങ്ങളോടും ജവാൽ
തന്നോടൊത്തൊരു ഗോഖലാഹ്വയമിയന്നീടുന്ന സേനാധിപൻ-
തന്നോടും ബഹുഘോഷഭീഷണമരിസ്ഥാനത്തിലെത്തീടിനാൻ. (൩൦)

മൂഢൻ പേഷ്വനൃപന്റെ ഭൃത്യനൊരുവൻ, വാസ്തവ്യദൂരൻ വസി-
ച്ചീടുന്നോരു പുരോദരസ്ഥനിലയം തന്നെത്രവ ഹാ! രാത്രിയിൽ
ക്രുദ്ധാമർഷഭരാ പുരോചനനരക്കില്ലത്തെ മുൻപെന്നപോൽ
ക്രുദ്ധം ചെന്നിഹ തീ കൊളുത്തി മുഴുവൻ ഭസ്മീകരിച്ചീടിനാൻ. (൩൧)

ഘോരം പിന്നെ നടന്ന പോരിലിരുപത്തയ്യായിരത്തിൽ പരം
പോരും പൂർവരയോധരെസ്സരഭസം മൂവായിരത്തോളവും
വീരന്മാർ വിജയിച്ചിതാംഗലരുടൻ; പിണ്ഡാരിഹിംസയ്ക്കു വ-
ന്നീടുന്നന്യനമെന്നുകേട്ടു നൃപനും പേടിച്ചു മണ്ടീടിനാൻ. (൩൨)

ചെല്ലും ദിക്കിലശേഷമാംഗലജനം നേരിട്ടു തോല്പിക്കയാ-
ലല്ലൽപ്പെട്ടവനൊട്ടു കാലമുഴറിപ്പാരം പരാധീനനായ്
ചെമ്മേ മാല്കമസൈന്യനാഥചരണം വന്ദിച്ചു സംഘാജ്ഞയാൽ
ബ്രഹ്മാവർത്തമതിങ്കൽ വേതനമഴും കൈക്കൊണ്ടു താൻ മേവിനാൻ. (൩൩)

മുന്നം പേഷ്വകനത്ര സാഹസചിവസ്ഥാനത്തിൽ വാണീടവേ
തന്നത്താൻ മഹിയാക്രമിച്ചതധികം ദുർന്നീതി താൻ നിർണ്ണയം,
അന്യൂനശ്രീ കലർന്ന ഭൂമിയവനിൽ ചേർന്നോർക്കു ചെല്ലേണ്ടതാ-
ണെന്നോർത്താംഗലർ മൂലരാജ്യമരുളീ സ്വാതാരനാഥന്നുടൻ. (൩൪)

പൂർവം തൻകുലജാതർ വാണ മഹിയെദ്ദാക്ഷിണ്യമോടാംഗല-
ന്മാരന്നേകിയതോർത്തമന്ദമിയലും പ്രേമാതിരേകത്തോടേ
ധീരോദാരനവൻ ഗ്രഹിച്ചവരിലുണ്ടായുള്ളൊരത്യാദരാൽ
നേരേ വീണ്ടുമവർക്കു തന്നെയതിനെ പ്രത്യർപ്പണം ചെയ്തുതേ. (൩൫)

അപ്പോൾ നാഗപുരാധിപൻ രഘുജിയാം ഭൂപൻ മരിച്ചീടവേ-
യപ്പാസാഹിബമന്ത്രി തൽസുതനെ ചെല്ലേണ്ടുന്ന ഭൂവാന്തടൻ
വൈരപ്യന്മാരൊടു സന്ധിചെയ്തവരെ വിദ്വേഷിച്ചു താൻ ബാജിയോ-
ടൊപ്പം ദുഷ്ടനനേകകഷ്ടതകളെക്കഷ്ടം! വഹിച്ചീടിനാൻ. (൯൬)

രഘുജിപുത്രനെയാംഗലസഞ്ചയം
സപദി നാഗപുരേശ്വരനാക്കിനാർ;
അവനണഞ്ഞിടവേയമരാലയം,
പുനരെടുത്തവർ കാത്തു മഹീതലം. (൯൭)

അന്നേവം നാലുപാടും മരുവിയൊരു മഹാരാഷ്ട്രഭൂപാലരെത്താൻ
വെന്നൊന്നായ്, വെല്ലസല്യാഹ്വയപട്ടമതിയാൽ മുന്നമാരബ്ധമാകം
സാമ്രാജ്യശ്രീവിവാഹോത്സവമിഹ വിജയാഘോഷപൂർവ്വം മഹാത്മാ
ചെമ്മേ ഹസ്റ്റിംഗസാഖ്യപ്രഭുവരനധികം ഭംഗിയായ് നിർവ്വഹിച്ചു. (൯൮)

"മധ്യഭാരതോദ്ധരണം".

എന്ന

പതിനേഴാം സർഗ്ഗം

സമാപ്തം.

—ഠഠ—

## പതിനെട്ടാംസർഗം.

ഹസ്തിംഗസൻ വിട്ടൊരു നായകത്വ-
മഥാബ്ദമെണ്ണൂററിരുപത്തിമൂന്നിൽ
സംപ്രാപ്തനാകും പ്രഭുവാമമ്ഹെഷ്ടൻ
വാണീടിനാൻ വത്സരപഞ്ചകാന്തം. (൧)

സംഘം മഹാരാഷ്ട്രജയം കഴിഞ്ഞു
താകും ശ്രമം തീൎക്കുവതിന്നു മുൻപിൽ
കിഴക്കുതെക്കാകിയ ദിക്കിലേല്ക്കു-
ന്നതിന്നു ബൎമ്മാപതിയുദ്യമിച്ചു. (൨)

മുൻപേയവൻ തൻബലമോൎത്തിടാതെ
വൻപേറുമാംഗ്ലേയരെ നിന്ദചെയ്തു
ദീപം ഗ്രഹിപ്പാൻ തുനിയും പതംഗ-
ശാബത്തിനുള്ളോരു വിലാസമാൎന്നു. (൩)

ആംഗ്ലേയരുംമദ്ധ്യമഭാരതത്തി-
ലടിക്കൂടിക്കുള്ള രണങ്ങളാലേ
വ്യഗ്രാശയന്മാർ ഗ്രഹവീരനായോ-
രിവന്റെ ഗൎവ്വം ബഹുനാൾ പൊറുത്തു. (൪)

നിസ്സാരയുദ്ധത്തിലനാസ്ഥയാലേ
തൽസാഹസാഗസ്സുകളാംഗലന്മാർ
സഹിച്ചിടുംതോറുമവൻ മനസ്സിൽ
വഹിച്ചു ഗൎവ്വം സ്വബലപ്രശംസീ. (൫)

ആസന്നമാമാരഖണം ജയിച്ചി-
ട്ടാംഗ്ലേയസംരക്ഷിതമായ് വിളങ്ങും
വംഗാവനിക്കുള്ളൊരു സീമയന്നു
ബൎമ്മാധിപൻ ദുൎമ്മദനാക്രമിച്ചു. (൬)

സംഘാധിപത്യം സുചിരം വഹിക്കും
ബംഗാളരത്നാകരമദ്ധ്യവർത്തി
ഷാഹാപുരീദ്വീപവുമാന്ന ഭൂപൻ
സുവർണ്ണോരഗത്തിൻമണിയെന്നപോലെ. (൭)

നിർവ്വിഘ്നമുണ്ടായ ജയങ്ങളാലേ
നിജപ്രതാപം വലുതെന്നുറച്ചു
നിസ്സാരരാം ദ്വൈപ്യരെ നിഗ്രഹിപ്പേൻ
നിശ്ശേഷമെന്നോർത്തിതവൻ ജഡാത്മാ. (൮)

മദിച്ച ഭൂപൻ നിജദണ്ഡപാല-
നാകും മഹാബന്ദുലനെത്തദാനീം
അയച്ചു വൈദേശികരെ ക്ഷണത്തിൽ
ബംഗാളിൽ നിന്നങ്ങു ബഹിഷ്കരിപ്പാൻ. (൯)

ആംഗ്ലേയഭർത്താവിനെയാഹവത്തിൽ
ബന്ധിച്ചുകൊൾവാനുതകുന്നവണ്ണം
സ്വർണ്ണത്തിനാൽ തീർത്ത വിലങ്ങുമേന്തി-
ത്തൂർണ്ണം നടന്നാനവനുദ്ധതാത്മാ. (൧൦)

ബർമ്മാവനീപാലകനിത്രദൂരം
മദിക്കവേ സംഗരസംപ്രയോഗം
അവർജ്ജ്യമായ്ക്കണ്ടടനാമഹൃഷ്ട-
നെതിർക്കുവാൻ സേനയെ വിട്ടു ധീരൻ. (൧൧)

സേനാധിപൻ കാംബെലനാമധേയൻ
സമുദ്രമാർഗ്ഗേണ സമഗ്രവീര്യൻ
തിരിച്ചു പൌരാളി നടുങ്ങവേ താൻ
ഹരിച്ചു രംഗൂണപുരം തദീയം. (൧൨)

ഇരാവതീനാമസരിത്തിലൂടേ
ത്വരാന്വിതം സഞ്ചാരമാണനായി
പുരങ്ങളൊട്ടേറെയവൻ ഹരിച്ചു
നയിച്ചു വർഷർത്തുവിനേയുമന്നാൾ. (൧൩)

ബർമ്മീയസൈന്യങ്ങളുടനുവന്നോ-
രാംഗ്ലേയകേതുപ്രഭ കണ്ടു ശീഘ്രം
നിർമ്മത്സരം ഭീതി കലന്നു മങ്ങി
ഖദ്യോതജാലങ്ങളനൂരുവെപ്പോൽ. (൧൪)

സേനാനിവേശത്തിന്നു നാലു പാടും
ബർമ്മീയർ കെട്ടും മരവേലിയെല്ലാം
തോക്കിന്റെയഗ്രങ്ങളിൽ വാൾ ധരിച്ചി-
ട്ടേല്ക്കുന്നൊരാംഗ്ലേയർ തകർത്തു വേഗാൽ. (൧൫)

ആംഗ്ലേയർ വീര്യത്തൊടണഞ്ഞ നേര-
മരാതിസൈന്യങ്ങൾ വെടിഞ്ഞു വൈരം;
അവർക്കുദിച്ചുള്ളൊരു മത്സരത്താ-
യകറ്റി വേഗേന ഭയാത്ഭുതങ്ങൾ. (൧൬)

"പിശാചരായോരിവർ മെയ് മുറിഞ്ഞും
ചികിത്സയാൽ കല്യത പൂണ്ടു വീണ്ടും
വന്നാശു സുപ്തോത്ഥിതർ പോലെയല്ലോ"-
രെന്നേവമോരോന്നവരന്നു ചൊന്നാർ. (൧൭)

എന്നാലുമബ്ദത്രയകാലമോള-
മന്നാ രണം നിന്നിതു ഘോരമായി;
ഹതൻ മഹാബന്ദുലനെന്നു കേട്ടു
വണങ്ങി ബർമ്മാധിപനും തദാനീം. (൧൮)

ആസാമഖണ്ഡാരഖണ്ഡങ്ങൾ കോടി
ദ്രവ്യത്തൊടേയാംഗലജർക്കു നൽകി
ഗ്രഹിച്ചു രാജ്യേ റസിഡണ്ടിനേയും
നൃപൻ സമാധാനമിയന്നിതന്നാൾ. (൧൯)

ഭയങ്കരൻ ടിപ്പു തുടങ്ങിയുള്ള
സിംഹങ്ങളെക്കൊന്നൊരവർക്കിദാനീം
ബർമ്മേശകിടോന്മഥനം നിമിത്തം
പ്രശസ്തിയെന്തിങ്ങു നിനച്ചിടുന്നോൾ ? (൨൦)

ഷ്യന്നാകിലും, നൂതനമായ് വിവാഹം
കഴിഞ്ഞ സാമ്രാജ്യവിലാസലക്ഷ്മി
വശത്തിലായിട്ടുവതിന്നവർക്കു
ളുണാച്ചിതീ വിഗ്രഹകേളി പാരം. (൨൧)

അല്ലെങ്കിലാംഗ്ലേയർ നയാങ്കുശത്താ-
ലടക്കിയാലും, മദമത്തരാകും
സാമന്തഭൂപാലഗജാധിപന്മാർ
സഹിപ്പതോ കിഞ്ചന പാരതന്ത്ര്യം ? (൨൨)

എന്നല്ല, യന്നാളവകാശവാദ-
ജന്യത്തിലക്കംബരമീരവീരൻ
ഭേദിച്ചു കാമം ഭരതാഖ്യമാകും
പുരത്തിലെദ്ദുർഗ്ഗമമായ ദുർഗ്ഗം. (൨൩)

തുരംഗമുണ്ടാക്കിയടിക്കു, വഹ്നി-
ചൂർണ്ണം നിറച്ചഗ്നി കൊളുത്തിയപ്പോൾ
വജ്രാഹതം പർവ്വതമെന്നവണ്ണം
പൊട്ടി ക്ഷണം കോട്ടയഹോ! തകർന്നു. (൨൪)

സാലത്തിനുള്ളിൽ കുടികൊണ്ട ദുർഗ്ഗ-
പാലവ്രജം ഹന്ത ! യഥാസ്ഥിതാംഗം
സ്ഥൂലം ശരീരം വെടിയാതെ താനീ
വിചിത്ര യുദ്ധത്തിലണഞ്ഞു വിണ്ണിൽ. (൨൫)

ഈവണ്ണമന്യാദൃശമായ് ജ്വലിക്കും
പരാക്രമത്താലുമലം വിളങ്ങും
നയത്തിനാലും മുഹുരാമഹൃഷ്ടൻ
സംഘപ്രതാപത്തെ വളർത്തി പാരം. (൨൬)

മദ്രേശനായ് മുൻപു വസിച്ചിരുന്ന
ബെന്തിങ്കനാകും പ്രഭു ശാന്തിസൌമ്യൻ
അനന്തരം വന്നിഹ ഭൂമിഭാരം
വഹിച്ചു സംവത്സരസപ്തകാന്തം. (൨൭)

പാരം സമാധാനമിയന്ന രാജ്യം
ധീരൻ പ്രജാപാലനതൽപരാത്മാ
സ്വൈരം പരിഷ്കാരവിശിഷ്ടതന്ത്ര-
സാരങ്ങൾ കൊണ്ടേററമലംകരിച്ചു. (൨൮)

ചണ്ഡതചമേരുന്നൊരു സംഘതേജ-
സ്സവന്റെ സംസ്കാരവിശേഷമേററ്
ചാണസ്ഥകൈ വെച്ചീടിന സൂര്യനെപ്പോൽ
നവീനകാന്ത്യുജ്ജ്വലമായ് ലസിച്ചു. (൨൯)

കല്യാശയൻ ലൌകികവൃത്തിമാത്ര-
മല്ലായവൻ വൈദികവൃത്തിയേയും
ചൊല്ലാൎന്ന ധൎമ്മസ്ഥിതി പാൎത്തു പാരം
നല്ലോണമായത്ര പരിഷ്കരിച്ചു. (൩൦)

നിബന്ധമായി സ്മൃതി ചൊല്ലിടാത്ത
സതീവ്രതം ഭൎത്തൃചിതാപ്രവേശം
അവൻ മഹാനിഷ്ഠുര കൎമ്മമെന്നു
നിനച്ചു വൈകാതെ നിറുത്തൽ ചെയ്താൻ. (൩൧)

മദിച്ചു ധൈൎയ്യത്തൊടു വീഥിതോറും
ചരിച്ചഹോ! കൊള്ളയിടുന്ന ഘോരം
ഠഗാഖ്യസംഘത്തെ വധിച്ചു ധീമാൻ
സുഖം നിതാന്തം പഥികൎക്കു നൽകി. (൩൨)

ന്യായാധികാരാലയമാൎന്ന പഷ്യൻ-
ഭാഷാപ്രചാരത്തെ നിറുത്തൽ ചെയ്തു
മഹാമനസ്കൻ വ്യവഹാരമെല്ലാം
സ്വദേശഭാഷാമയമാക്കിയന്നാൾ. (൩൩)

മൌഢ്യം കളഞ്ഞുത്തമബോധമേകും
മനോജ്ഞമാമാംഗലഭാഷയേയും
പാഠാലയം തോറുമവൻ പഠിപ്പാൻ
പ്രൌഢാശയൻ വേണ്ട നിയോഗമേകി. (൩൪)

പടന്ന വൈദുഷ്യമെഴും മഹാത്മാ-
വുയന്നൊരുദ്യോഗപദങ്ങൾ പാരം
പ്രജാസുഖപ്രേപ്സയൊടേ മഹത്വം
പെടുന്ന ദേശ്യൎക്കു കൊടുത്തിതന്നാൾ. (൯൰൫)

അഥാംഗലദ്വീപഗതാഗതങ്ങൾ-
ക്കെഴുന്ന മാൎഗ്ഗം ലഘുവാക്കുവാനും
അവൻ നിനച്ചാനിഹ ചിത്രവേഗം
കലന്ന തീക്കപ്പൽ നടത്തുവാനും. (൯൰൬)

നൃപാവലീവന്ദിതപാദനായി
നിത്യം നാവത്ഥ്രൊാദ്ധൃതനായമനും
മന്ത്രീശ്വരാലോചനയാ നടപ്പോ-
രവന്നു ശക്തിത്രയവും വിളങ്ങി. (൯൰൭)

പേരാന്നിടും ശാസനപത്രമന്നും
പുതുക്കവേ വൃത്ത്യന്തരരൂപമായി
പൌരസ്ത്യമിൻഡ്യാക്ഷിതിഭൎത്തൃസംഘ-
മെന്നാക്കി സംഘത്തിനു നാമധേയം. (൯൰൮)

എലിസബത്തേകിയ ശാസനത്താൽ
സംഘം വഹിക്കും പണനാധികാരം
അനന്യഭോഗ്യം പുനരന്നു തൊട്ടു
പൌരസ്ത്യദേശത്തിൽ നിവൃത്തമായി. (൯൰൯)

എന്നാലവൎക്കെല്ലൊരു നായകത്വം
യൂറോപ്യരെല്ലാമിഹ സമ്മതിച്ചു;
ക്ഷയത്തിലും ഹന്ത! വണിക്കുകൾക്കു
ലാഭത്തെ നോക്കാതൊരു കാൎയ്യമുണ്ടോ? (൱)

അക്കാലമദ്ദക്ഷിണമണ്ഡലത്തിൽ
മുഷ്കാന്ന മൂഢൻ കുടകാവനീശൻ
ചിത്തഭ്രമത്താലതിദുൎന്നയം പൂ-
ണ്ടഹോ! ദുഷിപ്പിച്ചിതു രാജ്യമേററം. (൱൧)

സംഘാധിഭർത്താവതിദുഃഖമെല്ലാം
പ്രജാഗണം ചെയ്യൊരപേക്ഷയാലേ
നൃപാധമൻതന്നെയിളക്കി രാജ്യം
സ്വകീയരാജ്യത്തൊടു ചേർത്തിതപ്പോൾ. (൪൨)

അന്നാളിൽ മൈസൂരിലുമപ്രകാര-
മുന്നമ്രമായ്ത്തീർന്ന ജനപ്രകോപം
അകാലപാകാലിഹ നട്ട ജീർണ്ണ-
വംശാംകുരം ഹന്ത! പതിക്കമൂലം (൪൩)

പ്രായം വരാതങ്ങഭിഷിക്തനായ
നരാധിപൻ നീചവയസ്യവശ്യൻ
അഹോ ! നശിപ്പിച്ചിതു പൂർണ്ണയാഖ്യ-
നാർജ്ജിച്ച വിത്തൌഘമപാത്രദാനാൽ. (൪൪)

ധനാലയം ശൂന്യതയാന്ന പോതിൽ
ജനാശ്രിതശ്രീഹരണം തുടങ്ങി;
ജനങ്ങളും ക്ഷോഭമിയന്നിതപ്പോ-
ളണഞ്ഞു രാജ്യത്തിനനത്ഥജാതം. (൪൫)

അയത്നസിദ്ധാസ്പദലോപിയാമീ-
യല്പൻ നരേശന്നഥ വൃത്തി നൽകി
സംഘാധിപൻ രാജ്യമെടുത്തു ധുര്യ-
സംഘത്തെ വെച്ചാൻ സ്വയമത്ര ധീരൻ. (൪൬)

സമത്ഥനാം ഭൂപനതിന്റെ ശേഷം
ജനിച്ച കാലത്തു, തഴച്ച രാജ്യം
കൊടുത്തിതാംഗ്ലേയരവന്നു വീണ്ടു ;-
മെടുത്തിടാ ദത്തധനം മഹാന്മാർ. (൪൭)

സാമന്തതന്ത്രങ്ങളിവണ്ണമന്നു
ചിന്തിക്കവേയബ്ഘനമണ്ഡലത്തിൽ
ശംക്യങ്ങളാകും ചില സംഭവങ്ങൾ
നടന്നതിൽ ശ്രദ്ധ പതിച്ചു സംഘം. (൪൮)

അത്രാംഗലേയക്കുളവായതായ
നവാധികാരത്തെയിളക്കുവാനായ്
തേടീടിനാനബ്ഘനഭൂപനോടു
റഷ്യേശനന്നാളൊരു ഗൂഢസഖ്യം. (൪൯)

അവ്വണ്ണമുള്ളോരരിയിങ്കൽ നിന്നു
ഭവിക്കുമാപത്തു തടുക്കുവാനായ്
പഞ്ചാബിലെത്തീട്ടപരാന്തനാഥ-
ന്മാരോടു സംഘാധിപനാർന്നു സഖ്യം. (൫൦)

അനന്തരം സ്വാമിനിയോഗമൂല-
മവങ്കൽ നിന്നുർവ്വിയതിന്റെ ഭാരം
ആക്ലന്ദനാകും പ്രഭുവാഗമിച്ചി-
ട്ടംഗീകരിച്ചാനചിരേണ വീരൻ. (൫൧)

തരം ലഭിച്ചപ്പൊഴുതബ്ഘനത്തിൽ
പ്രവൃദ്ധമാമക്കലഹം ക്രമേണ
വർദ്ധിച്ചു വർദ്ധിച്ചു പരന്നു ചുററു-
മാസന്നമാമിൻഡ്യയിലേക്കണഞ്ഞു. (൫൨)

അഹമ്മദബ്ദാലി നൃപൻ ചമച്ചാ-
രാസിന്ധുകാശ്മീരഗമബ്ഘനോർവ്വി
അഷ്ഷാഹഷൂജാഖ്യനൃപൻ ഭരിക്കെ
ദ്വൈരാജ്യദോഷത്തിനു പാത്രമായി. (൫൩)

അരാതിസംപീഡനമേല്ക്കയാലേ-
യാംഗ്ലേയരോടായവനാർന്നു സഖ്യം ;
പരൻ വരിച്ചാനഥ പാരസീക-
സാഹായകം ദോസ്തമഹാമദാഖ്യൻ. (൫൪)

റഷ്യാവനീപാലകചാരരപ്പോൾ
തുരീയമായുള്ളൊരുപായമോടേ
ആംഗ്ലേയരോടബ്ഘനപാരസീക-
ന്മാരിൽ ജനിപ്പിച്ചു വിരോധമേററം. (൫൫)

അനന്തരോഷീശവിരോധമേവം
റഷ്യാവനീപാലകദത്തഹസ്തം
മേലാലനൎത്ഥപ്രദമെന്നു കണ്ടു
മാലാൎന്നിതാക്ലന്ദനമന്ദമന്നാൾ. (൯൬)

ഷൂജന്നു വീണ്ടും മഹി നൽകുവാനാ-
യിവൻ ഗ്രഹിച്ചാൻ രണജിൽസഖത്വം;
തിരിച്ചുതേ സൈന്യവുമബ്ഗലനേന്ദ്ര-
പുരത്തിനായ് കീനടടേന്ദ്രനീതം. (൯൭)

ഹരിച്ചു നേരിട്ടവർ സിന്ധുസേനാ-
സമാഖ്യരായ് കന്ദഹരം ചിരേണ
ഷൂജന്നു മധ്യേപഥമേകി രാജ്യം
രിപുജ്ഝിതം മൂലപുരം ഗമിച്ചു. (൯൮)

സ്വമിത്രമാകും രണജിന്മഹീശൻ
മരിക്കയാലന്നതിഖേദഭാരം
ധരിച്ചൊരാംഗ്ലേയഭടക്കു വിംണ്ടും
സ്ഫുരിച്ചു മോദം ജയലാഭമൂലം. (൯൯)

ഉദഗ്രയത്നങ്ങൾ നടത്തിയാലും
ദുസ്സാധമാമീ വലുതായ കൃത്യം
എളുപ്പമായാംഗലസൈന്യമേവം
പെട്ടെന്നു സാധിച്ചതതീവ ചിത്രം! (൱)

പ്രയത്നമെന്യേ വിജയം ലഭിച്ചെ-
ന്നടിച്ചു കൌതുഹലഭാരമോടേ
സേനാനികൾക്കായ് വിരുതേറെയന്നാൾ
മാനാവഹം നൽകിയിതാംഗലേന്ദ്രൻ. (൱൧)

നേതാവുടൻ ശത്രുവൊഴിഞ്ഞ ബന്ധു-
മഹീതലത്തിൻപരിരക്ഷണാൎത്ഥം
സ്ഥാപിച്ചു വേണ്ടും ബലമത്ര, പിന്നെ-
ശ്ശേഷിച്ചു സൈന്യത്തൊടു താൻ മടങ്ങി. (൱൨)

നിമ്നോന്നമാം ഭാരതമദ്ധ്യദേശ-
മാംഗ്ലേയകന്മാർ ചിലർ കൈവെടിഞ്ഞു്
ഉയൎന്ന കാമ്പൂർ നഗരാന്തികത്തെ
പ്രാപിച്ചു വാണാർ സകുടുംബമന്നാൾ. (൩൬)

സംഘത്തിനീവണ്ണമകാണ്ഡജാതം
ജയം ക്ഷണം താൻ നിലനിന്നവല്ലോ;
തൃണവ്രജാച്ഛാദിതമാം കിണററിൽ
മന്ദാശയൻ തുള്ളുവതെത്ര നേരം? (൩൭)

സംഘം ചൊരിഞ്ഞീടിന ഹേമവർഷ-
മേറെറാരു മാത്രയ്ക്കിഹ കെട്ടവണ്ണം
ഇരുന്നതാമബ്ഘനവീരതേജ-
സ്സയൎന്നു വീണ്ടും തദവഷ്ടമ്ഭം. (൩൮)

ഒരിക്കലും മുൻപറിയാത്തതാകും
സ്വതന്ത്രതാഹാനിയിലുള്ള ദുഃഖം
സഹിച്ചിടാതായവർ കോപമോടേ
ധരിച്ചു ശസ്ത്രങ്ങൾ പടയ്ക്കൊരുങ്ങി. (൩൯)

ഗ്രാമം തോറും തദാനീമധികകുപിതകില്ജ്യാദിസംഘത്തെ മന്ദം
ദൈവപ്യേന്ദ്രൻ ചെന്നടക്കുന്നതിനു തുനിയവേ, മുഖ്യമാം പട്ടണ(ത്തിൽ
പാരം ക്ഷോഭിച്ചു പൌരപ്രകരമനുഗ്രഹം ദൈവപ്യരെസ്സംഹരിച്ചാ;-
രുണ്ടായീലന്നവൎക്കോ ശിബിരമരികിലായിട്ടുമേതും സഹായം. (൪൦)

ക്രോധിച്ചൊരബ്ഘനജനങ്ങൾ പരന്നു പാരം
ബോധിച്ചപോലെ പല ഹിംസകൾ ചെയ്തു ഘോരം
ബാധിച്ചു വാണിജരെയാട്ടി നിജാധികാരം
സാധിച്ചുകൊൾവതിനൊരുങ്ങിയമന്ദവൈരം. (൪൧)

മുന്നം ജിതൻ കുമതി ദോസ്തമഹാമദാഖ്യൻ-
തൻനന്ദനൻ ത്വരിതമക്ബരഖാൻ കഠോരൻ
ഉന്മൂരായൊരു ജനത്തിനു നാഥനായി-
ച്ചെന്നാംഗലേയശിബിരത്തെയിളക്കിയേററം. (൯൯)

"ചെയ്യേണ്ടതെന്തു വലുതായിട്ടുമീ വിപത്തിൽ ?;
കാണുന്നതില്ല വഴി ദോഷവിഹീനമൊന്നും ;
ഭക്ഷ്യങ്ങൾ തീരുമചിരേണ, പരുങ്ങുമീ നാ"-
മെന്നേവമോത്തവരുടൻ പരമൻപരന്നാർ. (൧൦)

മെക്‌നാടഖ്യാതനേതാവരിയുടെ ശപഥത്തിങ്കൽ വിശ്വാസമോടേ
സഖ്യത്തിന്നേകനായിത്തടന്ന രഹസി ചെന്നിടിനാൻ തത്സമീപേ
മുഷ്ക്കേറും ദുഷ്ടനായോരവനഥ കപടം കൊണ്ടിവൻതന്റെ ശീഷം
ഖഡ്ഗത്താൽ വെട്ടി നീളെത്തെരുവുകളിലഹോ! കാട്ടിനാൻ തുഷ്ടിയോടേ. (൧൧)

വീരൻ തെല്ലും സഹിക്കാത്തൊരു കഠിനതയേ-
റുന്നവിശ്വാസഘാതം
നേരേ കണ്ടേവമെന്നാകിലുമവനുടെ വാ-
ക്കിങ്കൽ വിശ്വാസമോടേ
പാരം മൂഢൻ ഭടേശൻ പരമൊരു പതിന-
ഞ്ചായിരം യോധരോടൊ-
ത്തോരാതസ്സ്വാത്രവൻ തൻ ചതി, സപദി മട-
ങ്ങീടിനാൻ മൌനമോടേ. (൧൨)

ദീഘം ദുർഗ്ഗമമായിടുന്ന വഴിയേയേവം പുറപ്പെട്ട നിർ-
ഭാഗ്യന്മാരവർ വീണ്ടുമെത്തിയ രിപുവ്രാതങ്ങൾ മർദ്ദിക്കയാൽ
ക്ഷിപ്രം പത്നികൾ പുത്രിമാരിവരെയങ്ങർപ്പിച്ചഹോ! മൂല്യമായ്
സ്വപ്രാണങ്ങളെവീണ്ടെടുത്തതിഭയത്തോടേനടന്നീടിനാർ. (൧൩)

പിൻപേ പിന്നീടുമെത്തീടിന കൊടിയ രിപു-
വ്യാഘ്രസംഘാതമേററം
വൻപിൽ ധ്വംസിച്ചു സേനാപതുനിര സഹസാ
ശോച്യമാം കാൎയ്യമാൻ;
വീൎയ്യശ്രീശൂന്യനായിട്ടൊടുവിലിഹ ജലാ-
ലാഢ്യദേശത്തിലെത്തി-
ക്കാൎയ്യം ബന്ധുക്കളോടന്നരുളുവതിനൊരാൾ
കേവലം ശിഷ്ടനായി! (൫൫)

"ബാഹ്യാഭിഷംഗം"

എന്ന

പതിനെട്ടാം സർഗം

സമാപ്തം.

---

## പത്തൊൻപതാംസർഗം.

---

ഏവമബ്ഘനഭവം പരാഭവം
കാളിഘട്ടജനകൎണ്ണമെത്തവേ
ഉത്തമൻ പ്രഭുവെലിൻബറോ മഹീ-
ഭർതൃഭാവയുതമെത്തിനാൻ ജവാൽ. (൧)

പവ്വതത്തിലുളവായ മാരിയാ-
ലാററിലുള്ളമലവാരിയെന്നപോൽ
അബ്ഘനോദിതവിപത്തുമൂലമാ-
യാംഗ്ലഹൃത്തഥ കലങ്ങിയേററവും. (൨)

ഇൻഡ്യയിങ്കൽ നൃപമൌലിലാളനം
പൂണ്ട വിക്രമയശോഭരം നിജം
നീചനാകബരഖാൻ ദൂഷിച്ചതോ-
ത്താശു രോഷമവരാൻ ഭീഷണം. (൩)

നഷ്ടസൈനികകളത്രസഞ്ചയം
കണ്ണുനീരണിവതിന്നു മുൻപു താൻ
പർവ്വതീയഗണശോണിതങ്ങളാൽ
സ്നാനമാടി ബത! വൈരിമണ്ഡലം. (൪)

ഉത്സുകത്വമൊടു യോദ്ധൃശ്രീതൻ-
ദ്വാരവീഥികളിലന്നു കൂട്ടമായ്
നിർഗ്ഗമിച്ചുതു നിറഞ്ഞുകാണുമാ-
റായി ഹംസനിര പോൽ ഘനത്തുവിൽ. (൫)

മുറമാകംബരഖാൻെറ സേനയാ-
ലർദ്ദിതൻ ബത! ജലാലപത്തനേ
സേലസംജ്ഞനഥ ദണ്ഡപാലകൻ
ചെന്നു തൽബലമൊടുക്കിനാനുടൻ. (൬)

അന്നു കന്ദഹരമുദ്ധരിക്കയാൽ
ഖ്യാതരാമിതരരോടു ചെന്നിവൻ
ചെന്നിതുൾക്കലഹമാന്ന കാബുളാം
മൂലപട്ടണമതിങ്കലഞ്ജസാ. (൭)

വെട്ടിയോരു തല കാട്ടി വൃത്തികേ-
ടൊട്ടുപാരമരി ചെയ്തൊരാപണം
പുഷ്ടരത്നമിവനഗ്നി ചേർത്തുടൻ
ഝുഷ്ടി പൂണ്ടിഹ വിശുദ്ധമാക്കിനാൻ. (൮)

ദാസ്യരീതിയിൽ വിലയ്ക്കു വിൽക്കുവാൻ
ദൂരവേ നഗരബന്ധനാലയാൽ
പ്രേഷിതം സ്വജനബന്ദിസഞ്ചയം
വീണ്ടു ഭൃത്യരെ വശീകരിച്ചിവൻ. (൯)

ദേശശിഷ്ടമലിനാലയങ്ങളോ-
ടൊത്ത ശത്രുനഗരത്തിലന്നിവൻ
ബന്ധമുക്തഭയിതാസമേതനാ-
യുജ്ജ്വലിച്ചു ദശകണ്ഠവൈരി പോൽ. (൧൦)

വൈരശുദ്ധിയെ വരുത്തിയീവിധം
സ്വൈരമാംഗലർ മടങ്ങിനാർ മുദാ ;
അസ്ഥിരം വിഭവമല്ല, നിത്യമാം
കീർത്തി തന്നെ കരുതുന്നു മാനികൾ. (൮൧)

ചെയ്ത കാര്യമതു വേണ്ടതായിര-
ന്നില്ലയെന്നെഴുമമർഷപാവകൻ
ഉള്ളിൽ വീണ്ടുമവനജ്ജ്വലിക്കയാൽ
വേണ്ടിവന്നു നവമാകുമിന്ധനം. (൮൨)

സവ്യളീകമഭിമാനിതൻമനം
വൈരനിഷ്കൃതി നടത്തിയെങ്കിലും
മന്യുവൈകൃതവശേന കണ്ടിടും
വൈരഹേതുവപടത്തിലും ബലാൽ. (൮൩)

അബ്ധിലംഘനാക്രമണനിഷ്ഫലത്വമോ-
ടെത്തുമാ കപിതമാംഗലവ്രജം
സന്ധിദോഷമൊരു ഹേതുവാക്കിയ-
സ്സിന്ധുരാജനൊടെതിർത്തു തൽക്ഷണം. (൮൪)

ഘോരമാംഗലജസൈന്യവിക്രമം
ദീനനാമവനെ വെന്നു സത്വരം ;
സാധുവായിടുമജേ ഗജത്തിനാ-
യോങ്ങിയോരടി ഫലിക്കയില്ലയോ ? (൮൫)

സിന്ധുമേദിനി പിടിച്ചുടൻ കട-
ന്നന്ധനായ നരപാലനെബ്ബലാൽ
കാശിയായ നഗരത്തിലാക്കിനാൻ
വീര്യവാരിനിധിയാംഗലാധിപൻ. (൮൬)

സന്തതോദയവശാലനുക്രമം
ബന്ധുരം തദനു സംഘവിക്രമം
സിന്ധുരാജ്യഹരണം കഴിച്ചുടൻ
സിന്ധയാവനിയിലെത്തി ഭീഷണം. (൮൭)

തത്ര ഡൌലതനൃപന്റെ നന്ദനൻ
പുത്രഹീനതയൊടേ മരിക്കവേ
ബാലയാം മഹിഷി തൽകുലത്തിനായ്
ബാലനേകനെ വരിച്ചു സൂനുവായ്. (൧൮)

ന്യാസരാജ്യപരിപാലനത്തിനായ്
സംഘമേകിയൊരു ഭാരവാഹിയെ
ക്ലൂസൽ വിട്ടവർ വെടിഞ്ഞു തൽപദം
നൽകിയന്യന യഥാനിജേപ്സിതം. (൧൯)

ഏവമത്ര കലഹാംകുരം മുള-
ച്ചീടവേ കുപിതനാംഗലാധിപൻ
സത്വരം സ്ഥിതിവിഭേദശങ്കയാൽ
ക്ഷുബ്ധസൈനികമണഞ്ഞു തൽപുരം. (൨൦)

ആംഗലേന്ദ്രനണയുന്ന വാൎത്ത കേ-
ട്ടാശുസിന്ധ്യവധുവിന്റെ സേനകൾ
ശത്രുഭാവമൊടു പാളയത്തിൽ നി-
ന്നെത്തിനാർ സമരമാടുവാൻ തദാ. (൨൧)

ആജിയന്നധികഘോരമായ് മഹാ-
രാജപൂരിലുളവായവക്കടൻ;
നിഷ്ഠുരാക്രമണമെങ്കിലും മഹാ-
രാഷ്ട്രഭൂപബലമത്ര തോററുതേ. (൨൨)

അന്നു രാജ്യഹരണത്തിനല്ല പോൽ
ചെന്നതാംഗലജരെന്നിരിക്കിലും,
സിന്ധ്യവാൎത്തയെ നിനച്ചു ശങ്ക പൂ-
ണ്ടേററിതന്ത്യ, രതിനാലെതിൎത്തുതേ. (൨൩)

ആജ്ഞ മുഷ്ക്കൊടു വെടിഞ്ഞ ധീരയാം
രാജ്ഞിയാൾക്കു ഭൃതി നൽകി വേണ്ടപോൽ
രാജ്യഭാരഗതി പുത്രനാക്കിനാൻ
പൂജ്യനായിടുമെലിൻബറോ ജവാൽ. (൨൪)

തോററ സൈന്യമിഹ മേൽ പിണങ്ങി വ-
ന്നേററിടായ്‌വതിനവൻ മഹാശയൻ
മാററിയായുധഗണം, പിരിച്ചു താ-
നേററമാശു കൃശമാക്കിനാൻ ക്രമാൽ. (൨൫)

ശണ്ഠയിൽ കുതുകമീവിധം സദാ
പൂണ്ട നീതിയെയവൻ നടത്തവേ
ആണ്ടു മൂന്നു തികയുന്നതിന്നു മുൻ-
പാണ്ടു തൽപദമതന്യനഞ്ജസാ. (൨൬)

നാഥരാലധികൃതൻ ശമോത്സുകൻ
സ്ഫീതഭാസുരയശോവിരാജിതൻ
ഹാരഡിഞ്ജനിതി വിശ്രുതൻ മഹാ-
വീരനാം പ്രഭുവഥാഗമിച്ചുതേ. (൨൭)

അത്ര വന്നുടനവൻ സ്വകീയമാം
വൃത്തി വേണ്ട വിധമായ് നടത്തവേ
യുദ്ധകേളിരസമായവൻെറയും
ചിത്തരംഗമതിൽ നൃത്തമാർന്നുതേ. (൨൮)

പശ്ചിമോത്തരദിശാതലത്തില-
ങ്ങുത്ഭവിച്ച കലഹാങ്കുരം തദാ
വർഷകാലമതിൽ മേഘമെന്നപോ-
ലുഗ്രവിഗ്രഹമുടൻ പടർന്നുതേ. (൨൯)

ശൈത്യവേഗപരുഷാശുഗൌഘസ-
ഞ്ചാരമോടു ശതകോടിപാതവും
സ്കന്ധജാഗ്രദവനീപവൃന്ദവും
ചേർന്നു വന്നു ബഹു ദുർദ്ദിനം തദാ. (൩൦)

ധീരനായ രണജിന്നരേശ്വരൻ
വീരനത്രിദിവമാർന്നിടും വിധൌ
തത്ര പഞ്ചനദരാജ്യലക്ഷ്മിയാൾ
നിന്നതില്ലധികനാൾ നിരാശ്രയാ. (൩൧)

സംഘമോടധികമിത്രഭാവമു-
ണ്ടെങ്കിലും സപദി തന്നിഷിദ്ധമാം
വല്ലഭാനമരണം നടത്തിനാൾ
വല്ലഭങ്കലതിഭക്തയാമവൾ. (൩൨)

യന്ത്രണാരഹിതമാകയാൽ ബലം
ഹന്ത! തെററിയൊരു രാജ്യമാകവേ
യന്ത്രശില്പമതു പോൽ തകൎന്നതേ
മൂലകുഞ്ചിക നശിക്കയാലുടൻ. (൩൩)

ഹുങ്കെഴും ഭുജബലം കലൎന്നൊര-
ൾസിങ്കിസൈന്യമിളകിത്തദാ സദാ
പങ്കചേഷ്ടകൾ നടത്തിയേററവും
സങ്കടം ജനതതിക്കു നൽകിനാർ. (൩൪)

റിത്യവും നൃപകുമാരശോണിതം
ചാൎത്തിടും തറകളാൎന്നു ദാരുണം
മാംസവിക്രയികഗേഹമെന്നപോ-
ലായ് വിളങ്ങി ബത! രാജമന്ദിരം. (൩൫)

അത്ര പിന്നെ രണജിത്തിനുള്ളൊര-
പ്പുത്രനാകിയ ദിലീപസിംഹനാം
ബാലനമ്മമടിയിങ്കൽ നിന്നു ഭൂ-
പാലനെന്ന നിലയിങ്കൽ നീതനായ്. (൩൬)

അന്നുയൎന്ന സരദാരരെന്നു പേ-
രാൎന്നിടും പ്രഭുജനങ്ങൾ തൽപുരേ
ചേൎന്നു ചേലൊടു മഹാജനങ്ങളെ-
ത്തീൎന്നു ഖാലസസദസ്സു കേമമായ്. (൩൭)

രാജ്യതന്ത്രഭരണം നടത്തുമി-
പ്പൂജ്യസംഘമതിനല്ല കേവലം
മന്ത്രിമാൎക്കുമതിധൃഷ്ടയായിട്ടും
ശിങ്കിവാഹിനി വഴിപ്പെടാതെയായ്. (൩൮)

സർവ്വതോമുഖരയം കലന്നൊരി-
ഘോരപഞ്ചനദവാഹിനീഗതി
കണ്ടടുക്കൽ മരുവുന്ന ലോകരുൾ-
കമ്പു പൂണ്ടു നിജനാശഭീതിയാൽ. (൯൯)

ഭംഗമാന്ന നൃപശക്തി ശീഘ്രമീ
വന്നൊരാത്തിയി, ലദമ്യവിക്രിയം
സ്വാംഗമായത,-വശിഷ്ടരക്ഷണ-
ത്തിനറുത്തുകളവാൻ തുനിഞ്ഞുതേ. (൱)

മൂലപത്തനവിനാശഭീതിയാൽ
ബാലഭൂപനടെയമ്മയാൾ തദാ
മൃഷ്ട പാരമെഴുമമ്പലത്തിനെ-
ള്ളിഗ്ജയത്തിനിഹ വിട്ടു സത്വരം. (൱൧)

അശ്വയുക്തശതമായുധങ്ങളും
ലക്ഷയോധരുമിയന്ന തൽ ബലം
സ്വാംഗലേയവിഷയാന്തരസ്ഥയാ-
മശ്ശതദ്രുനദിയെക്കടന്നുതേ. (൱൨)

ഘോരവിഘ്നനിധി തേജസിംഹനാ-
യോരു നായകനൊടൊത്തു കൌതുകാൽ
ആശു ദില്ലിയിലണഞ്ഞിടുന്നതി-
ന്നാശയോടവർ നടന്നു തൽക്ഷണം. (൱൩)

ശത്രുശിക്ഷകർ പരാങ്കിവൃദമോ-
ടൊത്തു ചെയ്തു ബലമൈകമത്യവും
ചേന്ന ശിങ്കിനിരയോടെതിർക്കുവാ-
നാന്ന ശങ്കയതിവീരരും തദാ. (൱൪)

നല്ലപോലഹിതയം ബലാൽ ഭവി-
ച്ചില്ലയെങ്കിലവരാക്രമങ്ങളാൽ
ശല്യമേകി വിഹനിക്കുമായിരു-
ന്നല്ലസൽപ്രമദമിൻഡ്യയാകവേ. (൱൫)

തൽബലേശരുടെ ഡംഭവൃത്തിയും
രാജ്യവാസികടെ ഭാഗ്യപൂരവും
ആംഗലേയരുടെ വീര്യവും കല-
ന്നാ വിപത്തിനെയൊഴിച്ചു വേണ്ടപോൽ. (൬൬)

ശിങ്കിപങ്ക്തികൾ ശത്രുവും കട-
ന്നാഗമിച്ചഥ ഫിരോസഷാഹരം
വൻകിടങ്ങു വരണാദിയൊക്കവേ
തീർത്തു പാളയമടിച്ചു നിശ്ചലം. (൬൭)

ശത്രുചേഷ്ടകളറിഞ്ഞു സത്വരം
സംഘനായകനയച്ചു വിശ്രുതൻ
ദണ്ഡപാലനഥ ഗോഫനാമകൻ
പോയിതന്തപുരപാലനത്തിനായ്. (൬൮)

പോകവേ മുദകിയാം പുരത്തിൽ വെ-
ച്ചേററു ഘോരമവനോടു വൈരികൾ;
യാത്രയാൽ വിവശനെങ്കിലും പണി-
പ്പെട്ടു പാരമവനാന്നുതേ ജയം. (൬൯)

സംഘനാഥനമട്ടത്ത വാസരേ
തത്ര ചെന്നു വിജയാഭിനന്ദിയായ്;
പോയിതായവരരാതിസഞ്ചയം
വാണിടുന്നൊരു ഫിരോസഷാസ്സുകടൻ. (൭൦)

വാട്ടർലൂവിലുളവായ സംഗരേ
പണ്ടു വെല്ലസലിപാർശ്വവർത്തിയായ്
ഏൽക്കവേ കകരനായ് ഭവിച്ചോരി-
സ്സംഘഭൃത്തഥ നയിച്ചു തൻബലം. (൭൧)

അന്തരുജ്ഗതസൈന്യപാലനും
ശത്രുസഞ്ചയമൊഴിഞ്ഞു പോകയാൽ
സ്വസ്ഥനായിഹ പടക്കൊരുങ്ങിട്ടം
നാഥർതൻശിബിരമെത്തിനാൻ തദാ. (൭൨)

നൽസമാന്തരചതുർഭുജാകൃതി-
വ്യൂഹമായധികദാർഢ്യമാർന്നിടും
ശത്രുവാഹിനിയെ നാലുപാടുമായ്
ചെന്നെതിർത്തു വെടിവെച്ചുകൊണ്ടവർ. (൩൯)

ധൂമമോടു വെടിയുണ്ട ചൂഴവും
വിട്ടിടുന്ന രിപുവിൻബലം തദാ
ചെന്നെതിർപ്പവരിൽ മുള്ളു ചിന്നിടും
ശല്യമോടു സദൃശത്വമാർന്നുതേ. (൪൦)

ആംഗലേയരിളകിത്തദാ പരം
ഭംഗമാർന്നവശരായ് വലഞ്ഞുടൻ
ശിക്കിവീരശിബിരാഗ്നികുണ്ഡമുൾ-
പ്പുക്കഹോ! ശലഭതയ്ക്കു പാത്രമായ്. (൪൧)

തള്ളലേററമഥ നിമ്നഭൂതലം
വെള്ളമെന്ന വിധമാംഗ്ലസേനകൾ
ഉള്ളിലുററ ധൃതിയോടു വൈരികൾ-
ക്കുള്ള പാളയമണഞ്ഞു സത്വരം. (൪൨)

ഊററമുള്ള വെടിയുണ്ട തൻകലും
ചീററമോടണയുമെന്ന ഭീതിയാൽ
ധൂമകാർഷ്ണ്യമിരുൾ കൊണ്ടു ഭാസ്കരൻ
കേമമാക്കിയുടനസ്തമിച്ചുതേ. (൪൩)

ക്ലൂരിതട്ടിലധികം വലഞ്ഞഹോ!
വൈരിശസ്ത്രഹതിയും സഹിച്ചു താൻ
കാളുമുഗ്രധൃതിയാളുമാംഗ്ലര-
ക്കാളരാത്രിയെ നയിച്ചു കൃച്ഛ്രമായ്. (൪൪)

ഹംസതൂലശയനീയയോഗ്യമാം
തൻശരീരമിഹ സംഘനായകൻ
ചേർന്നു ചോര കലരും രണാംഗണേ
പാർത്തു രാത്രി മുഴുവൻ വിനിദ്രനായ്. (൪൫)

ചാരുസന്നഹനയുക്തയെങ്കിലും
പാരമുൾക്കലഹമാൎന്നു ദീനയായ്
സംഘപൂരുഷരിലേകി വിസ്മയം
ശിഖിസംഹതി മടങ്ങി രാവിലേ. (൩൦)

നഷ്ടശിഷ്ടഭടവിഭ്രമേച്ഛയെ-
ക്കണ്ടടങ്ങിയഥ സംഘനായകൻ
മൂടിയാനയിലണഞ്ഞ തൽബലം
സ്മിത്തിനെസ്സപദി വിട്ടടക്കിനാൻ. (൩൧)

പിന്നെ വേണ്ട പടയോടവൻ തിരി-
ച്ചാത്മദേശഗതരാം രിപുക്കളെ
പിൻതുടൎന്നരിശമോടു സോബരാ-
ഖ്യാനമാം പുരിയിൽ വെച്ചെതിൎത്തുതേ. (൩൨)

രണ്ടു തീരമതിലും കിടങ്ങിനോ-
ടുച്ചമായ മതിലും, പ്ലവങ്ങളാൽ
പാലവും കലരുമശ്ശതദ്രുവിൽ
പാൎത്തിതായവർ പടയ്ക്കു സജ്ജരായ്. (൩൩)

രാമരാവണരണത്തിലും പരം
ഭീമമായഥ ഭവിച്ചു സംഗരം
വാനരാശരബലാതിവീൎയ്യരാം
ദ്വൈപ്യശിഖിഭടവീരർതങ്ങളിൽ. (൩൪)

ഘോരഘോരമവർ ചെയ്തിടുന്നൊരി-
പ്പോരു കാണ്മതിനശക്തിയാൎന്നപോൽ
ധൂമികാമയപടം വിടുൎത്തിതി-
ന്നുള്ളിലാശകൾ മറച്ചു തന്മുഖം. (൩൫)

വെച്ചു പാദമൊരുമിച്ചു താനയ-
ന്നാജിഭൂവിലവരും ദിനേശനും ;
മന്ദമായ് രവി കടന്നു വിണ്ടലം,
യോധർ കേവലമൊരേ പദത്തിലും. (൩൬)

പുത്തനായ മഴയാൽ കലങ്ങിയോ-
രസ്രുതദ്രവിഹ ഘോരമാം രണേ
തീരഭൂവിലൊഴുകുന്ന നിമ്നമാം
ചോരയാലതി വിശാലയായഹോ! (൩൭)

ആംഗലേയനളികങ്ങൾ വിട്ടൊര-
ത്തുംഗമായ വെടിയുണ്ടയാകവേ
സാലഭിത്തിയിലണഞ്ഞിതദ്രിതൻ-
മേലിൽ വൃഷ്ട്യുപലഖണ്ഡമെന്നപോൽ. (൩൮)

ശിങ്കിസൈന്യമൊട്ടു സംഘവാഹിനി-
ക്കുള്ള മുന്നണി കടന്നെതിർത്തുടൻ
ആഴിതൻതിര കണക്കനേകധാ
ഭിന്നമായഥ മടങ്ങി തൽക്ഷണം. (൩൯)

മുന്നമാർത്തിയെ വരുത്തുമെങ്കിലും
പിന്നിൽ യത്നമരുളും ശുഭം ഫലം
എന്നു കാട്ടിയവർ വീണ്ടുമുദ്യമി-
ച്ചന്നു കോട്ടകൾ തകർത്തു ഭീഷണം. (൪൦)

ഛിദ്രമൊന്നു രിപുവിന്റെ പാളയം-
തന്നിലാംഗ്ലരുളവാക്കി ബാഹ്യമായ്;
ആയതപ്പൊഴുതകത്തനേകമാ-
യുത്ഭവിച്ചു തനിയേയതിസ്ഫുടം. (൪൧)

രന്ധ്രമാർന്നു രിപുവെന്നു കാൺകയാൽ
തേജസിംഹനഥ ശിങ്കിനായകൻ
പേടി പൂണ്ടവിധമാശു മണ്ടിയ-
പ്പാലവും സരഭസം തകർത്തുതേ. (൪൨)

ദണ്ഡപാലകപലായനം നിന-
ച്ചന്യനാകിയൊരു വൃദ്ധനായകൻ
ശത്രുവാർന്ന നിജവീര്യകീർത്തിയെ
പ്രാണനെപ്പകരമേകി വാങ്ങിനാൻ. (൪൩)

ഭിന്നമായ് ചിതറിയൻപരന്നൊര-
സ്സൈന്യമൊക്കെയഥ ഘോരമായിട്ടും
ദ്വൈപ്യർതൻനളികവഹ്നിതന്നിലും
നിഷ്പ്ലയിച്ചു നദിതൻജലത്തിലും. (൧൪)

രണ്ടുയാമമുളവായ പോരതിൽ
ശിങ്കിമാരിഹ സഹസ്രകാഷ്ടകം
പൂണ്ടു മൃത്യു ;—വതിൽ നാലിലൊന്നു താൻ
സംഘസൈന്യവുമപായമാർന്നതേ. (൧൫)

ശിങ്കിമാരുടയ മൂലപത്തനേ
സംഘനായകനണഞ്ഞു സത്വരം
സാഹ്യസന്ധ്യനഗുണങ്ങളായിട്ടും
നിശ്ചയങ്ങളൊടു ചെയ്തു സഖ്യവും. (൧൬)

പാർളമെൻറഥ തെളിഞ്ഞു നൽകിടും
നവ്യമായ വിരുതാർന്നവൻ മുദാ
അബ്ദുവേതനമുടൻ ഭടക്കു സ-
മ്മാനമേകി വിജയോത്സവോചിതം. (൧൭)

ശിങ്കിപങ്ക്തിയെയടക്കി ലോകരിൽ
തങ്കമാർത്തികളൊഴിച്ചു ശാന്തനായ്
വത്സരദ്വയമവൻ നിജപ്രജാ-
വത്സലൻ മഹി ഭരിച്ചു വേണ്ടപോൽ. ൧൮)

അന്നു ഭ്രുവിനെയവങ്കൽ നിന്നെടു-
ത്തന്യപൂരുഷനിൽ വെച്ചു നായകർ
ചീർത്ത മറെറാരു ഫണത്തിലെന്നപോ-
ലാർത്തമായൊരു ഫണത്തിൽ നിന്നഹി. (൧൯)

ആധിപത മിതനന്തരം ലഭി-
ച്ചുല്ലസിച്ചു ഡലഹൌസിയാം യുവാ
ശോഭനം മുഖപടം ധരിച്ചൊര-
പ്ലാകനാശനഗജേന്ദ്രനെന്നപോൽ. (൨൦)

ശിങ്കിനിഗ്രഹവശേന മേലിലേ-
ഴാണ്ടു ശാന്തി നിലനിൽക്കുമെന്നു താൻ
ഹാരഡിഞ്ജനവനോർത്തു ; ശാന്തിയോ
നിന്നതില്ല പുനരേഴമാസവും. (൮൧)

ശിങ്കിവീരബലമാംഗലേയർ നി-
ശ്ശങ്കമായപഹരിച്ചു കേവലം ;
എങ്കിലും മനമതിൽ തിളച്ചിടും
ശങ്ക തെല്ലുമവർ വിട്ടതില്ലഹോ ! (൮൨)

ശിങ്കിമുഖ്യപുരമായിടുന്ന മുൾ-
ട്ടാനിലപ്പോളുളവായ് രണാങ്കുരം ;
ഭൂരിയായൊരൃണഭാരമോർത്തതിൻ-
നായകൻ സ്വയമൊഴിഞ്ഞു തൻപദം. (൮൩)

സ്ഥാനം വെടിഞ്ഞോരളവേഷ മൂല-
രാജാഭിധൻ കോപമിയന്നു പാരം
കൊല്ലിച്ചുതേ കാണ്മതിനെത്തിയുള്ളോ-
രഗന്യുവാംഗ്ലേയനെ വഞ്ചനത്താൽ. (൮൪)

“ ചണ്ഡാലരീ നാസ്തികർ ശിങ്കിമാരാം
സത്തുക്കളെക്കഷ്ടമമർത്തിടുന്നു ”
എന്നോതിടും ഭൃത്യജനത്തൊടൊത്തു
പിന്നീടവൻ കോട്ടയതിങ്കൽ വാണു. (൮൫)

മുൾട്ടാനിലേവമുളവായൊരു സംഘവൈരി-
പ്പട്ടാളഘോഷമുടനെങ്ങുമഹോ! പരന്നു ;
മുട്ടാതെ രാജഭവനത്തിലുമാംഗലേയ-
രുട്ടാൽ നിനച്ച ചതിയന്നു വെളിക്കു വന്നു. (൮൬)

തമ്മിൽ പിണക്കുവതിനേഷണിയാചരിച്ചാ-
രമ്മേദിനീശജനയിത്രിയെയാംഗലേന്ദ്രൻ
കാശീപുരേ തടവിലാക്കിയുടൻ തുടന്നാ-
നേശീട്ടുമുന്തരുഷാ നവമായ യുദ്ധം. (൮൭)

വിശ്വസിച്ചു മൂലരാജനുള്ള പാളയത്തിലേ-
യ്ക്കാംഗലേയരന്നയച്ച ശിങ്കിസൈന്യനായകൻ
ഷേരസിംഹനാമകൻ ഗമിച്ചു തത്ര വഞ്ചനാ-
ധീരമാനസൻ വിരോധിയോടിണങ്ങി മേവിനാൻ. (൮൮)

വെടിഞ്ഞിവൻ മൂലകരാജനേയും
സംഹാരിയാം തന്റെ പിതാവിനോടേ
നടന്നു പിന്നീടിഹ നാട്ടുകാരിൽ
ദുർബോധനം ചെയ്തുളവാക്കി കോപം. (൮൯)

ഏവം വഞ്ചനദം സമാകലതയാന്നിട്ടും വിധേയ വീഷനാം
വീരൻ ചെന്നഥ മൂലരാജനൊടു താൻ പോരിന്നെതിൎത്തീടിനാൻ;
പൂൎവ്വം ചേന്ന ജയങ്ങളാൽ പ്രഭുപദം പ്രാപിച്ചു ഗോഫാഖ്യനാം
നേരിട്ടാനിഹ ഷേരസിംഹനൊടുടൻ മദ്ധ്യേപഥം ദാരുണം. (൯൦)

വീഷൻ ചെന്നെതിരിട്ടു കോട്ട സഹസാ ഭേദിച്ചതിന്നുള്ളിലു-
ത്തോഷം വിട്ടു വസിച്ചിടും രിപുവിനെബ്ബന്ധിച്ചു, തൽകിങ്കരൻ
പൂൎവ്വം കൊന്നൊരഗന്യുവിന്നുടലെടുപ്പിച്ചിട്ടു വീരോചിതാ-
ചാരം ചെയ്തുടനേയടക്കിയവർതന്നാസ്ഥാനവേശ്മാന്തരേ. (൯൧)

ഗോഫൻ വിട്ടു ഫിറോസു, രാമനഗരം പ്രാപിച്ചു ദീപിച്ചിടും
കോപാലല്പമിരാവതീതടമതിൽ പോരാടി വേഗാലുടൻ
ചില്യന്വാളിലണഞ്ഞു ശാത്രവമഹാസൈന്യങ്ങളാൽ നിൎദ്ദയം
കല്യൻ കാലനു ഘോരമായ ബലിയന്നൊട്ടേറെ നൽകീടിനാൻ. (൯൨)

വീരന്മാരാംഗലന്മാർ പല കുറി നിഹനിച്ചാപതിപ്പിച്ചു നന്നാ-
യെന്നാലും ശത്രു നേരിട്ടവരുടെ കൊടിയെത്തൊപ്പിയെപ്പന്തുപോലെ
ശീഘ്രം തട്ടിപ്പറിച്ചാനതുപൊഴുതിലുടൻ രണ്ടു ഭാഗത്തുമുള്ള-
സ്സൈന്യവ്രാതം സമാനം വിജയവെടി മുഴക്കീടിനാത്രൂഢഗൎവ്വം. (൯൩)

മാലോകൎക്കൊരു ഹാസ്യമായ് നിജയശോരാശിക്കിവണ്ണം തദാ
മാലിന്യം നവമായുദിച്ചുതചിരാൽ ഗോഫാഹ്വയൻ വിക്രമി
മാലെന്യേ ഗുജറാത്തിൽ വെച്ചരികളെ ധ്വംസിച്ച വൻസാഹസ-
ത്താലൌന്നത്യമെഴും ജയത്തെ വഴിപോലാൎജ്ജിച്ചു മാൎജ്ജിച്ചുതേ. (൯൮)

ഭേരീനാദവിലാസമോടു സരസം നൃത്തം തുടൎന്നാരുടൻ
വീരശ്രീ വിലസുന്നൊരാംഗലഭടന്മാരത്ര യുദ്ധാംഗണേ;
പാരം തോററ രിപുക്കളും ഗുരുവിനാലാദിഷ്ടമാം ശസ്ത്രവും
പാരാതന്നു ശിരസ്സുവും ഭയമൊടേ കൈവിട്ടൊഴിഞ്ഞീടിനാർ. (൯൯)

"ശിഖിദമനം" എന്ന

പത്തൊൻപതാം സൎഗ്ഗം

സമാപ്തം.

## ഇരുപതാം സൎഗ്ഗം

പോരാൎന്ന പഞ്ചനദമേദിനിയേവമന്നാൾ
വീരാഗ്രഗണ്യനധിനാഥനെടുത്തു പോരിൽ;
ആംഗ്ലേയഹസ്തമതിലാണ്ടു വരാനിരിക്കും
ദേശങ്ങളിൽ പ്രഥമഭാവമിതാശ്രയിച്ചു. (൧)

മേലിൽ കലക്കമൊരുനാളുമുദിച്ചിടായ്വാ-
നായിട്ടു താനഥ മഹാശയനാംഗലേശൻ
നേരിട്ടു തോററ രണജിൽസുതനുള്ള രാജ്യം
നിശ്ശേഷവും സ്വവിഷയത്തൊടെടുത്തു ചേൎത്താൻ. (൨)

അന്നാളിലുന്നതയശോഭരമായനല്പ-
മുന്നമ്രകാന്തിയെഴുമിന്ദ്രധനസ്സിനേയും
വെന്നീടുമുജ്ജ്വലമഹാരുചി കോഹിനൂരാ-
ഖ്യന്നൊരു വജ്രമമലം ദലഹൌസിയാൻ. (൩)

പിന്നീടുരച്ചു പല ഭംഗികൾ ചേൎത്തായി
മിന്നീടുമിസ്സമണി റാണികിരീടമദ്ധ്യേ
നന്നായണഞ്ഞു നടുനായകമായ് ഭവിച്ചി-
ട്ടിന്നും വിളഞ്ഞൊളി തെളിഞ്ഞു വിളങ്ങിടുന്നു. (൫)

യുദ്ധത്തിൽ വെച്ചു പല ദുഷ്കൃതി ചെയ്തവൎക്കു
സിദ്ധിച്ചിതന്നുചിതമാവമിയന്ന ദണ്ഡം;
ദൎപ്പം വെടിഞ്ഞു മരുവും പ്രഭുസഞ്ചയത്തി-
ന്നൊപ്പം നിജാസ്പദവിലോപവുമുത്ഭവിച്ചു. (൬)

വീരൻ സ്വസൈന്യതതിയോടു ഹതാവശിഷ്ട-
ന്മാരായിടുന്ന ചില യോധരെയന്നു ചേൎത്തു്
മററാരുമായുധമെടുക്കരുതെന്നു തന്നെ
തെറെറന്നു ചെയ്തു നിയമം ശമവാഞ്ഛയോടേ. (൭)

പൃജ്യാശയൻ തദനു നൂതനമായ് ലഭിച്ച
രാജ്യത്തെയാശു പല തോടുകൾ വീഥിജാലം
ഇത്യാദിയായ ജനസുഖപ്രദമായതോരോ-
ന്നത്യാദരേണ വിരചിച്ചു പരിഷ്കരിച്ചു. (൮)

നിസ്സാരമാം നികുതിയൊക്കെ നിറുത്തി; ഭൂമി-
യെല്ലാം പകുത്തു പുതുതായ് കുടികൾക്കു നൽകി;
വിസ്തന്ദ്രശീലനവനാൎത്തജനാവനത്തിൽ
വൎദ്ധിച്ച വാഞ്ഛ വഴിപോലെ വെളിപ്പെടുത്തി. (൯)

കന്യാജനം, പെരുകുമെന്ന ഭയത്തിനാലേ
കൊന്നിടുകെന്നതു തുടങ്ങിയ ദുശ്ചരിത്രം
അന്നായവൻ കഠിനശിക്ഷകൾ നിശ്ചയിച്ചി-
ട്ടൊന്നായ് നിറുത്തിയിതു ധൎമ്മജധൎമ്മശീലൻ. (൧൦)

ഈവണ്ണമുള്ള മഹനീയനയപ്രഭാവ-
ത്താലന്നു പഞ്ചനദമേദിനി മാത്രമല്ല,
കൈവന്ന ഭുവഖിലവും മതിമാൻ മഹത്വം
താവുന്ന മട്ടിലവനാശു പരിഷ്കരിച്ചു. (൧൧)

എല്ലാവിധം ഭരണതന്ത്രപഥത്തെയും താൻ
നല്ലോണമോൎത്തു നവസംസ്കൃതി ചെയ്തു പേൎത്തും
ഉല്ലാസമോടവനലം മിനുസപ്പെടുത്തി-
ട്ടില്ലാതെയുള്ള മഹിയിപ്പുതികല്പശീലൻ. (൭൭)

ഗംഭീരമായ നിനദം, പവനപ്രഭാവം
സ്തംഭിച്ചിടുന്ന രയമെന്നിവയാലനല്പം
ഇമ്പം വളൎത്തുമൊരു നൽപ്പുകവണ്ടിയത്രേ
മുൻപേ വരുത്തിയതുമിട്ടലഹെൎസിയത്രേ. (൭൮)

ചേൎക്കേണ്ട വാജി മുതലാം മൃഗമൊന്നിനേയു-
മോൎക്കേണ്ടതില്ല വഹനീയപദാൎത്ഥഭാരം
നോക്കേണ്ട മാൎഗ്ഗമതിനുള്ളൊരു ദൈൎഘ്യമേവ-
മാൎക്കും മനസ്സിലിതു നൽകമനല്പമോദം. (൭൯)

അശ്വാദിഹീനമിഹ യന്ത്രനിയന്ത്രണത്താ-
ലാശേവ മണ്ടുമതിചിത്രമിതാത്തഗവം
അശ്വാളി സാരഥിയുമാൎന്നു ഗമിച്ചിടുന്നോ-
രുച്ചൈശ്ശ്രവസ്സുരാധിപരഥത്തെ ഹസിച്ചിടുന്നു. (൮൦)

ഏവൎക്കുമെന്നുമൊരുപോലിഹ ലഭ്യമാമി-
ത്തീവണ്ടിയോട്, മഹിതം സുകൃതപ്രഭാവം
താവുന്ന പൂരുഷനു താനധിഗമ്യമാകും
ദേവേശവാഹനമതെങ്ങനെ തുല്യമാവൂ ? (൮൧)

ഒന്നാം തരം ജവമെഴുന്നൊരിതിൽ കരേറി-
ച്ചിന്നും കുതൂഹലമിയന്നു ഗമിപ്പവൎക്ക്
മുന്നിൽ ക്ഷണേന വലുതായണയുന്നു ശൈലം
പിന്നിൽ ക്ഷണേന ബഹുകാൎശ്യമിയന്നു കാണാം. (൮൨)

പിന്നിൽ തൊടുത്തിടുമനേകരഥങ്ങളാലേ
നന്നായൊരംഗശതമാൎന്നു ഗമിക്കമൂലം
അന്വൎത്ഥമാണിതിനെഴുന്ന ശതാംഗനാമ ;—
മന്യത്തിനിപ്പുകൾ പരം പരിഹാസ്യമത്രേ. (൮൩)

ശൈലാന്തികായനതലങ്ങളിലത്ഭുതാഭ
കോലുന്ന സംഹതി കലർന്നൊരിതിൻപ്രഭാവം
നീലാബ്ദമുള്ള ഗഗനത്തിലെഴും വലാകാ-
മാലാവിലാസമതിപേശലമാർന്നിടുന്നു. (൮൮)

നാനാജനം, വിവിധമായ പദാൎത്ഥജാല,—
മോരോതരം മുറികളെന്നിവയാൻ, വേഗാൽ
ഓടീടുമാപണമൊടൊക്കമിതുൾക്കരുന്നി-
ലേവൎക്കമത്ഭുതരസത്തെ വളൎത്തിടുന്നു. (൮൯)

ഇന്നപ്പൊൾ വന്നിട്ടുമിതെന്നൊരു ക്ലേശത്തിയുണ്ടു,
കണ്ടിട്ടുമുണ്ടിതിനെ, യെങ്കിലുമാഗ്രഹത്താൽ
മുൻകൂട്ടി നിന്നു പഥി, കണ്ടിതിനെജ്ജനങ്ങൾ
മോദിച്ചു, ചാതകകുലം ജലദത്തിനെപ്പോൽ. (൯൦)

നീതിപ്രഭാവമിയലുന്നൊരു പൌരുഷത്താൽ
ശോഭിച്ചിടുന്ന ഡലഹൌസി മഹാനുഭാവൻ
ലോകോപകാരകമുപക്രമമൊക്കവേ താ-
നാകം വിധത്തിൽ വഴിപോലെ നടത്തിയന്നാൾ. (൯൧)

ലേഖ്യാദിസാധനഗണങ്ങളെയങ്ങുമിങ്ങു-
മെത്തിച്ചിടുന്നൊരു തപാൽനിയമം മഹാത്മാ
രാജാധികാരിനിവഹത്തിനു മാത്രമല്ല
ലോകൎക്കമിങ്ങുതകിടും വിധമേൎപ്പെടുത്തി. (൯൨)

അന്നേമുതൽക്കതുവശാലിഹ കിങ്കരൌഘം
ലേഖ്യങ്ങൾ പത്രനിര പുസ്തകമെന്നിതെല്ലാം
അന്യൂനവേഗമനിശം നിലയങ്ങൾ തോറു-
മെത്തിച്ചിടുന്നിതൊരു വിഘ്നവുമേശിടാതെ. (൯൩)

അത്യന്തദൂരമതിൽ നിന്നുമയച്ചിടുന്ന
വൃത്താന്തമൊക്കെയതിസത്വരമായ് നയിക്കും
കമ്പിത്തപാലുമിഹ ലോകൎക്കുണൈകലോല-
നൻപൊത്തു ചേൎത്തു ഡലഹൌസി മനോവിലാസി. (൯൪)

ദൂരസ്ഥമാം ചരിതമാകെയിതിങ്കൽ നിന്നു
ചാരത്തറിഞ്ഞധികവിസ്മയമാർന്നു ലോകം
പാരം തപശ്ശ്രമവശാൽ വരുമെന്നു ചൊല്ലും
ദൂരശ്രുതാദിയിലനാദരമാവഹിച്ചു. (൨൫)

വൻപൊത്തിവണ്ണമതിവേഗമിയന്ന മിന്നൽ-
ക്കമ്പിത്തപാലിഹ പുരംപ്രതി ചേർന്നമൂലം
ഇമ്പത്തൊടാളുകൾ വിദൂരഗർതൻചരിത്രം
തൻപത്തനസ്ഥരുടെയെന്നതു പോൽ ഗ്രഹിച്ചു. (൨൬)

ലോകത്തിലുള്ള ചരിതങ്ങടെ ബന്ധനത്തി-
ന്നായിട്ടു ചേർത്ത വലുതായ വലയ്ക്കു തുല്യം
സ്തംഭങ്ങൾതൻതലകളിൽ പ്രസൃതങ്ങളാമീ
വൻപാർന്ന കമ്പികൾ കടന്നു പയോധിയെയും. (൨൭)

പേരാർന്നിടുന്ന പുകവണ്ടി തടിൽപ്രഭാവം
ചേരുന്ന കമ്പിയൊടു ചേർന്നു നിരന്തരായം
ദുർവ്വാരമായ് ചിരമിരുന്നൊരു ദേശകാല-
ദൂരത്വമിങ്ങതിതരാം ലഘുവായ് ചമച്ചു. (൨൮)

അന്നാളിവൻ കൃഷിയതിന്നുതകുന്ന മട്ടിൽ
ഗംഗാജലത്തിനെ വഹിച്ചൊഴുകുന്നതായി
തീർപ്പിച്ചു ദീർഘതമമായൊരു തോടു പാരിൽ
പേരാർന്നു പാരമധുനാപി വിളങ്ങിടുന്നു. (൨൯)

മുന്നം ഭഗീരഥനൃപൻ, സഗരൻ കുഴിച്ച
ഖാതം നിറച്ചു ഭുവി ജാഹ്നവിതൻജലത്താൽ ;
ഇന്നീ വിശാലമതിയോ കൃഷി ചെയ്തിടേണ്ടും
ദേശങ്ങളാണിഹ നിറച്ചതുദാരശീലൻ. (൩൦)

ഹൃദ്യാശയൻ തദനു മൂലപുരങ്ങൾ മൂന്നിൽ
വിദ്യാലയങ്ങൾ വിരവോടുടനേർപ്പെടുത്തി ;
അദ്യാപി ലോകരവയാലപജാതിഭേദ-
മുദ്യൽപ്രബോധമഹിമാവിയലുന്നുവല്ലോ. (൩൧)

സാരജ്ഞരാകുമധികാരികൾ നിശ്ചയിച്ചു-
ള്ളോരോ പരീക്ഷകളിലത്ര ജയിച്ചിടുന്നോർ
നേരേ നിജാധ്യയനലക്ഷ്യകലാനുരൂപം
പാരം പ്രസിദ്ധി കലരും വിരുതാർന്നിടുന്നു. (൩൨)

അന്നീവിധം സുഭഗകീർത്തിയൊടേ ചമച്ച
മൂന്നാലയങ്ങളുടെ കീഴിലതിപ്രഭാവം
ചിന്നുന്ന പാഠനിലയാവലിയങ്ങുമിങ്ങു-
മൌന്നത്യമാർന്നു വിവിധം സുതരാം വിളങ്ങി. (൩൩)

മാന്ദ്യം കലർന്നൊരു വടക്കരുമിഷ്ടയോടേ
ചേർന്നഭ്യസിപ്പതിനു താനുതകുന്നവണ്ണം
നന്നായ് ശ്രമിച്ചിഹ ബുധാവലി ദുർഗ്ഗമതു-
മാർന്നുള്ള ശാസ്ത്രമഖിലം ലഘുവാക്കിടുന്നു. (൩൪)

ഈർഷ്യാവശാലതിരഹസ്യമിതെന്നു ചൊല്ലി-
പ്പണ്ടുള്ള സൂരികൾ ചിരേണ ധരിച്ചതാകും
ശാസ്ത്രപ്രബോധമധികാരിവിചാരമെന്യേ
വിദ്യാർത്ഥികൾക്കിഹ സുഖേന കൊടുത്തിടുന്നു. (൩൫)

സംവത്സരംപ്രതി മഹാബിരുദങ്ങൾ പൂണ്ട
സൂരീന്ദ്രരിങ്ങവയിൽ നിന്നു ജനിക്കയാലേ
ശ്രീകണ്ഠനും സുഗതനും ചിരമാർന്നിരുന്ന
സർവ്വജ്ഞനാമവുമഹോ! പലരും ലഭിച്ചു. (൩൬)

ആംഗ്ലേയഭാരതി പടർന്നിടവേ ക്രമേണ
ഗീർവ്വാണവാണിയുടെ കാന്തി കുറഞ്ഞുവന്നു;
തീപ്പെട്ടി വേണ്ട വിധമായി ലഭിച്ചിടുമ്പോൾ
തീയേകിടുന്ന തരുവാരു തിരക്കിടുന്നു? (൩൭)

പേരാർന്ന നൽപ്രകൃതിശാസ്ത്രമുഖങ്ങൾ നവ്യ-
ഗ്രന്ഥങ്ങൾ ദേശ്യബുധവീരരിലും, നിതാന്തം
സാരങ്ങളാമുപനിഷൽപ്രമുഖങ്ങളാംഗ്ല-
സൂരീന്ദ്രരായവരിലും ബഹുമാനമേകി. (൩൮)

പാലങ്ങൾ തോട്ടുകൾ മഹാപഠനാലയങ്ങൾ
ചേലാൎന്ന രഥ്യകൾ തുടങ്ങിയ ശില്പജാലം
ചാലേ കലൎന്ന വിവിധം വിലസും പ്രഭാവ-
ത്താലേ വിളങ്ങി നവമായഥ ദേശമെല്ലാം. (൨൯)

ഇത്ഥം വ്യയം വിവിധപൂൎത്തവിധാനമൂലം
വൎദ്ധിക്കയാൽ ധനചയം കുറയുന്നതോൎത്തു
അൎത്ഥാഗമജ്ഞമണിയാം ദലഹൌസിയന്നാ-
ളുൾക്കൊണ്ടുന്ന ധൈൎയ്യമൊടു വാങ്ങി കടം മഹാത്മാ. (൩൦)

അപ്പോളിവണ്ണമുളവായ കടത്തിനാലേ-
യിപ്പോളനേകഫലമിങ്ങു ലഭിച്ചിടുന്നു;
കെല്പാൎന്ന വീരരുടെയുദ്യമമാദ്യകാലം
കല്പേകിയാല്പമൊടുവിൽ ശുഭമേകുമല്ലോ. (൩൧)

നൽകുന്നവൻകലധമൎണ്ണഗുണത്തിനാലും
വാങ്ങുന്നവൻകലുരുസൽഫലവൃദ്ധിയാലും
മോദം വളൎത്തിടുമൊരീയൃണബന്ധനീതി
ലോകൎക്കു ചേൎത്തു നൃപഭക്തിയെയേറ്റമന്നാൾ. (൩൨)

ഇത്ഥം നവംനവമനേകവിഭൂതിജാലം
നിത്യം വളൎത്തി നിജകൌശലവൈഭവത്താൽ
ഉത്തുംഗകീൎത്തിയഭിവൃദ്ധിയുമാംഗലേശ-
നത്യുൽപ്രതാപമിഹ ഭാരതഭൂവിനേകി. (൩൩)

സദ്വൃത്തിയും നയവുമാൎന്നവനന്നിവണ്ണം
പാലിക്കവേ മഹി സുനീതിയനീതിയായും
ദുഃഖങ്ങളോടു രഹിതതവുമപ്രകാരം
കൈക്കൊണ്ടഹോ! നരഹിതതവുമുജ്ജ്വലിച്ചു. (൩൪)

ഉല്ലാസമോടമലകീൎത്തിവിലാസരമ്യം
ചൊല്ലാൎന്നിടുന്ന ദലഹൌസി ഭരിച്ചിടുന്നാൾ
ഇല്ലാതെയായരിപരാഭവമത്രയല്ല
പൊല്ലാത്ത ദുഷ്ടനിവഹങ്ങളുമസ്തമിച്ചു. (൩൫)

എന്നാകിലും നൃപകുലക്ഷപണം നിമിത്തം
കുന്നിച്ച ദൂഷണവശാലവനുള്ള കീർത്തി,
ഭൃംഗങ്ങളാൽ മലിനമായി മനോഹരശ്രീ
തിങ്ങുന്നതായ നളിനിക്കു സമം വിളങ്ങി. (൫൬)

നിർമ്മായശൌര്യനവനങ്ങനെ വാണിടുന്നാൾ
ബർമ്മാവനീരമണനോടു രണം നടത്തി
നിർമ്മൂല്യസസ്യസുഭഗം പിഗുനാമധേയം
തന്മേദിനീതലമുടൻ തരസാ ഹരിച്ചു. (൫൭)

പിന്നീടു ഭോസലകുലത്തിനടിച്ചതായോ-
രന്യൂനമാം ക്ഷയമറിഞ്ഞതിവിദ്ധ്യശാലി
ചെന്നങ്ങു നാഗപുരദേശമുടൻ ഗ്രഹിച്ചു
മന്ദേതരം നിജമഹീതലമോടു ചേർത്തു. (൫൮)

ആയാസഹീനമഥ കോസലഭൂമിപാല-
നായുള്ള ദുർബലതയാർന്ന നബാവിനേയും
പായിച്ചു വെല്ലസലിവീരഹൃതാവശിഷ്ട-
മായോരവന്റെ മഹിയെ പ്രസഭം ഹരിച്ചു. (൫൯)

മുന്നം മുദാ, രഞ്ജുജിതൻവിജയത്തിൽ, മാനി-
ച്ചാംഗ്ലേയരേകിയ വിദർഭധരാതലത്തെ
അന്നാൾ വളർന്ന കടമാകെയൊഴിപ്പതിന്നായ്
തന്നാഥനാഗ്പുരപതി വീണ്ടുമവർക്കു നൽകി. (൬൦)

നിർഭാഗ്യരാമപരദേശ്യധരാധിപന്മാർ
വാണുള്ള ദേശനിവഹങ്ങളുമസ്തശങ്കം
കെല്പേറിടുന്ന ഡലഹൌസി ഹരിച്ചു നൈജ-
ക്ഷോണീവിഭാഗമതിവിസ്തൃതമായ് ചമച്ചു. (൬൧)

മല്ലാടുവാനവസരം ഡലഹൌസിവീര-
ന്നില്ലാതെയില്ലൊരിട, മായതു മൂലമന്നാൾ
ഉള്ളം തളർന്നവശരായവനീശരെല്ലാം
മുള്ളിന്നു മേൽ മരുവിടുന്നതു പോലെ വാണാർ (൬൨)

നാനാവിധം ജനനിപീഡനമത്ര കണ്ടു-
ന്നൂനപ്രകോപവശനീ വിബുധാധിനാഥൻ
സ്ഥാനം വെടിഞ്ഞു നിജപക്ഷമണച്ചു ഭൂതൽ-
സംഘത്തിനന്നരിയ പക്ഷവിനാശമേകി. (൫൮)

ചൊൽക്കൊണ്ട വെല്ലസലി വേണ്ടവിധം നിനച്ചു
വിക്രാന്തിനീതിയതു താൻ ശുഭമെന്നു കണ്ടു
സ്വാതന്ത്ര്യമത്തനരപാലകകുഞ്ജരൎക്കു
സാഹായ്യസന്ധിമയശൃംഖല വെച്ചു മുന്നം. (൫൯)

ഉദ്ദിഷ്ടമാകിയ ഫലത്തെയതേകി,—യെന്നാ-
ലുണ്ടാക്കിവെച്ചു വലുതാകുമനൎത്ഥജാലം ;
അന്നിഗ്രഹത്തെയൊരനുഗ്രഹമെന്നു തന്നെ
മന്ദത്വമാൎന്ന നരപാലർ ഗണിച്ചുവല്ലോ. (൬൦)

കുക്ഷിംഭരിത്വമെഴുമായവ, രത്തൽ വന്നാൽ
പാലിച്ചിടുന്നൊരു സുഹൃത്തുളവായ മൂലം
ഭോഗ്യം മഹീതലമശേഷമുടൻ മുടിച്ചാർ
പണ്ടഗ്നി ഖാണ്ഡവമഹാവനമെന്നപോലെ. (൬൧)

അൎപ്പിച്ചു സന്ധിസമരങ്ങളെയസ്സുഹൃത്തിൽ
ബാഹ്യാന്തരാരിഭയലേശവിഹീനരായി
സ്വാൎത്ഥൈകതൽപരതയോടവർ ശക്തിപോലെ
നിത്യം മുതിൎന്നു പരപീഡനമാചരിച്ചു. (൬൨)

കാലക്രമേണ വലുതാകിയ ദോഷമേവം
കോലുന്നൊരന്നയപഥത്തെയുടൻ വെടിഞ്ഞു
ആലോചനാപടുവവൻ വിഷയങ്ങളെല്ലാം
പാലിപ്പതിന്നഥ മുതിൎന്നു തുനിഞ്ഞു താനേ. (൬൩)

ക്ലൈവൻ കുററിയടിച്ചതായി വഴിപോൽ
നൂററാണ്ടു മുൻപേ, പുനഃ
കല്യൻ വെല്ലസലീശ്വരൻ കുററികളെ-
ച്ചേലോടു ചേൎത്തുള്ളതായ്,

ശ്രീഹസ്തിംഗസനററ ഭംഗിയിൽ വിതാനി-
    ച്ചുള്ള സാമ്രാജ്യമാം
ഹർമ്മ്യത്തിന്നിഹ പാലുകാച്ചു ഡലഹൌസ്യാഃ
    ഖ്യൻ നടത്തീടിനാൻ. (൪൯)

കോപിച്ചുള്ള ഭടാളി തമ്മിലുതിരം കോരിച്ചൊരിഞ്ഞീടവേ
വേണ്ടുംവണ്ണമിതിന്നു വാസ്തുബലിയും പിന്നീടു നിവൃത്തമായ് ;
കൌശല്യം കലരും നിജപ്രജകൾ നിർമ്മിച്ചുള്ളൊരീ മന്ദിരേ
വേശിച്ചാളഥ നന്മുഹൂർത്തമതിലാ വിക്ടോറിയാ ശ്രീമതി. (൫൦)

"ഡലഹൌസിവിലാസം"
എന്ന
ഇരുപതാം സർഗ്ഗം
സമാപ്തം.

---

## ഇരുപത്തൊന്നാംസർഗ്ഗം.

---

മാനം കലർന്ന ഡലഹൌസിയൊഴിഞ്ഞ ഭാരം
കാനിംഗനാം പ്രഭുവനന്തരമാവഹിച്ചു
ചേണാർന്ന സന്ധ്യയതിലംബുജബന്ധുവിങ്കൽ
വാണുള്ള രശ്മിനികരത്തെ വിളക്കു പോലെ. (൧)

ഇംഗ്ലണ്ടിൽ വെച്ചു പല കാര്യധുരന്ധരത്വം
പ്രാപിച്ചു പൌരുഷമിയന്നൊരവൻ മഹാത്മാ
ഇൻഡ്യാപരിഷ്കരണപൂർത്തി വരുത്തുവാനായ്
നിർണ്ണീതനായിതധികാരികളാൽ സമോദം. (൨)

ദുർവ്വാരമായ് ദുരവഗാഹതയാർന്ന ദൈവം
കൈക്കൊണ്ടിതന്നിഹ പരം പ്രതികൂലഭാവം ;
അല്ലെങ്കിലായവനമന്ദമധീശരാജ്ഞ-
യെല്ലാം തുനിഞ്ഞു നിറവേററിടുമായിരുന്നു. (൩)

കാമ്യാക്കുന്നതിന്നു തുടരും കൃഷി കണ്ടു മോദി-
ച്ചോക്കുന്നു കർഷകനനേകമനോരഥങ്ങൾ ;
വായ്ക്കുന്ന വൻമഴയകാലമതിൽ ചൊരിഞ്ഞു
ചേർക്കുന്നതേ ബഹുജലപ്രളയം തദാനീം. (൪)

ആയാസമാർന്നു ഡലഹൌസി ക്ഷമിച്ചു ശാന്തി-
യുണ്ടാക്കി പിന്നെയതിദാരുണമാമനർത്ഥം ;
മിന്നൽപ്രകാശമുടനേയിടിനാദമോടു
ചേർന്നുള്ളൊരന്ധതമസത്തെ വരുത്തുമല്ലോ. (൫)

ദാരം വെടിഞ്ഞു ഡലഹൌസി തിരിച്ചു രണ്ടു
സംവത്സരങ്ങൾ തികയാതെയിരിക്കവേ താൻ
ആംഗ്ലേയകക്ക നവമായിഹ സിദ്ധമായോ-
രൈശ്വര്യമൂർത്തി ചുവടേയിളകിത്തുടങ്ങി. (൬)

അത്യന്തദൂരമതിൽ നിന്നിഹ വന്നു ചേർന്നി-
ട്ടത്യുഗ്രരായവരിലാത്മഭടത്വമേകി
രാജ്യം വഹിച്ചിട്ടമിവർക്കിയലുന്ന ശക്തി
നിശ്ശേഷവും നിജചമൂബലമൂലകം താൻ. (൭)

സൈന്യങ്ങളാകിയൊരു ഹിന്ദുതുലുഷ്കലോകം,
തൻനാഥരാകുമിവരന്നവിചാരപൂർവം
നിർമ്മിച്ച രീതി മതദൂഷകമെന്നു കണ്ടു
കുന്നിച്ച കോപഭരമോടിളകിച്ചമഞ്ഞു. (൮)

ഇക്ഷോഭഹേതു പലരും പല മട്ടു ചൊല്ലു-
ന്നുണ്ടെങ്കിലും പരമിതായിതു ഹേതു സാക്ഷാൽ ;
ദുഷ്കൃത്യമന്നു ഡലഹൌസികൃതം നിമിത്ത-
ഹേതുത്വമേ പുനരിതിങ്കൽ വഹിച്ചതുള്ളൂ. (൯)

സന്താനഹീനത കലർന്ന നൃപർക്കു ദത്ത-
സന്താനകല്പനമിവൻ തരസാ തടുത്തു ;
ഹന്താതിരുഷ്ണയെഴുമീ നിയമം നിതാന്തം
സന്താപദം ബഹുജനങ്ങൾ സഹിച്ചതില്ല. (൧൦)

സാമന്തഭൂവരരിൽ നിന്നുമൊരേ പദത്തിൽ
ഭൂമീതലം നിഖിലമേഷ ഹരിക്കമൂലം
ചൊൽക്കൊണ്ടൊരാംഗലജനങ്ങളിലുററ ശങ്ക
കൈക്കൊണ്ടിതന്നു ബഹുധാ നരപാലകന്മാർ. (൧൧)

രാജാധികാരമതിൽ നിന്നു ബലാൽ പരാസ്ത-
ന്മാരായ ഭൂരിനരപാലരിൽ വെച്ചു പാരം
കോപാതിരേകവശരായവർ വൈരബുദ്ധി
ചെയ്യുന്നതിന്നു തരവും നിരുപിച്ചു വാണു. (൧൨)

പെട്ടെന്നു തന്നെ രിപുവോടു പിണങ്ങുവാനായ്
കോപിച്ചു കോസലനഭാവു തുനിഞ്ഞു വീരൻ ;
ഒട്ടേറെ രോഷമൊടു പേഷ്വജനായ നാണാ-
സാഹിബ്ബുമന്നെതിരിടുന്നതിനായ് മുതിർന്നു. (൧൩)

ദില്ലീശവൃദ്ധനൃവരൻ, നിജസന്തതിക്കു
ചെല്ലേണ്ടതായ നൃപശബ്ദമെടുത്തമൂലം
ചൊല്ലേറുമാംഗലവരൻെറ നവപ്രഭാവ-
മില്ലായ്മചെയ്യതിനു ഗൂഢതരം ശ്രമിച്ചു. (൧൪)

അന്യന്നെഴുന്നൊരു മനോഹരമാം മഹത്വ-
മന്യൂനമീർഷ്യയിതരക്കുളവാക്കുമല്ലോ ;
എന്നാലതൊട്ടധികമാളുകളാഗ്രഹിച്ചും
കിട്ടാഴ്ക കൂടി വരികിൽ,പുനരെന്തു ചൊൽവൂ ? (൧൫)

മാത്സര്യമേവമുളവായ് വളരും തുലുഷ്ക്ക-
മാരാഷ്ട്രസംഘവരരന്നവേലമേററം
വർദ്ധിച്ചുവന്നിട്ടുമൊരാംഗലജാധിരാജ്യ-
സമ്പത്തു തെല്ലുമകമേ വിഷഹിച്ചതില്ല. (൧൬)

തുലപാത്തി പൂണ്ടൊരവർ, തമ്മിലിയന്ന വൈര-
മെല്ലാം കളഞ്ഞരിയ വൈരികരത്തിൽ നിന്നും
മെല്ലേ നിജാംശമഥ വീണ്ടുമെടുത്തുകൊൾവാ-
നുള്ളോരുപായമുടനൊത്തു നിനച്ചു ഗൂഢം. (൧൭)

ലക്ഷ്മീവിലാസരസപേശലമാംഗലന്മാ-
രക്ഷീണമാം മുദമിയന്നു വസിക്കമൂലം
ഇക്ഷ്വാണിപാലരുടെ ചേഷ്ടകളല്പവും താൻ
വീക്ഷിച്ചതില്ലൊരു വിശങ്ക വഹിച്ചുമില്ല. (൧൮)

ക്ലേശിച്ചലഞ്ഞു പലനാൾ, പുനരാത്മഹസ്തം
പ്രാപിച്ച ലക്ഷ്മിയെയലം ചരിതാർത്ഥഭാവാൽ
ലാളിച്ചിടുന്നതിനലംകരണങ്ങൾ കൊണ്ടു,
ഭാവിച്ചു വാണിതവർ നിർമ്മലമാനസന്മാർ. (൧൯)

രാജ്യം ഹരിച്ചിതവർ തങ്ങടെ പൌരുഷത്താ,-
ലെന്നാലതിന്നു ചുവടേതുമുറച്ചതില്ല;
അത്രത്യയോധരധികം കലരുന്നതായ
സൈന്യത്തിലാണതിനെഴും നിലനിൽപ്പുമപ്പോൾ. (൨൦)

എന്നല്ല; വാരിനിധിതന്റെ തടത്തിലുള്ള
ബർമ്മാ തുടങ്ങിയ വിദേശമതിങ്കൽ വീണ്ടും
പോകേണ്ടിവന്നതിൽ വിരക്തിയുദിച്ചിതന്നാൾ
സേനാംഗമാം ദ്വിജകുലത്തിനുമുള്ളിലല്പം. (൨൧)

ഏവം തദാ വിവിധമായ വിരോധഹേതു-
ജാലം ഫലോന്മുഖതയാർന്നു മുതിർന്നമൂലം
ആവിർഭവിച്ചു സഹസാ ബലകോപരൂപ-
മാകും മഹാദുരിതമിങ്ങതിഘോരമായി. (൨൨)

തോക്കിന്റെ മാതിരി പുതുക്കിയതോടു കൂടി
ഗ്ഗോസൂകരങ്ങടെ കൊഴുപ്പുകൾ തേച്ചതാകും
തോട്ടാ ഭടർക്കിഹ കടിച്ചു തുറന്നിടേണ്ട-
തായുള്ള സംപുടമൊടൊത്തു നടപ്പിലാക്കി. (൨൩)

ഉണ്ടായൊരപ്രിയമിദം ചെറുതെങ്കിലും താ-
നുണ്ടാക്കി സേനകളിലാശു സമാകുലത്വം;
വർദ്ധിച്ച വേനലിലുണങ്ങിയ കാടശേഷം
കത്തുന്നതിന്നു ചെറുതീപ്പൊരി പോരുമല്ലോ. (൨൪)

തക്കം തിരക്കി മരുവുന്ന രിപുക്കളപ്പോ-
ളുൾക്കാമ്പിലുന്നതകുതൂഹലമാൎന്നു ചെന്നു
ചൊൽക്കൊണ്ട സൈനികജനത്തെയുടൻ നിഗൂഢം
നൽക്കൌശലം കലരുമേഷണിയാലിളക്കി. (൨൫)

"വാണിജ്യഡംഭമൊടു വന്നിവർ വഞ്ചകന്മാർ
വാണത്ര നമ്മുടെ ധനം സകലം കവൎന്നു,
തൃപ്തിപ്പെടാതെയിനിയും ബത! പാരസീക-
ഷീനങ്ങളാൎന്നിടുവതിന്നു തുനിഞ്ഞിടുന്നു. (൨൬)

അക്കാൎയ്യസിദ്ധിയതിനായിവർ ദൂരദേശേ
പോകാൻ മടിക്കുമൊരു നമ്മുടെ നാട്ടുകാരെ
സൈന്യങ്ങളാക്കി നിജമായ മതത്തിലിപ്പോൾ
ചേൎക്കുന്നതിന്നു ചതിയോടു തുടങ്ങിടുന്നു. (൨൭)

യൂറോപ്യഖണ്ഡഗതലുപ്തമഹീശനായ
സുൽത്താനൊടുണ്ടതിവിരോധമിവൎക്കു പണ്ടേ;
മാത്സൎയ്യമേറുമിവരായതിനാൽ മുതിൎന്നു
മാഹമ്മദം മതവുമിന്നു ദുഷിച്ചിടുന്നു. (൨൮)

നമ്മെ സ്ഫുടം പരിഹസിപ്പതിനല്ലയെന്നാ-
ലിമ്മട്ടിലെന്തിനിവർ ചെയ്വതു ദുഷ്കൃതങ്ങൾ ?
തൌലുഷ്കഹൈന്ദവമതക്രമസാരമിന്നു-
മിന്നാസ്തികൎക്കറിവതിന്നെളുതല്ലയെന്നോ ?. (൨൯)

തോട്ടാ വഴക്കുവതിനായ് വസതന്നെ വേണം
ഗോസൂകരാമിഷമശുദ്ധമതിന്നു വേണം
ദംശിച്ചുവേണമതു ചെയ്പതുമോൎത്തുകണ്ടാൽ
നിൎബന്ധമിന്നിവരെടുത്തതു നിഷ്ഠുരം താൻ." (൩൦)

ഇത്ഥം മഹാകുടിലഗാമികളാം ദ്വിജിഹ്വ-
രൊത്തന്നു ചെയ്ത കഠിനശ്രുതിദംശനത്താൽ
പുത്തൻ നരേന്ദ്രരുടെ കൌശലമേററിടാതെ-
യത്യന്തനിസ്സഹമനസ്സുകളായ് ഭടന്മാർ. (൩൧)

വംഗത്തിലാദ്യമുളവായ ബലപ്രകോപം
തുംഗത്വമാർന്നു ഭയങ്കരമായ് പടർന്നു,
അംഭസ്സിലെണ്ണയതുപോലതിദൂരെയുള്ള
ദേശങ്ങൾ തോറുമിഹ ശീഘ്രതയോടണഞ്ഞു. (൩൨)

അന്നാളിലുഗ്രമൊരുടമ്പടിയെക്കുറിക്കും
നാനാവിധാകൃതിയെഴും പലഹാരജാലം
ഉൽപാതസന്നിഭമുദിച്ചുടനെങ്ങു നിന്നോ
നാട്ടിൽ പരന്നരിയ നാശഭയം വളർത്തി. (൩൩)

ഭീമപ്രകോപമിയലും ഭടരെത്തദാനീം
നീതിപ്രയോഗവിധി കൊണ്ടു ശമം നയിപ്പാൻ
കാമം ജരാവതരണാവശരായ സൈന്യ-
സ്തോമാധിപക്കിഹ ബലം മതിയായതില്ല. (൩൪)

മാട്ടിൻകൊഴുപ്പു ബത! ചേർത്തു വഴുക്കിയോരു
തോട്ടാകൾ തൊട്ടിടുകയില്ലവരെന്നതാട്ടേ;
പണ്ടേ വഹിച്ച ശുചിയാം കടലാസുതോട്ടാ
പോലും വെടിഞ്ഞിതവർ ശാഠ്യമൊടത്ര ചിത്രം!. (൩൫)

ബഹ്റാമമാം പുരി നിവേശിതരാം ഭടന്മാ-
രൊന്നാമതായ് പരമതിക്രമമാചരിച്ചാർ;
അപ്പോൾ തദീയബലനായകരെസ്സരോഷം
ധ്വംസിച്ചു താനവരെയാശു പിരിച്ചുവിട്ടു. (൩൬)

പിന്നീടു ലക്ഷ്മണപുരത്തിലതീവഘോര-
മുന്നമ്രമായിതപരം ബത! സൈന്യകോപം;
അന്നാളതും ദ്രുതമടക്കിയനല്പവീര്യൻ
ലാറൻസുവാമധികൃതപ്രവരൻ മഹാത്മാ. (൩൭)

ഏകത്ര സേനകളിലുൽഗതമാം വികാരം
വേഗാൽ പ്രതിക്രിയകൾ കൊണ്ടിവർ തീർത്തിടുമ്പോൾ
അന്യത്ര വീണ്ടുമുടനൽഗതമായ് വികാരം
നവ്യം, പ്രമേഹിതനുവിൽ കുരുവെന്നപോലേ. (൩൮)

പേരാന്ന സാദികൾ പദാതികളും നികാമം
ചേരുന്നൊരുഗ്രപൃതനയ്ക്കധിവാസമാകും
മീരാഥമെന്ന പുരിതന്നിലുദിച്ചിതപ്പോൾ
ഘോരാവതാരതരമായ ബലപ്രകോപം. (൯൯)

അസ്സേനയിങ്കലതിഗർവൊടു ഗുല്മമേകം
തോട്ടാ തൊടാതെയതിശൗര്യമെടുക്കയാലെ
ഒന്നിച്ചു ചേൎന്നു നിരുപിച്ചു സദസ്യലോകം
കാരാഗൃഹത്തിലവരെത്തരസാ നയിച്ചു. (൱)

മുററും ജനങ്ങൾ പറയും പഴി കേട്ടു യോധ-
ർക്കേററം ജ്വലിച്ചു വലുതാകിയ കോപവഹ്നി;
പിറേറന്നുഷസ്സു മുതൽ സംഭ്രമമാൎന്ന ലോകർ
തെറെറന്നു പാഞ്ഞുഴറി ഭീതിയൊടങ്ങുമിങ്ങും. (൱൧)

ലോകാപവാദകുപിതം ഭടവൃന്ദമേത്തും
മാഴ്കാതെ നാഥനെ വെടിഞ്ഞിളകിത്തദാനീം
കാരാഗൃഹങ്ങൾ കലിയോടു തകൎത്തു ബദ്ധ-
ന്മാരായ ബാന്ധവജനങ്ങളെ വേർപെടുത്തി. (൱൨)

പിന്നീടു, ചേൎന്നവരൊടു, നഗരത്തിൽ വാഴു-
മാംഗ്ലേയലോകരെയശേഷമുടൻ വധിച്ചു,
എന്നല്ല കഷ്ടമധികാരിജനാലയങ്ങൾ-
ക്കൊന്നായ് കൊളുത്തി പുനരഗ്നിയുമുദ്ധതന്മാർ. (൱൩)

ഇൻഡ്യാമഹീതലമനാമംഗലമാക്കുവാനാ-
യിപ്പിച്ചാരായവരുടൻ ബത! ദില്ലി പുക്കു;
ശങ്കിച്ചിവണ്ണമവരുദ്ധതരായതിങ്ക-
ലുണ്ടായി മൌഗളനൃപന്നതിയായ മോദം. (൱൪)

വംശത്തിനല്ലൊരു പുരാതനചക്രവൎത്തി-
നാമം വഹിച്ചനധികാരമഹോ! വസിക്കും
ആ വൃദ്ധനായ കുരുടന്നധിരാജവേഷ-
മാഡംബരങ്ങളൊടു ചേൎത്തവരന്നു നൽകി. (൱൫)

തത്രത്യരാജനിലയസ്ഥിതരാം ഭടന്മാർ
നിസ്ത്രാസമാത്മപതിയെത്തൃണമായ് ഗണിച്ച്,
'ഖണ്ഡിക്കയാംഗലകുലങ്ങളെ'യെന്നു ചൊല്ലി-
ച്ചെല്ലുന്ന സാഹസികളോടഥ ചേർന്നുകൂടി. (൱൩)

മാനം കലർന്നൊരവർ ഭാരതചക്രവർത്തി-
സ്ഥാനേ ജരൻനൃപനെയന്നഭിഷിക്തനാക്കി
നേരിട്ടണഞ്ഞു പുനരാംഗലജാഗ്നിചൂർണ്ണാ-
ഗാരത്തെയിങ്ങമിതരോഷമൊടാക്രമിച്ചു. (൱൪)

മല്ലിന്നണഞ്ഞൊരയുതാധികഘോരയോധ-
കല്ലോലമാലകളെയെട്ടു നിയോജ്യർ മാത്രം
ഉല്ലോലരത്തനിലയപാലകനായ ധീരൻ
വില്ലോബി ഹന്ത! ചിരമത്ര തടുത്തു നിന്നു. (൱൫)

പാലിപ്പതിന്നു കഴിയാഞ്ഞവനഗ്നിചൂർണ്ണ-
ശാലയ്ക്കു ഘോരമഥ വഹ്നി കൊളുത്തി ധീരൻ;
ആലോലധൂമതതിമധ്യമതിങ്കൽ നിന്ന-
ക്കാലേ മഹാനിനദമൊന്നുളവായി ഭീമം. (൱൬)

അത്യന്തമർദ്ദനമകാലജമേററു പാര-
മത്തൽപ്പെട്ടും ഫണമൊടേ ഫണി ഹന്ത! കീഴിൽ
താങ്ങുന്ന ഭൂവിനുളവാക്കിയതീവ കമ്പം
തന്മന്ദിരം തറ തകർത്തു തെറിച്ചു വിണ്ണിൽ. (൱൭)

പാഞ്ഞേവമെത്തിയ രിപുക്കളിലത്ര പെട്ടെ-
ന്നഞ്ഞൂറുമായിരവുമാളുകൾ നഷ്ടരായി;
വില്ലോബിയായ നിപുണൻ ത്വരിതം ഗമിച്ചു
മീരാഠമെത്തിയഥ ചൊല്ലിയുദന്തമെല്ലാം. (൱൮)

പണ്ടേ യതിങ്കൽ വിനിവേശിതമായിരുന്ന
നിസ്സാരമാംഗലബലം ബലഹീനനാഥം
വിത്രസ്തമായ് നിജകടിക്കു വെളിക്കു പോലു-
മെത്തുന്നതിന്നധികശങ്ക വഹിച്ചിതപ്പോൾ. (൱൯)

സൈന്യം ബലാലപഹരിച്ചൊരു ദില്ലിയിപ്പോൾ
ശാസിച്ചിടുന്ന മുഗൾവല്ലഭനെന്നിവണ്ണം
ചിന്നും ജനശ്രുതി പുരംപ്രതി ചെന്നു സേനാ-
വൃന്ദത്തെയൊക്കെയുടനാകുലമായ് ചമച്ചു. (൧൩)

നിത്യം തുനിഞ്ഞിതു ശിപായികൾ സായുധന്മാ-
രത്യന്തരോഷയുതമാംഗലഹിംസ ചെയ്വാൻ;
നിത്യം സ്വതന്ത്രനിരയാൽ ബലകോപരൂപ-
കൃത്യങ്ങൾ തപ്പണമിഹാംഗലരും നടത്തി. (൧൪)

യാദൃച്ഛികം ഭടജനങ്ങളിലാദ്യമായി-
ട്ടുണ്ടായ കോപമയമായ വികാരമേവം
മൂർച്ഛിച്ചു പാര, മചികിത്സിതമായ് വെടിഞ്ഞ
നിസ്സാരമായ ഗദമെന്നതു പോലെ, ഘോരം. (൧൫)

പെട്ടെന്നു ദില്ലിയിലുദിച്ച വിശേഷമേവം
കേട്ടന്നു പഞ്ചനദമേദിനിതന്നിൽ വാഴും
ബംഗാളയോധപരികല്പിതമായ സേനാ-
സംഘാതവും ബത! സമാകുലമായ് ഭവിച്ചു. (൧൬)

എന്നാലതിസ്ഥിരതയുള്ളൊരു ശിഖിവർഗ്ഗം
തൻനാട്ടിനാംഗലനവാധിപത്തമാകും
ഓരോ ഹിതം കരുതിയീ ലഹളയ്ക്കു ചെറും
ചേരാതെ തന്നെ നിവസിച്ചിതു നന്ദിയോടേ. (൧൭)

ലാറൻസു ജാൺപ്രഭുവുടൻ സ്വവിധേയഭാവം
പേറുന്ന ശിഖിഭടസഞ്ചയമോടു കൂടി
ആരബ്ധമാത്രമിഹ സൈന്യജനപ്രകോപം
ഭൂരിപ്രതാപസഹിതം വഴിപോലടക്കി. (൧൮)

ചൊല്ലാർന്ന ലക്ഷ്മണപുരാധിപനായ ഹേൻട്രി
കല്യൻ തദീയസഹജാതനുമുത്സുകാത്മാ
പണ്ടേ രസക്ഷയമുദിച്ചൊരു തൻബലത്തി-
ന്നുണ്ടാക്കിനാനൊരുവിധം ശമനം തദാനീം. (൧൯)

നാനാവിധം നയപരാക്രമവൈഭവത്താൽ
മാനം കലൎന്നൊരവനന്നു തടുത്തമൂലം
മൌനാവലംബമൊടു, തത്ര സമുത്ഥമായ
സേനാഗണം സപദി ദില്ലിയിലേക്കണഞ്ഞു. (൩൦)

സാമന്തിയാകുമൊരു രാജ്ഞി ഭരിച്ചിരുന്ന
ഝാൻസീപുരത്തിലഥ ദേശ്യഭടപ്രകോപം
ഉന്നമ്രമായതുവശാലതിനിന്ദ്യമായ
ദുൎന്നീതിജാലമതിദാരുണമുത്ഭവിച്ചു. (൩൧)

ദുൎവൃത്തമിത്തരമറിഞ്ഞുടനാംഗലന്മാർ
ദുൎഗ്ഗാന്തരത്തിലഥ ശീഘ്രതരം ഗമിച്ചു;
'രക്ഷിച്ചിടാമിവിടെ നിങ്ങളെ'യെന്നു ചൊല്ലി-
ക്കൊല്ലിച്ചു രാജ്ഞിയവരെച്ചതിയാൽ വിശങ്കം. (൩൨)

സന്താനഹീനത ഭവിച്ചു തനിക്കു മുന്ന-
മാംഗ്ലേയർ ദത്തനവധിച്ചതുളാക്കുമൂലം
ഉണ്ടായ വൈരമവളിങ്ങനെ സാധുലോക-
രക്തങ്ങളാലൊരുവിധം ശമനം വരുത്തി. (൩൩)

ദുഷ്കൎമ്മമേവമവൾ ചെയ്തതിലന്നു ലോക-
ൎക്കുണ്ടായ വിസ്മയസമൃദ്ധി വിളംബമെന്യേ
കാൺപൂരിലുഗ്രതരമായുളവായ സേനാ-
വൃത്തം ശ്രവിച്ചൊരളവിൽ ശിഥിലീഭവിച്ചു. (൩൪)

പണ്ടാംഗ്ലദേശ്യഭടരാജിനിവേശമായി-
ത്തീൎന്നുള്ളൊരിപ്രഥിതമാം പുരിയിങ്കലപ്പോൾ
ഉണ്ടായിരുന്നു പരമല്പമൊരാംഗ്ലസൈന്യ-
മന്നങ്ങൾ പോലെ ബകലക്ഷമതിന്റെ മദ്ധ്യേ. (൩൫)

കൌന്തേയരെജ്ജതുഗൃഹേ കുരുനായകൻ പോൽ
സംഘാധിപൻ ഭടരെയഗ്നിവിചൂൎണ്ണഗേഹേ
ഭസ്മീകരിച്ചിടുവതിന്നതിവാഞ്ഛയോടേ
വാഴുന്നുവെന്നൊരു ജനശ്രുതി പൊങ്ങിയന്നാൾ. (൩൬)

സൈന്യങ്ങളും തദനു ഡില്ലിയിലുത്ഭവിച്ച
ചൂഷ്ണാലയസ്ഥിതി നിനച്ചതിഭീതിയോടേ
വൈരം വളൎന്നിളകി ഹന്ത! നിജാധിനാഥ-
ന്മാരോടു തന്നെയതിധീരത പൂണ്ടെതിൎത്തു. (൬൭)

മുൻകൂട്ടി വേണ്ടവയൊരുക്കി വസിച്ചിരുന്നോ-
രാംഗ്ലേയരോടുനിജസാഹസകൃത്യമൊന്നും
പററാഞ്ഞുമൂലമവരാകുലഭാവമോടേ
തെറെറന്നുഡില്ലി നഗരത്തിന്നടൻ തിരിച്ചു. (൬൮)

അക്കാലമന്നഗരിതൻനികടേ വസിച്ച
പേഷ്വാവിൻെറ ദത്തസുതനാകിയ നാണനാമാ
കേട്ടീയുദന്തമഥ ചെന്നവരേവരേയും
പെട്ടെന്നു തന്നുടയ പത്തനമാനയിച്ചു. (൬൯)

പണ്ടേ പരം ഭൃതിനിഷേധവശാൽ പ്രകോപം
പൂണ്ടായവൻ പഴുതു നോക്കിയിരുന്നിടുമ്പോൾ
താൻ ചെയ്യൊരേഷണിയതിൻ ഫലമെന്നപോലെ
വന്നുള്ളൊരീയവസരം വിടുമോ തരിമ്പും ? (൭൦)

ചാട്ടുക്തിയാൽ ഭടരെയാശു വശീകരിച്ചു
തന്നായകത്വമതികൌശലവാൻ വഹിച്ചു
കാൻപൂരിലായവനനാകുലനായ് ഗമിച്ചു
ദുൎഗ്ഗോദരസ്ഥരിപുസഞ്ചയമാക്രമിച്ചു. (൭൧)

ഓരായിരത്തിലധികം ഭടരുള്ളിവൻെറ
രോധം സഹിച്ചിഹ വസിച്ചിതു ദുൎഗ്ഗപാലൻ
മൂവേഴു നാൾ വരെയനാകുല, മേകദേശം
നാനൂറു യോധരൊടു ചേൎന്നൊരു വീലരാഖ്യൻ. (൭൨)

പിറേറദ്ദിനം പുലരവേയിവനുള്ള വീൎയ്യ-
മേററം പുകഴ്ത്തി വിരുതേറിയ നാണവീരൻ
"തേറെറന്നു ദുൎഗ്ഗമിഹ തന്നു ഗമിച്ചുകൊൾവിൻ,
മുറെറാന്നുമില്ല പിണി" യെന്നുരചെയ്തു സഖ്യം. (൭൩)

ദുർഗ്ഗത്തിൽ വാണ സകുടുംബകമായ സേനാ-
വർഗ്ഗത്തിനുള്ള പരിരക്ഷയതിന്നു വേണ്ടി
ചൊൽക്കൊണ്ട ധീരമതിയാകിയ വീലരപ്പോൾ
കൈക്കൊണ്ടു താഴ്മയൊടു താൻ ഖലവൈരിവാക്യം. (൧൪)

പെണ്ണുങ്ങൾ വൃദ്ധരഥ ബാലകരും കലന്നു
സൈന്യങ്ങൾ ദുർഗ്ഗമതിൽ നിന്നുടനേ തിരിച്ചു
മന്ദം ഗമിച്ചിതുപകണ്ഠഗമായ ജഹ്നു-
കന്യാജലേന പല തോണികളേറിയന്നാൾ. (൧൫)

ആംഗ്ലേയർ തോണികളിലത്ര കരേറുവോളം
പാലിച്ചു തന്റെ ശപഥം വഴിപോലെ നാണൻ ;
പിന്നീടു പാന്ഥരൊടു ചെയ്തൊരു ചേഷ്ടയാലേ-
യെന്താണവങ്കലൊരു തെററു നിനച്ചു കണ്ടാൽ ? (൧൬)

അഞ്ചാതെ തോണികൾ കരേറിയിഹാംഗലന്മാ-
രഞ്ചാറു ദണ്ഡകലെയെത്തുവതിന്നു മുൻപേ
തഞ്ചാരവേയഥ തടീയുഗളത്തിൽ നിന്നു
നെഞ്ചാകെയാളു പൊടിയും വെടി കേട്ടു ഘോരം. (൧൭)

ചൂടുററണഞ്ഞ വെടിയുണ്ടകൾ കൊണ്ടു വൻതീ
കാളിപ്പടന്നു പടലങ്ങളിലുഗ്രമായി
കത്തുന്ന തോണികൾ കലന്നു നദിക്കഹോ! മുൻ-
പുണ്ടായിടാത്തൊരു മഹാപ്രഭ സംഭവിച്ചു. (൧൮)

ശശ്വദ്ഭയുജ്ജനകചത്തിലുമാശു വീര-
ശ്മശ്രുവ്രജത്തിലുമഹോ! സരസം പിടിച്ചു
ഇച്ഛാനുകൂലമനലൻ തരണീചരന്മാ-
ർക്കുച്ചെത്തുപദ്രവമനല്പമാചരിച്ചു. (൧൯)

കേശാനനാംശുകമുഖങ്ങളിലഗ്നി പററി
ക്ലേശാതിരേകവശരായ തരീചരന്മാർ
ആശാലവം മനസി തങ്ങടെ ജീവരക്ഷാ-
ക്ലേശാതെ ഹന്ത! തിരമാലകളിൽ പതിച്ചു. (൨൦)

ഗംഗാവഗാഹപരിപൂതരിവക്ക വേഗാൽ
സ്വർഗ്ഗാധിപത്യമരുളീടണമെന്നു ചൊല്ലി
തീരത്തിൽ നീന്തിയണയുന്നവരെസ്സലീലം
നാണന്റെ കിങ്കരജനം വെടിവെച്ചു കൊന്നാർ. (വൃ൧)

അഞ്ഞൂറുപേർ പുരുഷരത്ര കരേറിയോരിൽ
നാലാള് മാത്രമഥ ജീവനൊടേ ഗമിച്ചു;
ഈവണ്ണമെത്തിയ വധുക്കളെയൊക്കെയും ഹാ!
ബന്ധിച്ചു ബന്ധനഗൃഹത്തിലുടൻ നയിച്ചു. (വൃ൨)

നാണൻ ചിരേണ ചതിയാൽ സ്വമനോരഥങ്ങൾ
നാണം വെടിഞ്ഞു വഴിപോൽ നിറവേററിയേവം
താനന്നു വിഷ്ണുവിനെഴും ദശമാവതാരം
താനെന്നു കീർത്തി മദപൂർത്തിയൊടേ വളർത്തി. (വൃ൩)

ഉച്ചൈശ്ശ്രവസ്സദൃശമായ ഹയത്തിലേറി
സ്വച്ഛന്ദമുഗ്രകരവാളുമേന്തി നാണൻ
മ്ലേച്ഛാവലീനിഹതി ചെയ്യതിനായ് വരുന്നെ-
ന്നുച്ചൈർജ്ജനശ്രുതിയുടൻ ഭുവനേ പരന്നു. (വൃ൪)

ഏവം സമാകുലതയാന്നിതു ഭൂരിസൈന്യ-
ക്ഷോഭത്തിനാലധികമുത്തരഭാരതോർവ്വീ
കാർ വന്നകാലമതിൽ മൂടിയിരുണ്ടു വർഷി-
ച്ചീടുന്ന ശാരദനഭസ്ഥലിയെന്നപോലെ. (വൃ൫)

സർവ്വാംഗഖേദമരുളീടിന സന്നിപാത-
സംജാതമാം വികൃതിയേവമണഞ്ഞമൂലം
ആംഗ്ലേയലോകനരപാലകലക്ഷ്മിയാൾ ത-
ന്നായുസ്സു ഹന്ത! വിശയാസ്പദമായ് ഭവിച്ചു. (വൃ൬)

ആയുസ്സവർക്കു ശതവത്സരമാത്രമെന്നു
കാലജ്ഞമാനിതയെഴും ചിലരന്നു ചൊന്നാർ;
പ ളാസ്യാഹവപ്രഭവയായൊരവർക്കു നൂറാ-
മാണ്ടും തികഞ്ഞിടുമഹസ്സമടുത്തിതപ്പോൾ. (വൃ൭)

എന്നാകിലും ജ്വരമതാശു നശിച്ചു പിന്നെ
ശ്രീദേവലാകമുഖവൈദ്യചികിത്സയാലേ ;
ശോഭിച്ചു ദില്ലിയതിൽവെച്ചവളും സുഖത്തെ
പ്രാപിച്ചു നൂറു വരിഷം തികയുന്ന നാൾ താൻ. (൮൮)

സ്വാവാസമെത്തിയെതിരിട്ടവനെത്തരത്തിൽ
ധ്വംസിപ്പതിന്നു തുനിയും പുലിയേറെ നേരം ;
സാധിച്ചിടാഷ്ടിലൊടുവിൽ സ്വബലം സമസ്തം
കൈക്കൊണ്ടു ശത്രുവിലടിച്ചുടൻ വീഴുമല്ലോ. (൮൯)

ഈവണ്ണമമ്മുഗളനായകനാം മഹാനും
മാരാഷ്ട്രനായകനുമാത്മസമുദ്യമത്തിൽ
നൈഷ്ഫല്യമാർന്നുടനധഃപതനം ലഭിച്ചാർ ;
ശേഷിച്ചിതാംഗലകലേശനനാകുലാത്മാ. (൯൦)

അത്യന്തം ഘോരമാമീ ലഹള സരഭസം
കേട്ടു സംഘേശ്വരന്മാർ
പെട്ടെന്നിംഗ്ലണ്ഡിൽ നിന്നും ബലസഹിതമയ-
ച്ചോരു വീരാഗ്രഗണ്യൻ
ക്ലൈവിന്നു തുല്യൻ കടുതരഭടകീ-
ടാക്രമം നീക്കിയാത്മ-
ശ്രീയെപ്പാലിപ്പതിന്നായ് ത്തടന സപദി വ-
ന്നെത്തിനാനത്ര ധീരൻ. (൯൧)

" മഹാസമുൽപിഞ്ജലം "

എന്ന

ഇരുപത്തൊന്നാം സർഗ്ഗം

സമാപ്തം.

# ഇരുപത്തിരണ്ടാംസർഗ്ഗം

ക്ലൈവൻ മഹാമതി പയോനിധിലംഘനത്തെ-
ച്ചെയ്തിങ്ങണഞ്ഞിടുവതിന്നു മുൻപു തന്നെ
യാട്ടക്ലീക്കോപനതമായ വിപത്തിൽ നിന്നു
പാലിച്ചു ഭാരതമിടം പടു ഹേവലാകൻ. (൧)

പാരിച്ച ശിക്കികൾമദം കളയുന്നതിന്നും
ഘോരാബ്ധിലംഘനാഭിഗമനത്തിലുമുററ വീര്യം
കാണിച്ചൊരസ്സമതി കൃഷ്ണപുരോത്ഥവൃത്തം
കേട്ടപ്രയാഗയതിൽ നിന്നവിടേക്കണഞ്ഞു. (൨)

നീലാഖ്യമദ്രപുരനായകനോടു കൂടി
മാർഗ്ഗേ മുതിന്ന ഭടസംഹരിയെത്തുരത്തി
നാളൊന്നിനൊന്നിലധികം ജയമാന്ന വീരൻ
ചെന്നെത്തിനാൻ സപദി കൃഷ്ണപുരാന്തികത്തിൽ. (൩)

സാമർത്ഥ്യശാലിയിവനാശു വരുന്നുവെന്നു
കേട്ടിടവേയതിഭയങ്കരനായ നാണൻ
കാരാഗൃഹത്തിൽ മരുവുന്ന ഹതാവശിഷ്ട-
ന്മാരെസ്സമസ്തരെയുമസ്തദയം വധിച്ചു. (൪)

കന്ദാസ്ത്രബാണരുജ പോലുമറിഞ്ഞിടാത്ത
കന്യാജനങ്ങളുടെ നെഞ്ചിലു, മുഗ്രകോപം,
സ്തന്യോപജീവിശിശുകന്ധരയിങ്കലും ഹാ
കഷ്ടം! കഠാരികളിറക്കി കഠോരചിത്തൻ. (൫)

കൃത്തങ്ങളാം ഗാത്രനികരങ്ങളശേഷമാശു
ചത്തങ്ങു ഹന്ത! നിലയാംഗണകൂപമദ്ധ്യേ
ഉത്തുംഗരാക്ഷസജനാധികരൂക്ഷചിത്തൻ
മത്തുന്ന രോഷമൊടു താനിടുവിച്ചു നാണൻ. (൬)

പാരം ശവങ്ങളെയടക്കിയൊരക്കിണററിൻ-
ചാരത്തു ചാരുതരമായൊരു പള്ളിയിപ്പോൾ,
പാരിന്നു പാപമറുവാൻ മൃതനായ മർത്ത്യ-
പുത്രന്റെയക്കുരിശണിഞ്ഞു വിളങ്ങിടുന്നു. (൭)

പിറേറന്നാൾ ജയമൊടെത്തിയൊരാംഗലന്മാർ
ശത്രുവ്രജാചരിതമാം ചരിതം സമസ്തം,
കീർണ്ണങ്ങളായ തരുണീവസനങ്ങൾ ബാല-
കേശങ്ങൾ ബൈബിളിവയാൽ വഴിപോലറിഞ്ഞു. (൮)

പേഷ്വാന്വയാംബുധിവിഷായിതനായ നാണൻ
പാപൻ കടന്നടവിതന്നിലൊളിച്ചിതന്നാൾ ;
പിന്നീടു ദുഷ്ടമതിയായൊരവന്റെ നാമം
പോലും ജഗത്തിലിവിടെ ശ്രുതമായതില്ല. (൯)

തൽപ്രാണബന്ധുസചിവൻ ബത! താന്ത്യടോപി
താപം കലർന്നിഹ തരത്തിലുടൻ തിരിച്ചു
ചെന്നാശു സിന്ധ്യനരേശപുരേ ശഠൻ തൽ-
സൈന്യങ്ങളിൽ കലഹബീജഗണം വിതച്ചു. (൧൦)

കാൺപൂർ പിടിച്ചു ബലവാരിധി ഹേവലാകൻ
നീലാഖ്യനെസ്സപദി സേനയൊടത്ര നിർത്തി
ദുർഗ്ഗാവരോധനചിരാകുലഹേന്റിവീര-
സംരക്ഷണത്തിനഥ ലക്ഷ്മണപൂരിലെത്തി. (൧൧)

അന്നാളഹോ! കലഹമൂലനികേതമായ
ദില്ലീപുരത്തിലുമരാതികളാത്തഭംഗം
യാട്ടുപ്ലികാപ്തപരിഖേദവിമുക്തരായോ-
രാംഗ്ലേയരോടു പടയിൽ പരിഭൂതരായി. (൧൨)

ലാറൻസു ശാന്തിയുതപഞ്ചനദത്തിൽ നിന്നു
ചെന്നപ്പുരത്തിനരികേയൊരു പർവ്വതത്തിൽ
വാണാ വഴിക്കു പുരരോധമതിന്നു പോകും
സ്വീയർക്കു നൽകി വിവിധായുധസൈന്യസാഹ്യം. (൧൩)

വേർപെട്ടുപോയ മഹി വീണ്ടുമെടുപ്പതിന്നായ്
നേരിട്ടു ഘോരമനവാസരമാജിയിങ്കൽ
തോററും ജയിച്ചുമവർ ഖേദമഹോത്സവങ്ങ-
ളേററങ്ങു മാസയുഗളം മുഴുവൻ നയിച്ചു. (൧൫)

അന്തേ നിഖോലസനനായകനീതരായി-
ട്ടോരോ ഗൃഹംപ്രതി നിരോധനസാഹസങ്ങൾ
അത്യുഗ്രമാറുദിവസം വരെയും നടത്തി
പ്രത്യാഹരിച്ചിതവരന്നഗരം സവീര്യം. (൧൬)

ക്ഷോഭം നശിച്ചളവു പശ്ചിമദിങ്മുഖത്തിൽ
കാണായിതാംഗ്ലപതിതൻജയവൈജയന്തി,
ദർശാവസാനസമയത്തിലമന്ദമോദം
നൽകുന്ന ചന്ദ്രകലപോലതിലോഭനീയം. (൧൭)

രാജ്യം ലഭിച്ചുമഥ വിട്ടുമനേകവാരം
ദൌർബല്യമാർന്ന മുഗൾവൃദ്ധനെയാംഗലന്മാർ,
വീണ്ടും വരായ്‌വതിനു, മൂലപുരത്തിൽ നിന്നു
രംഗൂണമെന്ന നഗരത്തിലയച്ചിതന്നാൾ. (൧൮)

ഉൽകൃഷ്ടവംശമിതു ബേബരമൂലകന്ദം
ചൊൽക്കൊണ്ടൊരക്ബർനൃപമൌക്തികമാർന്നിണങ്ങി
ഔരംഗസേബസുമസംയുതമായ് ബഹാദർ-
ഷാഹാഹ്വയം ഫലമിയന്നു ചിരാൽ പതിച്ചു. (൧൯)

ദില്ലീപുരം സപദി വിട്ടു ഹതാവശേഷ-
ന്മാരായ യോധരഥ ലക്ഷ്മണപൂരിലെത്തി;
തൽപത്തനോദ്ധൃതിസമൃദ്ധമി ഘോഷവാക-
ന്നൌത്രാമനും സഹകരിപ്പതിനായണഞ്ഞു. (൧൯)

എന്തിന്നു പാരമരുളുന്നു? നരേന്ദ്രശാന്ത്യാ
ക്ഷോഭം യഥാ ബത! പടന്നു പുരാ വിഷം പോൽ,
ഇപ്പോൾ തഥാ പുനരതായതു പോൽ സമന്താൽ
സംരുദ്ധമായിഹ ശമിച്ചു തദീയതൈക്ഷ്ണ്യാൽ. (൨൦)

ഗ്വാഢരേശകടകത്തുടനപ്രവൃദ്ധാ
ദ്ധ്വാഹിനീ ജഢജവോദ്ധതയാകിലും താൻ
ചെയ്തില്ല വിപ്ലവമനീത്യവിദൂഷിതത്വം
ഉച്ചരം മഹിക്കു ചിരകാലമകാലഭിന്നാ. (൨൧)

ദ്വീപത്തിൽ നിന്നു ഭടകോടികളോടു കൂടി
ക്ലൈഡാഖ്യനപ്പൊഴുതിലത്ര സമാഗമിച്ചു ;
തെക്കുള്ള സേനയൊടു ബാംബെയിൽ നിന്നു ശീഘ്രം
റോസെന്ന സൈന്യപതിയും പരിചോടണഞ്ഞു. (൨൨)

കൂസാതെ ടോപിപൃതനാഹൃതമായ കാൻപൂർ
ദേശം പിടിച്ചഥ മഹാരയമോടു പൂർവൻ
പ്രാപിച്ചു ലക്ഷ്മണപുരം, രിപുസഞ്ചയത്തെ-
സ്സംഹാരരുദ്രസദൃശം സഹസാ ഹനിച്ചു. (൨൩)

വീരൻ പരൻ പഥി രിപുക്കളെ വെന്നെടുത്തു
ഝാൻസീപുരത്തെ, യഥ കല്പിയെ മിക്കവാറും
കൈക്കൊണ്ടു, ടോപിപരികോപിതരായ യോധ-
രാണ്ടുള്ള സിന്ധ്യപുരത്തെയുമാഹരിച്ചു. (൨൪)

മററുള്ള നേപ്പിയർ തുടങ്ങിയ വീരരും തൻ-
സൈന്യങ്ങളോടിടകലർന്നടനങ്ങുമിങ്ങും
ചുററിത്തിരിഞ്ഞു നിജവൈരികളെത്തിരഞ്ഞു
ശസ്ത്രങ്ങൾ കൊണ്ടപഹനിച്ചു കൃതാവധാനം. (൨൫)

ഝാൻസീപുരാവനിപവംശജയായ ദുഷ്ടാ
രാജന്യനാരിയിഹ സിന്ധ്യപുരാക്രമത്തിൽ
സന്നദ്ധയായ് പുരുഷവേഷമെടുത്തു യുദ്ധം
ചെയ്തീടവേയവളെയങ്ങൊരുവൻ വധിച്ചു. (൨൬)

വീരായിതത്തിൽ വിരുതേറിയൊരീ വരാംഗി
പോരാടി ഹന്ത ! മൃതയായ് സുരനാരിയായി
പാരാതെ വിണ്ണിലെഴുമേത്തു വിടന്റെ ഹസ്ത-
ത്താരാർന്നുവോ ? വിധിനിയോഗമതാരറിഞ്ഞു ? (൨൭)

മാസദ്വയം വനതലത്തിലൊളിച്ചു ഗൂഢം
വാസം കഴിച്ചു ഖലനാകിയ ടോപിതന്നെ
ക്ലേശാതെയാംഗലർ തിരഞ്ഞു പിടിച്ചു വൈരോ-
ല്ലാസാതിരേകമൊടു താനഥ തൂക്കിലിട്ടു. (൨൮)

ചൊൽക്കൊണ്ട വീരഹതിയാലതിയായ പാപം
കൈക്കൊണ്ടൊരന്യപുരുഷക്കമഥാംഗലേന്ദ്രൻ
ഉൾക്കാമ്പിലുററ ദയ കൈവെടിയാതെ തന്നൊ-
ത്തുള്ളാന്തിയോടു പല ശിക്ഷകളാശു നൽകി. (൨൯)

മുററും ഗതാനഗതി കേവലമാശ്രയിച്ചു
കുററം നടത്തിയൊരു പാമരസേനകൾക്കും
തെററെന്നു ഭ്രതകരുണാവശനാംഗലേശൻ
പററിച്ച ശിക്ഷ സുതരാം ലഘുവായ്ത്തദാനീം. (൩൦)

വർദ്ധിച്ചൊരീ ലഹളയിങ്കലുമത്ര മുന്നേ
സിദ്ധിച്ച മൈത്രിയെ വിടാതെ വസിച്ചവർക്കായ്
സമ്മാനവും തദനു നൽകി ; മഹാൻെറ കൃത്യം
തൻമിത്രപോഷണമരാതിവിഘാതവും താൻ. (൩൧)

ഇൻഡ്യക്കെഴും സുകൃതമോ, ഭടർ ചെയ്ത തെററോ,
സംഘേശവിശ്രമമോ, ജനഭാഗ്യമോ താൻ,
ഭാവിക്കെഴും പ്രബലമാകിയ ശക്തിയോ കൊ-
ണ്ടാവിർഭവിച്ച ലഹളക്കിഹ ശാന്തിയേവം. (൩൨)

ദൈവത്തിൻ ഹാനിയിലുമുള്ള സുദീപ്തിയേയും
ദേശ്യക്കു വൃദ്ധിയിലുമുള്ളൊരശക്തിയേയും
സത്യത്തിനുള്ള വിജയത്തെയുമിങ്ങസത്യ-
ത്തിനുള്ള തോൽവിയെയുമിക്കലഹം തെളിച്ചു (൩൩)

നവ്യൻ നൃപന്നു വശമായിതു ശിങ്കിവർഗ്ഗ;—
മവ്യാകുലം മരുവി സിന്ധയഹോല്ക്കരന്മാർ ;
നൈഷ്ഫല്യമാന്നു ഖലപൈശുന ;- മിങ്ങിതെല്ലാം
ശംസിച്ചു ഭൂമിയുടെയാംഗലരാഗദാർഢ്യം. (൩൪)

ഭത്തൃഭർത്തൃജനവൈരവിലാസമേവം
പക്ഷദ്വയക്ഷയഭയങ്കരമെങ്കിലും താൻ
ഠരം രണ്ടുകൂട്ടരുടെയും ബലതാരതമ്യം
കാണിക്ക കൊണ്ടു സഫലത്വമിയന്നു നൂനം. (൯൫)

കോപിച്ചു സൈനികജനങ്ങടെ ശസ്ത്രധാരാ-
സംഘർഷമേറ്റമലമാകിയ ശക്തിസാരം
പ്രാപിച്ചു, മൃഷ്ടമണിസന്നിഭമാംഗലേയ-
സാമ്രാജ്യമന്നധികശോഭയോടേ വിളങ്ങി. (൯൬)

കണ്ടീവിധം കലഹധോരണി പാർളമെൻറിൽ
കണ്ഠേതരപ്രതിഭരായ സദസ്യർ വേഗാൽ
ഇൻഡ്യാധിപത്യമഥ സംഘമതിങ്കൽ നിന്നും
സ്വീയാധിരാജ്ഞിയിൽ നയിക്കണമെന്നുറച്ചു. (൯൭)

ഉണ്ടാക്കിനാർ കരണമൊന്നവരായവണ്ണ-
മാംഗ്ലേയഭൂവിനടനിൻഡ്യ സപത്നിയായി;
വൈസ്രായിനാമമധിഭർത്തൃപദസ്ഥനാന്നാൻ
കൈക്കൊണ്ടു യന്ത്രണസദസ്സൊരു കാര്യദർശി. (൯൮)

രാജ്യാധിപത്യനയമാർഗ്ഗമശേഷമേവം
പൂജ്യത്വമോടിഹ പരിഷ്കൃതമായ ശേഷം
ചൊൽക്കൊണ്ട ഭാരതമഹീഭരണം തദാനീം
വിക്റ്റോറിയാ സുകൃതശാലിനിയാൾ വഹിച്ചാൾ. (൯൯)

വിത്തിങ്ങു പണ്ടെലിസബത്തു വിതച്ചിവണ്ണം
കായ്ച്ചുള്ള രാജ്യതരുവാണിതഹോ!, തദീയൻ
പൈതൃഷ്വസേയനു സുതാസുതജേംസപുത്രീ-
ദൌഹിത്രജാജ്ഞൃപനപ്തൃസുതന്റെ പൌത്രി. * (൱൦)

നട്ടുള്ള വിത്തതു ചിരം മുളയെന്നിയേ വാ-
ണൊട്ടേറെ നാളഥ മുളച്ചിഹ വാട്ടമാർന്നു
പിന്നെത്തളിർത്തു സുമവും ഫലവും കലർന്നി-
തബ്ദം ശതദ്വയവുമൻപതുമായ കാലം. (൱൧)

## * വംശാവലി.

ഹെന്റി ഏഴാമൻ, ട്യുദാരവംശ്യൻ (Henry VII Tudor.)

മാൎഗ്ഗരെറ്റ് (Margaret) സ്കാട്ട്ലണ്ടിലെ ജേംസ് ൪-ാമനാൽ വേൾക്കപ്പെട്ടു. (Married James IV of Scotland.)

ഹെന്റി എട്ടാമൻ (Henry VIII)

ജേംസ് അഞ്ചാമൻ (James V of Scotland)

എലിസബെത്ത് രാജ്ഞി (Elizabeth, Queen)

മേരി, സ്കാട്ട്ലണ്ടിലെ രാജ്ഞി (Mary Queen of Scots.)

ജേംസ്, സ്കാട്ട്ലണ്ടിലെ ആറാമൻ; ഇംഗ്ലണ്ടിലെ ഒന്നാമൻ. (James VI of Scotland and I of England.)

എലിസബെത്ത് (Elizabeth.)

സോഫിയാ ഹാനോവർ (Sophia of Hanovre)

ജാൎജ് ഒന്നാമൻ (George I of England).

ജാൎജ് രണ്ടാമൻ (George II)

ഫ്രെഡറിക്ക് യുവരാജൻ (Frederick Prince of Wales)

ജാൎജ് മൂന്നാമൻ (George III).

എഡ്വാൎഡ്, കെന്റിലെ പ്രഭു (Edward, Duke of Kent).

വിക്ടോറിയാ (Victoria).

എണ്ണൂറുമായിരവുമൻപതുമെട്ടുമായീ-
ട്ടുന്നോരു വർഷമതിലത്ര നവംബർമാസം
ഒന്നാം ദിനേ ജനതതിക്കറിവിന്നു രാജ്ഞി
വായിച്ചിതൻപൊടു വിളംബരപത്രമേവം:— (൪൨)

“ ഇൻഡ്യാമഹീഭരണമിന്നു മുതൽക്കു സാക്ഷാൽ
നാം തന്നെയേല്പതിനു ഹേതുവുദിക്കയാലേ
സംഘത്തിൽ നിന്നതിനെഴുന്നൊരു ഭാരമെല്ലാം
നേരിട്ടു നാം നലമൊടിന്നു വഹിച്ചിടുന്നു. (൪൩)

“ അക്ഷോണിതന്നിലമരുന്ന ജനങ്ങളെല്ലാം
സശ്രദ്ധമിന്നു മുതൽ നന്ദിയിൽ നമ്മുടേയും
അസ്മാകരാകുമധികാരിജനങ്ങടേയു-
മാജ്ഞാപനങ്ങളഖിലം നിറവേററിടേണം. (൪൪)

“ കാനിംഗവീരനധിഭർത്തൃപദേ നിയുക്തൻ
താനങ്ങു വാഴ്ക വഴിപോൽ പ്രതിരാജനായി;
നാനാധികാരമെഴുമന്യരുമസ്മദീയ-
സ്ഥാനാജ്ഞ പോലെ നിജവൃത്തികൾ ചെയ്തുകൊൾക. (൪൫)

“ സാമന്തഭൂപതികൾ നമ്മൊടു സഖ്യമാന്നോ-
രാത്മീയവൃത്തിയെ നടത്തുക മുൻപിലെപ്പോൽ;
നാമും ചിരപ്രണയമുള്ളൊരവർക്കു വേണ്ടി
പ്രേമാന്നവൃത്തി വിധിപോൽ നിറവേററുമെന്നും. (൪൬)

“ രാജ്യം ഹരിപ്പതിനു വാഞ്ഛയൊടേ നൃപന്മാർ
തമ്മിൽ പിണങ്ങിടുകിലായതു നാം സഹിക്കാ ;
നാമന്യലക്ഷ്മിയെ ഹരിക്കയുമില്ല ; ഭൂമീ-
കാമം ചതിച്ചിടുകയില്ല കദാപി നമ്മെ. (൪൭)

“ നൂനം നരേശരുടെയന്യരുടേയുമോരോ
സ്ഥാനാഭിമാനബിരുദാദി ഹരിച്ചിടാ നാം ;
ഭൂവിന്നു നിത്യശമസാധ്യസമൃദ്ധി മേന്മേൽ
താവുന്നതിന്നു നിരവിഘ്നമിശം ഭവിക്കും. (൪൮)

“ ആംഗ്ലേയരാം പ്രജകളെപ്പരിരക്ഷചെയ്യാൻ
യാതൊന്നു നമ്മെ നയമോടു നയിച്ചിടുന്നു
ചൊൽക്കൊണ്ടൊരക്കടമ താനിഹ ഭാരതീയ-
സംരക്ഷണയ്ക്കുമിനി നമ്മെ നയിച്ചിടട്ടേ. (൮൯)

“ ക്രിസ്തീയമായ മതമാണു ധരിപ്പതി നാ-
മെന്നാലുമന്യമതനിന്ദ വഹിച്ചിടാ നാം ;
സന്മാർഗ്ഗവർത്തികടെ വൈദികമായിടുന്നോ-
രാചാരരീതിയിൽ നമുക്കിഹ മൌനമത്രേ. (൯൦)

“ നാനാധികാരഭരണാർഹരെ നിശ്ചയിപ്പോ-
രാസ്ഥാകളൂഷ്മി ജനജാതിമതാദികാര്യം
ഏതും ഗണിച്ചിടുകയില്ലൊരുനാളുമെന്നു-
മിൻഡ്യാജനങ്ങൾ വഴിപോലെ ധരിച്ചിടേണം. (൯൧)

“ നാമത്ര ദുഷ്ടജനവഞ്ചിതസൈന്യകോപ-
ക്ഷോഭം തടുപ്പതിനു കാട്ടി നിജപ്രതാപം ;
ഇപ്പോളുടിച്ച ശമമോത്തു്‌രരീകരിക്കും
ദാക്ഷിണ്യവും വിജിതസാഹസിദണ്ഡനത്തിൽ. (൯൨)

“ സർവ്വേശ്വരന്റെ കൃപ കൊണ്ടു വിപത്തൊഴിഞ്ഞോ-
രുർവീതലത്തിലിനി ലോകഹിതത്തിനായി
വാണിജ്യശില്പമുഖവൃത്തികൾ വൃദ്ധിയാന്നു
കാണേണമെന്നു കരുതുന്നിതു നാമജസ്രം. (൯൩)

“ നിത്യം പ്രജാകുശലമാണു ബലം നമുക്കു
തൽപ്രീതിയാണരിയ രക്ഷയുമില്ല വാദം ;
ഒപ്പം കൃതജ്ഞത കലൎന്നവരിങ്ങു കാട്ടും
നൽപ്രേമമേ പ്രതിഫലം സകലപ്രധാനം. (൯൪)

“ നാനാജനങ്ങടെ സുഖത്തെ വളൎത്തുവാനു-
ള്ളോരോ മനോരഥഫലം സഫലീകരിപ്പാൻ
ഈശൻ നമുക്കുമതുപോൽ പ്രതിപൂരുഷനും
നൽകീടണം മികവു മററധികാരികൾക്കും. ” (൯൫)

ഇൻഡ്യയ്ക്കു ഭാഗ്യജനിനാടകനാന്ദിയായും
ശണ്റുസ്സ്കു മൃത്യുസമയശ്രുതിമന്ത്രമായും
സൌരാജ്യലക്ഷ്മിയുടെ ജാതകപത്രമായും
ബ്രിത്താനികാവിജയഡിണ്ഡിമഘോഷമായും, (൯൬)

നീത്യാഗമപ്രണവമായുമനേകകൃത്യ-
ശ്രേണീപരിഷ്കരണസൂചികയായുമേവം
വിക്ടോറിയാപ്രഥമശാസനലേഖനം കേ-
ട്ടന്നാൾ സമസ്തജനവും ബഹുമോദമാന്നു. (യുഗ്മകം) (൯൭)

മുൻപേ നിരന്തരതപസ്വിനിയായൊരിൻഡ്യാ
വൻപേറിട്ടം മഹിമയാൽ കമനീയയാകും
ബ്രിത്താനികീയനൃപലക്ഷ്മിയൊടസ്തഖേദം
സായുജ്യമംഗളമിയന്നതിയായ് വിളങ്ങി. (൯൮)

ദൈവ്യാധിപത്യമതുമീദൃശരാജ്യരത്ന-
ലാഭത്തിനാലൊരു നവപ്രഭ ചേന്നിണങ്ങി
ശ്രീകൌസ്തുഭോല്ലസിതമാം ഹരിതന്നുരസ്സും
പൂന്തിങ്കൾ പൂണ്ട ഹരമൌലിയുമെന്നപോലെ. (൯൯)

ഭാഗ്യത്തിനാൽ സുമതിയാം വിധി തന്നെ ചെയ്ത
യോഗ്യത്വമേറിട്ടമൊരീ വലുതായ ബന്ധം
അന്യോന്യകാന്തിപരിപോഷണലോഭനീയ-
മെന്നും വിളങ്ങിടുക ലോകസുഖത്തിനായി. (൱൦)

പൌരസ്ത്യാംബുനിധിക്കെഴും കരകളിൽ സാംയാത്രികത്വംമഹാ-
ധൈര്യശ്രീയൊടിയന്ന തൻപ്രജകളത്യുത്സാഹവാരാശികൾ,
ശണ്റുസ്ക്കുത്സുകരായ സാഹസികൾതൻഹസ്തത്തിൽനിന്നും ഹരി-
ച്ചപ്പിച്ചുള്ളൊരു ഭൂമിരത്നമിതണിഞ്ഞീടുന്നു വിക്ടോറിയാ. (൱൧)

" രാജ്യശ്രീപരിഗ്രഹം "

എന്ന

ഇരുപത്തിരണ്ടാം സർഗ്ഗം

സമാപ്തം.

# ഇരുപത്തിമൂന്നാം സർഗ്ഗം

ആംഗലസാമ്രാജ്യമിദം
ഭംഗിയിൽ നിർവൃത്തമായ് ഭവിച്ചെന്നാലും
ശേഷവിധാനത്തെ മുദാ-
ശേഷാൎയ്യാമോദനത്തിനായ് വാഞ്ഛിച്ചു. (൧)

ലഹളയടങ്ങിയ ശേഷം
പ്രതിരാജസ്ഥാനമാർന്ന കാനിംഗാഖ്യൻ
ദവശിഖിവിരതിയിൽ മധുവൊട്ടു
ചേർന്നൊരു തേന്മാവു പോലെ പരിശോഭിച്ചു. (൨)

ശ്രീയും വാണിജവിതതിയെ
വിട്ടഥ ബൃത്താനിക്കീയനൃപപീഠത്തിൽ,
നളിനാകരമതിൽ നിന്ന-
ക്കളൂർതിങ്കളിലെന്ന പോലെ ചെന്നു വിളങ്ങി. (൩)

റാണിയുമധികാരം പ്രതി-
രാജനിലർപ്പിച്ചു രാജ്യഭരണം ചെയ്യാൾ ;
ശോഭിപ്പിക്കുന്നല്ലോ
ദീപത്തിൽ ദീപ്തി ചേർത്തു വസുധാർദ്ധമിനൻ. (൪)

പ്രാജ്ഞൻ പ്രതിരാജൻ തൻ-
പ്രജകടെ ഹിതമൊന്നിൽ വാഞ്ഛ പൂണ്ടു, ചിരേണ
പ്രശമമിയന്നൊരു രാജ്യേ
പ്രാരംഭിച്ചാൻ മനോജ്ഞതന്ത്രകലാപം. (൫)

പ്രൌഢി കലന്നൊരു പീനൽ-
ക്കോഡിവനഥ നവ്യമായ് ചമച്ചു മനോജ്ഞം;
മക്കാളി മഹാനെഴുതിയൊ-
രായതു മൂലപ്രമാണമിന്നും നിയതം. (൬)

ജാനപദവ്യവഹാരം
ശിക്ഷാനയമെന്നിവററിനുടെ രീതികളെ
അധികാരികളറിവാനാ-
യവനുണ്ടാക്കിച്ചു നടവടിക്രമയുഗളം (൭)

കരസംഗ്രഹണം സാഹസ-
മിവയിലുമുണ്ടാക്കി നിയമതതിയവനന്നാൾ;
ചിലരുടെ ദൃഷ്ടിയാലതു പുന-
രവനു പുകഴ്ചയ്ക്കു ഹേതുവായില്ലേതും. (൮)

അവനധികാരം കൈവി-
ട്ടറുപതു രണ്ടാമന്നൊരാണ്ടിലെത്തി ഗൃഹത്തിൽ,
അചിരേണ മഹീഭരണ-
ക്ലേശാവശദേഹനാന്നിതമരാലയവും. (൯)

എല്ഗിൻപ്രഭുവഥ കീർത്തി സ-
മുജ്ജ്വലിതൻ പ്രാതിരാജ്യമാർന്നിഹ വന്നു ;
പഞ്ചനദേ ചഞ്ചലമാം
ബഹാബിവർഗ്ഗത്തൊടേററതായവനത്രേ. (൧൦)

ഒന്നരവർഷം മാത്രം
ചെന്നതുപൊഴുതാത്തനായവൻ മൃതനായാൻ ;
ശൂന്യം പ്രതിരാജപദം-
തന്നിലുടൻ വന്നുചേർന്നു ലാറൻസു മഹാൻ. (൧൧)

മുന്നം സൈനികകലഹേ
പഞ്ചനദം രക്ഷചെയ്തു വിഖ്യാതനവൻ
ഇന്നു സമാധാനത്തൊടു
മന്നിതു ശാസിച്ചു മഹിതവിഖ്യപയോധി. (൧൨)

രഷ്യാപതി പലകുറിയും
നിജരാജ്യാനന്തരാബ്ഘനസ്ഥാനത്തിൽ
വേശിച്ചതു കണ്ടിട്ടും
മദ്ധ്യസ്ഥത കൈവിടാതെ വാണു മഹാത്മാ. (൧൩)

പരനൊടെതിൎപ്പതിൽ വിമുഖൻ
സ്ഥിതപാലനതൃഷ്ണനെങ്കിലും നിപുണനവൻ
ഹിമവൽപാദാസ്ഥിതമാം
ഭൂട്ടാൻരാഷ്ട്രാംശമൊട്ടടക്കിയെടുത്താൻ. (൧൪)

പല വിക്രമവിഭവത്താൽ
ബഹുമതി രാജ്ഞിക്കു തന്നിലുളവാക്കിയവൻ
കാലേ ജോലി വെടിഞ്ഞാ-
നഥ തൽപദമാൎന്നു മേയുവാം പ്രഭുവീരൻ. (൧൫)

പാമരർ മുതൽ പണ്ഡിതരും
പ്രാകൃതർ മുതൽ ഭൂപരും വരെയെല്ലാരും
അവനിൽ സൌജന്യാദിക-
ശുഭഗുണതതി കണ്ടു പൂണ്ടു പരമനുരാഗം. (൧൬)

റഷ്യേശാക്രമമെന്യേ
രക്ഷിപ്പതിനായ് സ്വരാജ്യമുജ്ജ്വനയവിഭവാൽ
അഫ്ഘനപതി ഷീരാലിയെ
വശനാക്കിയവൻ സമാദരിച്ചു സദസ്സിൽ. (൧൭)

അന്നാളിഹ വിക്റ്റോറിയ-
തന്നുടെ രണ്ടാമനായ സുതനതിമാന്യൻ
വന്നോരോ നഗരങ്ങളെ-
യുന്നതമതി കണ്ടു പാരമഭിനന്ദിച്ചു. (൧൮)

വരവിൽ കൂടിയ ചെലവിനു
പരിഹാരം വേണ്ടപോൽ വരുത്തി നയത്താൽ
കൃഷകൎക്കും ഗുണമരുളി-
ക്കോശസമൃദ്ധിക്കു ബുദ്ധിമാൻ ശ്രദ്ധിച്ചു. (൧൯)

ഏവം വിവിധാരംഭ-
വ്യഗ്രതയെഴുമിവനൊരിക്കലാൻഡമനാഖ്യം
ദ്വീപം ഗതനായ് കഷ്ടം!
നിഷ്കാസിതനാമൊരുത്തനാൽ ഹതനായി. (൨൦)

ദ്രവ്യാഗമവൃദ്ധിക്കായ്
ഭവ്യനിവൻ ചെയ്ത നീതികളെ നിറവേററാൻ
ദ്രവ്യാഗമപണ്ഡിതനാം
നാർത്ത്ബ്രൂക്കിനെ നിശ്ചയിച്ചിതുടനേ രാജ്ഞി. (൨൧)

മഴയില്ലാഞ്ഞതുമൂലം
ദുർഭിക്ഷമുടൻ പടൎന്നു ബംഗാളത്തിൽ ;
വിവിധമുപായം കൊണ്ടതു
സപദി നശിപ്പിച്ചുതേയിവൻ മഹിതാത്മാ. (൨൨)

മന്നവദോഷത്താലേ-
യന്നു ബറോഡയിൽ വളൎന്നു വിവിധാനൎത്ഥം ;
ധന്യനുടൻ തൽപദമതി-
ലന്യനെ വാഴിച്ചൊഴിച്ചു ലോകാതങ്കം. (൨൩)

അവനുടെ കാലത്തിൻഡ്യാ-
നവവിഭവം കാണ്മതിന്നു കൌതുകമോടേ
രാജ്ഞിപ്രഥമകുമാരൻ
ശ്രീമാനിവിടത്തിൽ വന്നു യുവരാജൻതാൻ. (൨൪)

“ മന്നവനത്രേയീശ്വര”--
നെന്ന മഹാസ്മൃതിവചസ്സിനാൽ നൃപരാഗം
ചൊന്നീടും ഹിന്ദുജനം
കണ്ണുകളാലാസ്വദിച്ചു യുവഭൂപതിയെ. (൨൫)

നൃപനും പ്രമുദിതരുഷ്ട-
പ്രജകളൊടും, പ്രകൃതിതന്റെ മഹിമകളാലേ
ഉളവായ സമൃദ്ധിയൊടും
വിലസുന്നോരിൻഡ്യ കണ്ടു മോദം പൂണ്ടു. (൨൬)

വെയിലിൻചൂടിനെ നീക്കും
സുരഭിലനാം ദക്ഷിണാനിലനും, മതിവിശദം
നിശി നീലാകാശത്തിൽ
തിങ്ങി വിളങ്ങുന്ന ചാരുതാരാതതിയും, (൨൭)

പല പല നഗരം ഗ്രാമം
മലകൾ സരസ്സുകൾ വനങ്ങൾ തടിനികളിവയും,
പല പല ഭാഷകൾ ഭൂഷകൾ
വേഷമതാചാരജാതികളുമുള്ളവരും, (൨൮)

ജീൎണ്ണം പുരാണശില്പം,
പൂൎണ്ണപ്രഭമായ നവ്യശില്പവുമമലം
ആൎന്ന മഹീഭാഗങ്ങളെ-
മന്ദം കണ്ടിഹ രമിച്ചു നൃപതി ചിരേണ. (വിശേഷകം) (൨൯)

ഏവം സഞ്ചാരസുഖം
സേവിച്ചഥ തൻഗൃഹത്തിനായ് പോയീടും
യുവരാജനു പിറകേ താൻ
പ്രതിരാജനുമന്നു ജോലി വിട്ടു ഗമിച്ചു. (൩൦)

അഥ ലിട്ടൻപ്രഭുവിനെയീ-
യധികാരം പാഞ്ചവൎഷികം പ്രാപിച്ചു
ഒരുതരുവതിൽ നിന്നും മറു-
തരുവിനെയ്യതുലലക്ഷ്മിതന്റെ വിഭവം പോലെ. (൩൧)

ഇഹ ഭാരതഭൂലക്ഷ്മീ
വിജയനിമിത്തം വരിച്ചിതാംഗലവരരെ ;
അവരും ഭാരാധിക്യാ-
ലവളെ മഹാരാജ്ഞിയിങ്കൽ വെച്ചിതു കാലേ. (൩൨)

ഏവം വിക്ടോറിയയാൽ
ഭുവിതു നൂനം ഭവിച്ചു രാജന്വതിയായ് ;
എങ്കിലുമവളുടെ ദേഹം
കണ്ടിട്ടില്ലിവിടെ വാണിടുന്ന ജനങ്ങൾ. (൩൩)

അതു മാത്രവുമല്ലിക്കഥ-
യറിയിച്ചീടുന്ന ഭൂരിഘോഷവിലാസം
കലരുന്നോരഭിഷേകാ-
ത്സവമിവർ കണ്ടതില്ല കേട്ടതുമില്ല. (൩൪)

പണ്ടേ രാജ്യൈശ്വര്യം
പൂണ്ടോരാസ്സാകന്നൃപരെ നിരസിച്ചു, തരം
കണ്ടീയാംഗലർ മഹി കൈ-
ക്കൊണ്ടാരെന്നുള്ളിലോർത്തു പാമരലോകം. (൩൬)

ദേശ്യനരേശരുമാംഗല-
നാഥത്വം കൊണ്ടുടിച്ച പാരതന്ത്ര്യതയാൽ
സമ്രാട്‌സാമന്തതയുടെ
സംബന്ധം വിഷമമെന്നു വിരസത്വംപൂണ്ടു. (൩൭)

വിജയമുടമ്പടിയിവയാൽ
വൈദേശികവശ്യഭാവമിങ്ങിയല്ലട്ടേ ;
എങ്കിലുമേതദ്രാജ്ഞീ-
പുരുഷനിയോജ്യതയസഹ്യമെന്നവരോർത്തു. (൩൮)

അതുമല്ലംഗലനാഥൻ,
റഷ്യാനൃപചാരർ ചെയ്യൊരേഷണിയാലേ
അഹിഭയമാംഗലവീര-
ക്തിയായി വളർത്തിടുന്നതിന്നു മൂതിന്നു. (൩൯)

ഇങ്ങനെ പല ദുർല്ലക്ഷണ-
മിങ്ങു നിരീക്ഷിച്ചു സുമതി. ലിട്ടൻ പ്രഭുവും
പ്രതിവിധിയിഹ വിക്ടോറിയ
സമ്രാട്‌പദമേല്ക്കു തന്നെയെന്നു നിനച്ചു. (൪൦)

കല്യനതിന്നഥ വേണ്ടവ-
യെല്ലാമേ ചെയ്തു പൂർവ്വസമ്രാട്‌പുരമാം
ദില്ലിയിൽ നവബഹുവിധവിഭ-
വോല്ലാസം നൃപസദസ്സു വടിവിൽ നടത്തി. (൪൧)

ദേശ്യമഹീപാലന്മാർ
മണ്ഡലപാലകർ ബലേശരഥ മാന്യന്മാർ
ഉപഭർത്തൃഭർത്തൃമുഖ്യ-
ന്മാരിവരെല്ലാമതിങ്കലാമന്ത്രിതരായ്. (൪൨)

കാഞ്ചനമയകഞ്ചുകവും
മണിമയമകുടവുമണിഞ്ഞു പരിജനസഹിതം
നൃപരറുപതുമൊരു മൂന്നും
പ്രഭുവരർ മുന്നൂറുമത്ര ചേൎന്നു വിളങ്ങി. (൬൧)

സ്വാഗതമുരചെയ്തവരൊടു
സംഗതനായ് വൈസ്രായി നിജദയിതയൊടേ
ചന്തത്തിൽ ചമയിച്ചോരു
ദന്തിയിലേറിത്തിരിച്ചു പുരമതിലേയ്ക്കായ്. (൬൨)

യാത്രോത്സവമിതു കുവലയ-
നേത്രം കൊണ്ടന്നു കണ്ടു കാളിന്ദി മുദാ
ശ്രീരാജസൂയയാഗം
ചെയ്തോരു ധൎമ്മാത്മജൻെറയവഭൃഥമോൎത്താൾ. (൬൩)

ചട്ടയണിഞ്ഞോരു നെഞ്ചും
ജാലിക ബന്ധിച്ചതായ തുമ്പിക്കൈയും
തുകലണിമസ്തകവുമെഴും
ചമയക്കരിനിര ചമൽക്കരിച്ചു ജനത്തെ. (൬൪)

സകലവിഭൂതിമനോഹര-
മിഹ നൃപതിസദസ്സഹോ! നടന്നിടുമ്പോൾ
മണികാഞ്ചനരജതാവലി-
യല്ലാതില്ലായിരുന്നു വീഥിയിലൊന്നും. (൬൫)

തങ്കക്കസവുകളുടെയൊളി
തംകും നല്പട്ടു കൊണ്ടു നിൎമ്മിച്ചവയാം
കൂടാരങ്ങളിലസുഖം
കൂടാതിഹ ചില ദിനങ്ങൾ വാണു നൃപന്മാർ. (൬൬)

മയസഭ,യിന്ദ്രപ്രസ്ഥം,
മഹിതമയൂരാസനം കലൎന്നൊരു ദില്ലി
ഇവയാലിദൃശസുഷമാ-
വിഭവമുദിച്ചില്ല മുന്നമിദ്ദേശത്തിൽ. (൬൭)

ഓരോരുത്തരെയുമഥ ത-
ദ്വിഭവത്തിന്നുചിതമായ സൽകൃതി ചെയ്തു
പരദേശകാര്യദർശി
പ്രതിഭൂപാലന്റെയന്തികത്തിൽ നയിച്ചു. (൨൯)

ചിത്രനിവേശിതരാജ്ഞീ-
ചരണയുഗത്തിന്നടുത്തു തന്റെ വലത്തായ്
അവനും നൃപനെയിരുത്തി ;
നവമൊരുകൊടിയിഹ നയിച്ചു യോധർ തദാനീം. (൩൦)

അംഗലമകുടാങ്കത്തിൻ-
കീഴ് നിജകേതനമണിഞ്ഞതാമക്കൊടിയെ
പീഠത്തിൽ നിന്നെടുത്തി-
ട്ടവനു കൊടുത്തേവമരുളിനാൻ പ്രതിരാജൻ. (൩൧)



“ ഇന്നു സഖേ! സാമ്രാജ്യം
ചേർന്ന മഹാരാജ്ഞിതൻപ്രസാദമിതറിക ;
അന്യോന്യമുള്ള ബന്ധം
നന്ദിയൊടിതിനാൽ ഭവാൻ സ്മരിക്ക സദാപി. (൩൨)

സ്വപ്രതിമാങ്കിതമാമി-
സ്സുപ്രഭ കോലും സുവർണ്ണമുദ്രികയേയും
ത്വൽഭൂഷണമാക്കുവതി-
ന്നൽപ്രീതി കലന്നു രാജ്ഞി കല്പന തന്നാൾ. (൩൩)

സമ്രാട്ടിൻ പ്രീതിക്കും
സുമഹിതമീയുത്സവത്തിനും സ്മാരകമാം
ഇതു കുലധനമായ് വിലസുക
സുചിരം ത്വൽപുത്രപൌത്രസന്തതിയോളം.” (൩൪)

എന്നുരചെയ്തരുണപ്രഭ
മിന്നും മൃദുവായ പട്ടതിൽ പരിണദ്ധം
മുദ്ര കഴുത്തിൽ ചേർത്താ ;-
നവനതു കൈക്കൊണ്ടു മൂർത്തനിജരാഗംപോൽ. (൩൫)

അഥ സഭകൂടിയൊരെഴുപ-
ത്തെഴാമാണ്ടിൻെറയൊടുവിലുള്ള ദിനത്തിൽ
അരിയ വിളംബരമതിനുടെ
വായനയും വേണ്ട വിഭവമോടു നടന്നു. (൬൩)

പാതിക്കളർമതിവടിവിൽ
കെട്ടിയ വലുതായ രണ്ടു പന്തലിനിടയിൽ
അറുകോണുകൾ കലരും ശ്രീ-
സിംഹാസനമണ്ഡപം പരം ശോഭിച്ചു. (൬൭)

തുണുകൾതോറും സമ്രാ-
ണ്മകുടാലംകൃതി കലൎന്നു,മുൻപിൽ വിളങ്ങും
പന്തലിൽ നൃപതികൾ നിജനിജ-
കേതനമണിയിച്ച പീഠനിരയിലിരുന്നാർ. (൬൮)

പിറകേയുള്ളോരാസന-
നിരയിൽ പ്രേക്ഷകരിരുന്നു ദൂരാവാപ്തർ;
ഇതിനുടെയിടയിൽ കൂടീ-
ട്ടുള്ളിൽ പോവാൻ വിളങ്ങിയൊരുവഴി തത്ര. (൬൯)

ദൈവപ്യാധികൃതന്മാരാം
ഭത്തൃമുഖന്മാരിരുന്നു നൃപരൊടു കൂടി
അഗ്ര്യാസനാദിചിന്താ-
വിരഹിതമായിക്കലൎന്നു തന്നെയമന്ദം. (൭൦)

ഇതിനായിവിടെ വരുത്തിയൊ-
രിംഗ്ലീഷ് സേനകൾ വടക്കുഭാഗത്തായും
അവനീനായകസേനക-
ളണിയണിയായ് നിന്നു തെക്കുഭാഗത്തായും. (൭൧)

സഭയുടെ യോഗമിവണ്ണം
സന്നാഹം പൂണ്ടു; സാക്ഷിയാം ദിനമണിയും
അംബരമധ്യഗനായാൻ;
പ്രതിരാജാഗമനതൂര്യരവമഥ കേട്ടു. (൭൨)

ദയിതയൊടെത്തിട്ടുമവനെ-
സ്സേനകൾ തോക്കുകളുയർത്തിയഭിവന്ദിച്ചാർ ;
ഒരുമിച്ചുടനെഴുന്നേററിതു
പെരിയ സദസ്സേകപുരുഷനെന്നതുപോലെ. (൪൧)

സിംഹാസനസ്ഥനായാ-
നവനാഥ സഭയും സമോദമുപവേശിച്ചു ;
സാരോദാരാർത്ഥയുതം
ശാസനമെഴുന്നേററു വന്ദി വായിച്ചു തദാ. (൪൨)

അതു തീർന്നൊരു പൊഴുതിൽത്താ-
നതുലിതബഹുകാന്തികലിക നലമൊടു വിലസും
സാമ്രാജ്യക്കൊടിയധികൃതർ
സമ്യക്കായ് വിണ്ണിലേയ്ക്കുയർത്തി മനോജ്ഞം. (൪൩)

മററുള്ളവരെയുമിക്കഥ
തെറെറന്നറിയിച്ചിടുന്നപോലെ തദാനീം
ഊററമൊടിങ്ങു മുഴങ്ങീ
നൂററൊന്നാചാരവെടികളതിപടുഘോഷം. (൪൪)

അണിയണിയായി നിരന്നൊരു
ഭടരുടെ നളികാളിയിങ്കൽ നിന്നുടനുദിതം
അണിവെടിയുടെ പടുനിനദവു-
മതികൗതുകം ജനതതിക്കു നൽകി മനസ്സിൽ. (൪൫)

ധ്വനിയിതടങ്ങിയ പൊഴുതിൽ
കനിവൊടെഴുന്നേററു വൈസറായി ഗഭീരം
സരസോദാരവചസ്സാൽ
സാദരമുപസംഹരിച്ചു സഭയെ മഹാത്മാ. (൪൬)

ഒന്നായഥ സാമാജിക-
വൃന്ദമെഴുന്നേററു നിന്ന സമയത്തിങ്കൽ
ബഹുവിധവിജയോൽഘോഷണ-
കോലാഹലമധികതുമുലമത്ര മുഴങ്ങി. (൪൭)

എല്ലാസ്ഥലത്തിലുമൊരേ സമയത്തിലേവം
തുല്യം നടത്തിയൊരു ശാസനഘോഷണത്താൽ
വിഖ്യാതമാക്കി നിജഭാരതസാർവ്വഭൌമ്യം
വിക്ടോറിയാ മഹിയെയിന്നു ഭരിച്ചിടുന്നു. (൭൦)

മുന്നം മുപ്പത്തൊടേഴിലെത്തി വിലസും
ക്രിസ്ത്വാബ്ദമോരായിര-
ത്തെണ്ണൂറിൽ സ്വപിതാമഹന്റെ മകുടം
കൈക്കൊണ്ട വിക്ടോറിയാ
നന്നായേറെയൊരു രാജ്യലക്ഷ്മിയുടെയ-
മ്പഞ്ചാശവർഷോത്സവം
മന്നിൽ ചിന്നിയ നാളിലായതിനെ ഞാ-
നേവം പുകഴ്ത്തീടിനേൻ. (൭൧)

"തങ്ങൾക്കുള്ളൊരു ഭക്തിപ്രകടനമതിനായ്
ഭൂമിപന്മാരശേഷം
തിങ്ങും കൌതൂഹലം പൂണ്ടിഹ ബഹുവിധമാ-
ഘോഷമാളുന്ന മൂലം
തുംഗശ്രീ ചേർന്നു, വിക്ടോറിയയുടെ ഭരണ-
ത്തിന്നു പഞ്ചാശവർഷം
മംഗല്യം പൂർണ്ണമാകും മഹിതമഹമിതാ
ഹന്ത! ശോഭിച്ചിടുന്നു. (൭൨)

സമ്മോദാബ്ധിയിൽ നീന്തുവാനവസരം
സർവ്വർക്കുമുണ്ടാക്കിയും
സമ്പൽസദ്വിനിയോഗരീതിയെ മഹീ-
പാലർക്കഹോ! കാട്ടിയും
സാമ്രാജ്യോജ്ജ്വലസമ്പദംബുനിധിത-
ന്നാഴം ലസിപ്പിച്ചുമി-
സ്സൌഭാഗ്യോജ്ജ്വലമാം മഹോത്സവമിതാ!
പാരം വിളങ്ങുന്നതേ. (൭൩)

ബ്രഹ്മാനന്ദൈകഖണ്ഡം ധരണിയുടെ ധന-
ങ്ങൾക്കെഴും മാനദണ്ഡം
സാമ്രാജ്യത്തിൻപ്രകർഷം പ്രകൃതിയുടെ നൽ-
പ്രേമസംപൂർണ്ണവർഷം
സംസാരത്തിൻെറ സാരം സകലരുടെയുമു-
ത്സാഹഘോഷാവതാരം
ഭാസിച്ചീടുന്നു പാരം മഹമിതിഹ മഹാ-
രാജ്ഞിതൻകീർത്തിപൂരം. (൭൪)

പ്രാലേയമാമല മുതൽക്കിഹ സേതുവോളം
ചേലേറുമുത്സവമനേകവിധം വിളങ്ങും
സാമ്രാജ്യലക്ഷ്മിയുടെ വിശ്രുതമിപ്പിറന്നാൾ
സന്തോഷമാർക്കധികമായരുളുന്നതില്ലാ ? (൭൫)

ദൂരസ്ഥവും ചെറുതുമെങ്കിലുമുററ തേജ-
സ്സാരംകലർന്നരുളുമാംഗലമന്തരീപം
ഭൂയിഷ്ഠോത്സവങ്ങളെയിതാ! വിതറുന്നു ചുററും
സൂര്യൻെറ മണ്ഡലമലം കിരണങ്ങളെപ്പോൽ. (൭൬)

പൂന്തേന്മാധുരി കാഞ്ചിരപ്പഴമതിൽ കാണുമ്പൊഴും, കൌതുകം
സ്വാന്തേ ചേർപ്പൊരു പഞ്ചമം കരടമിങ്ങീടുററു പാടുമ്പൊഴും
അന്തർമ്മോദമിയന്നു തൂലികയെടുത്തീയുത്സവപ്രൌഢിയെ-
ച്ചന്തത്തോടെഴുതുന്നതിന്നു വഴിപോൽ ഞാനും തുനിഞ്ഞീടുവൻ. (൭൭)

ചൊല്ലീടാതെയിരിക്ക തന്നെയതിനാൽ നന്നെന്നു തോന്നീടിലും
ചൊല്ലാനെന്നെയിളക്കിടുന്നു വളരും കൌതൂഹലം കേവലം;
ചൊല്ലാളും ഘനകാലമിങ്ങണയവേ ശബ്ദം മുഴക്കീടുവാ-
നുല്ലാസംമയിലെന്നപോൽ തവളയുംകൈക്കൊണ്ടിടുന്നില്ലയോ? (൭൮)

ഈയുൽകൃഷ്ടമഹോത്സവം വിലസവേ, ദുർഭിക്ഷമെന്നുള്ളത-
ദ്ദാരിദ്ര്യത്തിനു മാത്രമായിതതുപോൽ ബന്ധം നിനച്ചീടുകിൽ
ശ്രീയാളും കലവാഴുകൾക്കി,രുളിനാലുണ്ടാകുമന്ധത്വമോ
ലോകാലോകമതിൻവെളിയ്ക്കു,മിതഭോക്താക്കൾക്കു താൻമാന്ദ്യ-
വും. (൭൯)

ഭാമേശൻെറ ജനസ്സു ബന്ധനഗൃഹേയല്ലായിരുന്നെങ്കിലും
ഭൌമൻതൻവിജയം വധാശുഭമഹോ! കൂടാതിരുന്നെങ്കിലും
കാമം വഞ്ചനയാ മഹാബലിജയം ചേരാതിരുന്നെങ്കിലും
നാമിന്നോതിടുമായിരുന്നിതിതിനും തുല്യങ്ങളായ് വല്ലതും. (വൃ൦)

പേരാളുമുത്സവമിതിങ്ങലശേഷഗേഹ-
ദ്വാരാന്തരങ്ങളിലുമുജ്ജ്വലകാന്തിയോടേ
ശ്രീരാജ്ഞി! താവകശുഭാശംസനവാക്യജാലം
ധാരാളമിങ്ങു വിവിധം വിളയാടിടുന്നു. (വൃ൧)

എല്ലാ മംഗളവും തികഞ്ഞ ഭവതിക്കെന്താണഹോ! നവ്യമാം
കല്യാണം പറയേണ്ടതെന്നു കരുതിത്തൂഷ്ണീകനായിന്നു ഞാൻ
എല്ലാരും പറയുന്ന മംഗളഗണം സാഫല്യമാർന്നിട്ടു തേ
നല്ലോണം ഹിതമാകവേ തരണമെന്നർത്ഥിച്ചിടുന്നേൻ ശുഭേ!"
(വൃ൨)

ഭാഗ്യത്താലിന്നു വിക്ടോറിയ ഭരണമിതിൻ-
ഷഷ്ടിപൂർത്ത്യുത്സവം സൌ-
ഭാഗ്യശ്രീപൂർണ്ണ പൂർവ്വാധികപുരുവിഭവം
ലോകർ കൊണ്ടാടിടുന്നു;
തൽകാന്തിപ്രൌഢി തന്നീടിന നവകവിതാ-
കൌതുകാൽ ബാല്യലബ്ധം
ശ്ലാഘ്യം ഗൈർവ്വാണസൂക്തം കൃതിയിതിലുപയോ-
ഗിച്ചു ഞാനിച്ഛയോടേ. (വൃ൩)

ഏവം ഭാരതചക്രവർത്തിപദമേറുച്ചൈർവിളങ്ങുന്നൊരി-
ശ്രീവിക്ടോറിയ റാണിയാൾ ജനഹിതത്തിന്നായമന്ദാദരം
നൂറാമാണ്ടു തികഞ്ഞിടുന്ന മഹവും പ്രാപിച്ചു സൂര്യോദയം
മാറാതുള്ള നിജോർവ്വി കാത്തു ബഹുനാൾ മേവീടണം മംഗളം.
"സാമ്രാജ്യസിദ്ധി"- എന്ന (വൃ൪)

ഇരുപത്തിമൂന്നാം സർഗ്ഗം
സമാപ്തം.

ആംഗലസാമ്രാജ്യം മഹാകാവ്യം
സംപൂർണ്ണം
ശുഭമസ്തു.

# ശുദ്ധിപത്രം.

| വശം. | വരി. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|
| ൨൯ | ൧൪ | മാനു | മാന്റു |
| ൬൨ | ൧൨ | പാത്ഥാ | പാൎത്ഥാ |
| ൬൫ | ൧൮ | വാജം | വ്യാജം |
| ൬൬ | ൨൪ | കാര | കാരി |
| ൭൭ | ൨൨ | രാംഗ് | രാം |
| ൮൫ | ൧൯ | ബം | ബ |
| ൯൬ | ൨൬ | ംഗ | തുംഗ |
| ൯൭ | ൧൫ | നമ്മ | നിൎമ്മ |
| ൧൧൪ | ൨൩ | ത | ജിത |
| ൧൧൯ | ൨ | പോഗഫാ | പോഫാ |
| ൧൨൨ | ൨൩ | യത | യതി |
| ൧൨൭ | ൧൨ | ത ജ്ഞ | താജ്ഞ |
| ൧൩൩ | ൧൦ | വ രൻ | വീരൻ |
| ൧൪൫ | ൨ | ര ത്ത | രാത്ത |
| ,, | ൨൨ | ലക്കേ | ലക്കോ |
| ൧൪൯ | ൨൭ | രഘോവ് | രഘോവീ |
| ൧൫൦ | ൨൮ | ക്ഷതയെന്നേ | ക്ഷിതിയെന്നോ |
| ൧൫൩ | ൯ | ലൃ തം | ലൃഡിതം |
| ൧൫൬ | ൭ | വര ത്തി | വരുത്തി |
| ൧൬൦ | ൩ | രവ തൻ | രവൎതൻ |

൧൬൩ മുതൽ ൮ വശത്തെ അക്കം രണ്ടെണ്ണം കുറച്ചു വായിക്കണം.

| | | | |
|---|---|---|---|
| ൧൬൧ | ൧൯ | ഞ ന ത | ഞാനിത |
| ൧൬൨ | ൧൯ | കാശം | കോശം |

| | | | |
|---|---|---|---|
| ഫന൫ | വ്വ | ത്തെ | ത്തൊ |
| ഫനവ്വ | ഫഫ | ബ്ല ത | ബ്ലമത |
| ,, | വഫ | ങ്ങി | ങ്ങി |
| ഫ൭0 | വ | ഭാഗ്യ | ഭാഗ |
| ഫ൭ഫ | വന | സ്ഥ ത | സ്ഥിത |
| ഫ൭വ | വന | ന | നാദി |
| ,, | വവ്വ | യാൻ | രുചിയാൻ |
| ഫ൭ന | ന | പ്രവ്യ | പ്രാവ്യ |
| ഫ൭വ്വ | ഫ | ഷ്ട | ഷ്ടു |
| ,, | വ്വ | മൃത | മൃതി |
| ,, | ഫന | ശക്ത | ശക്തി |
| ,, | ഫന | വര | വരി |
| ,, | വ0 | നന്നു | നിന്നു |
| ഫ൭ൻ | വ്വ | തൻ | താൻ |
| ഫവ്വ0 | ഫ0 | വീ | ർവീ |
| ,, | ഫവ | നശ്ച | നിശ്ച |
| ,, | ഫ൫ | സ ത | സ്വാത |
| ,, | വരു | ത്താ | ത്തോ |
| ഫവ്വഫ | ഫ0 | നിമ്മ | നിമ്മി |
| ,, | ഫവ്വ | പേ ൽ | പോൽ |
| ഫവ്വന | വ്വ | സവ്സം | സവ്സാം |
| ,, | വ0 | തല്ല | തല്ലി |
| ഫവ്വരു | ന | തോൽ ി | തോൽവി |
| ,, | ഫരു | ത്ത ൽ | ത്താൽ |
| ,, | വവ | ത്ത ൽ | ത്തിൽ |
| വ0വ്വ | ന | വ ത്തി | വരുത്തി |
| വഫ൫ | ഫന | യാവഹ | യാഹവ |
| വഫൻ | ഫ0 | നാവ | നവാ |
| വനന | വ0 | യു | യുട |
| വനന | ഫഫ | സന്ധ്യന | സന്ധ്യനു |

| | | | |
|---|---|---|---|
| ,, | ൨൫ | പത | പത്ര |
| ൨൪൦ | ൧൫ | യായ | യായ് |
| ൨൫൦ | ൨൫ | ത്തല ാ | ത്തല്യാ |
| ൨൬൦ | ൨൭ | പളാ | പ്ളാ |
| ൨൬൩ | ൨൭ | പര | പ്ര |
| ൨൬൪ | ൨൨ | ലക്ഷമ | ലക്ഷ്മ |
| ൨൭൫ | ൧൨ | സമ്മ | സ്മ്മ |
| ൨൭൭ | ൧൩ | ബംഗ | ബ്ംഗ |

ശുദ്ധിപത്രം ചേക്കാൻ ഇടയാകാതിരിക്കത്തക്കവണ്ണം ഇതിൻെറ പ്രൂഫുകൾ മുഴുവൻ വളരേ നിഷ്കർഷിച്ചു ഞാൻ തിരുത്തിയിരുന്നു. എങ്കിലും ഒടുവിൽ ഇങ്ങനെ ഒന്നുകൂടി ചേക്കേണ്ടതായിട്ടാണ് വന്നുകൂടിയത്. എന്നാൽ ഇതിൽ കാണിച്ചിട്ടുള്ള തിരുത്തുകളിൽ അധികവും അച്ചടിയിൽ നല്ലവണ്ണം തെളിയായ്കയാൽ വന്നിട്ടുള്ളവയും, സന്ദർഭംകൊണ്ടു് അറിഞ്ഞു വായിക്കാവുന്നവയും ആകുന്നു.

കേ. സി. കേ. പി.

